THE MALANKARA SABHA



# മലങ്കരസഭ




ഏപ്രിൽ 2014

The Official Media of Malankara Orthodox Syrian Church

Rs : 15



## ക്രിസ്തു ഉയിർത്തു!
## സത്യം ഉയിർത്തു!

പരിശുദ്ധ
## സഖാ ബാവായ്ക്കു
## വിട...



# മൈലപ്രാ വലിയപള്ളി
# പെരുന്നാൾ

മെയ്
6,7












www.mylapravaliyapalli.com

Email: mylapravaliyapalli@mylapravaliyapalli.com

Ph: 0468-2223219,+918547823219 (Mob)





**St.George Orthodox Valiyapally**
**Mylapra Town P.O , Pathanamthitta**
**Kerala, India**

PERUNNAL LIVE TELECAST ON

www.orthodoxchurch.tv
(Official Channel of Malankara Orthodox Church)

www.catholicatenews.in
(Official NewsPortal of Malankara Orthodox Church)

www.mylapravaliyapalli.com
(Official Website of Mylapra Valiyapalli )



# മലങ്കരസഭ

ഏറ്റവും പ്രചാരമുള്ള സഭാ പ്രസിദ്ധീകരണം

ലക്കം 4 പുസ്തകം 71, ഏപ്രിൽ 2014





വിശുദ്ധ ഗീവർഗീസ് സഹദായുടെ മദ്ധ്യസ്ഥത യാചിച്ച്...


President
Dr. Zachariah Mar Aprem
Chief Editor
Fr. John Thomas Karingattil

Printed and Published by
Fr. Thomas P. Mukalil for
Orthodox Viswasa Paripalana Samithy, Kottayam.
Sub Editor
Fr. Shalu Lukose Thirumangalam

Printed at
Catholicate press, Devalokam
Kottayam-04;

To Contact Malankara Sabha
For Subscription queiries
sabhamasika@yahoo.com
For Editorial queiries
articlemalankara@gmail.com

www.malankarasabha.in

Devalokam Kottayam-04;
Ph:0481-2573234
Fax : +91 481 2573234

Rs. 15/-


# BRIEFLY

ജൂനിയർ ഐനാംസിന്റെ 17-ാമത് ക്യാമ്പ് നാലു കേന്ദ്രങ്ങളിൽ. കോട്ടയം (ഏപ്രിൽ 21-25) പുതുപ്പാടി (ഏപ്രിൽ 29-മെയ് 3), മാവേലിക്കര (ഏപ്രിൽ 30-മെയ് 4), തിരുവനന്തപുരം (മെയ് 7-11). ക്യാമ്പ് ഫീ 500 രൂപ. അഞ്ചാം ക്ലാസ്സ് മുതൽ 10-ാം ക്ലാസ്സ് വരെ പഠിക്കുന്നവർക്ക് പങ്കെടുക്കാം. പ്രൊഫ. പി. കെ. കുര്യൻ- 9447174131

മെയ് 29 മുതൽ ജൂൺ 1 വരെ അഖില മലങ്കര യുവജന പ്രസ്ഥാനം വാർഷിക ക്യാമ്പ് പീരുമേട് മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിൽ നടത്തും.

മധ്യവേനൽ അവധിക്കാല വെക്കേഷൻ ബൈബിൾ ക്ലാസിന്റെ 60-ാമത് ക്യാമ്പ് മെയ് 5 മുതൽ 17 വരെ മാവേലിക്കര സെന്റ് പോൾസിൽ നടത്തും. ബന്ധപ്പെടുക-04792302473

മെയ് 29, കർത്താവിന്റെ സ്വർഗ്ഗാരോഹണപ്പെരുന്നാൾ.

ജൂൺ 8, പെന്തിക്കോസ്തി പെരുന്നാൾ.

www.facebook.com/malankarasabha
(മലങ്കരസഭ മാസികയുടെ ഫെയ്സ് ബുക്ക് അക്കൗണ്ട്)

'മലങ്കരസഭാ വാർത്തകൾ' സഭയുടെ ഔദ്യോഗിക വെബ്സൈറ്റായ കാതോലിക്കേറ്റ് ന്യൂസിലേക്ക് അയച്ചു തരണം.
വിലാസം :
www.catholicatenews.in



മലങ്കരസഭ

10 ഏപ്രിൽ 2014

എല്ലാ മാസവും മലങ്കരസഭയുടെ
അക്ഷര പ്രകാശം

EDITORIAL BOARD

*പ്രസിഡന്റ്*
ഡോ. സഖറിയാസ് മാർ അപ്രേം
Phone: 0481-2578500, 2578499

*ചീഫ് എഡിറ്റർ*
ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ
Phone: 0481-2578500

*മാനേജിംഗ് എഡിറ്റർ*
ഫാ. തോമസ് പി. മുകളിൽ
Mob:- 9447421948

*സബ് എഡിറ്റർ*
ഫാ.ഷാലു ലൂക്കോസ്,തിരുമംഗലം
Mob:- 9446707276

*അംഗങ്ങൾ*
ഫാ. ഡോ. റ്റി.ജെ. ജോഷ്വ
ഫാ. ഡോ. ജേക്കബ് കുര്യൻ
ഫാ. കെ. റ്റി. ഫിലിപ്പ്, എറണാകുളം
ഡോ. ജോർജ്ജ് ജോസഫ്
(അസ്സോസിയേഷൻ സെക്രട്ടറി)
അഡ്വ. പിസി. മാത്യു പുലിക്കോട്ടിൽ
പ്രൊഫ. മേരി കുര്യൻ
പ്രൊഫ. മേരി മാത്യു

***Graphic Designing:-***
Jinto Kurichy at
Malankara Sabha, Devalokam.

## വരിസംഖ്യ

ഇന്ത്യയിൽ
ഒറ്റ പ്രതി: 15 രൂപ
ഒരു വർഷം: 180 രൂപ
2 വർഷം : 360 രൂപ
4 വർഷം: 700 രൂപ

വിദേശത്തേക്ക്
ഒരു വർഷം : 2000 രൂപ

വിലാസം:
മലങ്കരസഭ മാസിക,
ദേവലോകം അരമന,
ദേവലോകം പി.ഒ., മുട്ടമ്പലം (via),
കോട്ടയം-686004

www.facebook.com:
malankarasabha

# പവിത്രമൊഴി



സിറിയൻ ഓർത്തഡോക്സ് സഭയുടെ തലവനും അന്ത്യോഖ്യാ പാത്രിയർക്കീസുമായ പരിശുദ്ധ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ബാവായുടെ ദേഹവിയോഗത്തിൽ നാം അഗാധമായ ദുഃഖം രേഖപ്പെടുത്തുന്നു. പൗരാണികമായ അന്ത്യോഖ്യൻ സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ എന്ന നിലയിൽ ക്രൈസ്തവലോകത്ത് സമുന്നതമായ ഒരു സ്ഥാനം പരിശുദ്ധ പിതാവ് വഹിച്ചിരുന്നു. സഭകളുടെ ലോക കൗൺസിലിന്റെ മുൻ പ്രസിഡന്റുകൂടിയായ ബാവായുടെ വേർപാട് എക്യുമെനിക്കൽ രംഗത്ത് കാര്യമായ നഷ്ടമുണ്ടാക്കിയിട്ടുണ്ട്.

ഈ സന്ദർഭത്തിൽ മലങ്കര സഭയ്ക്ക് പരിശുദ്ധ ബാവായോടുള്ള ബന്ധം നാം സ്മരിക്കുകയാണ്. സഖാ ബാവാ, മെത്രാപ്പോലീത്താ ആയിരിക്കുമ്പോഴാണ് 1964 സെപ്റ്റംബർ 1-ന് ഇറാക്കിൽ മൊസൂൾ (മൂസൽ) പട്ടണത്തിലുള്ള പുരാതനമായ സെന്റ് തോമസ് പള്ളിയിൽ നിന്ന് ഇന്ത്യയുടെ അപ്പോസ്തോലനായ മാർ തോമ്മാ ശ്ലീഹായുടെ തിരുശേഷിപ്പു കണ്ടെത്തിയത്. അതിന്റെ ഒരു ഭാഗം മലങ്കര സഭയ്ക്ക് ലഭ്യമാക്കിയത് ദേവലോകം കാതോലിക്കേറ്റ് അരമനയിൽ സ്ഥാപിക്കാനിടയായത് നന്ദിയോടെ സ്മരിക്കുന്നു. 1964 മേയ് 22-ന് നമ്മുടെ മുൻഗാമി പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ ബാവായുടെ കാതോലിക്കാ സ്ഥാനാരോഹണ ശുശ്രൂഷയിൽ പരിശുദ്ധ യാക്കോബ് തൃതീയൻ പാത്രിയർക്കീസ് ബാവായോടൊപ്പം മെത്രാപ്പോലീത്താ എന്ന നിലയിൽ സഖാ ബാവാ സംബന്ധിച്ചിരുന്നു. എത്യോപ്യൻ തലസ്ഥാനമായ ആഡിസ് അബാബായിൽ 1965 ജനുവരിയിൽ കൂടിയ ഓറിയന്റൽ ഓർത്തഡോക്സ് സഭാതലവന്മാരുടെ സമ്മേളനത്തിലും പിതാവിന്റെ സാന്നിദ്ധ്യമുണ്ടായിരുന്നു.

വിശുദ്ധ കുർബാനയിലും കാനോനിക പ്രാർത്ഥനകളിലും അന്ത്യോഖ്യാ പാത്രിയർക്കീസിനെ മലങ്കരസഭ എപ്പോഴും സ്മരിക്കുന്നുണ്ട്. നിർഭാഗ്യവശാൽ 1975ൽ മലങ്കര സഭയിൽ ഉടലെടുത്ത ഭിന്നിപ്പിന്റെ പശ്ചാത്തലത്തിൽ പരസ്പരം ബന്ധപ്പെടാൻ കഴിഞ്ഞിരുന്നില്ല. എങ്കിലും 2012 നവംബറിൽ ഈജിപ്തിലെ കെയ്റോയിൽ കോപ്റ്റിക് പോപ്പിന്റെ സ്ഥാനാരോഹണവേളയിൽ പരസ്പരം കാണാനും സംസാരിക്കാനും അവസരം ലഭിച്ചു. മലങ്കര സഭയിലെ പല മേൽപട്ടക്കാരുമായും പ്രമുഖ വൈദികരുമായും സഖാ ബാവായ്ക്ക് വ്യക്തിബന്ധമുണ്ടായിരുന്നു. മലങ്കര സഭയുടെ ഐക്യം സഖാ പിതാവ് വ്യക്തിപരമായി ആഗ്രഹിച്ചിരുന്നു എന്നാണ് മനസ്സിലാക്കാൻ കഴിയുന്നത്.

കാലം ചെയ്ത പരിശുദ്ധ പാത്രിയർക്കീസ് ബാവായ്ക്കു വേണ്ടിയും സിറിയയിലെ ആഭ്യന്തര കലാപത്തിൽ ദുരിതമനുഭവിക്കുന്ന സഹോദരങ്ങൾക്കു വേണ്ടിയും പ്രത്യേകം പ്രാർത്ഥിക്കുന്നു. പരിശുദ്ധ പിതാവിന്റെ ആത്മാവ് സ്വർഗീയ മാലാഖാമാരുടെയും വിശുദ്ധന്മാരുടെയും സംസർഗത്തിൽ വസിക്കുമാറാകട്ടെ.

(**പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ** സിറിയൻ ഓർത്തഡോക്സ് സഭയുടെ സിനഡ് സെക്രട്ടറി ആർച്ച്ബിഷപ്പ് മാർ തെയോഫിലോസ് ജോർജ് സലീബായ്ക്ക് അയച്ച അനുശോചന സന്ദേശത്തിന്റെ മലയാള പരിഭാഷ).

# മഹാപുരോഹിത സന്ദേശം



കർത്താവിൽ പ്രിയരെ,

സൃഷ്ടിയുടെ മുഴുവൻ വീണ്ടെടുപ്പിനും നവീകരണത്തിനുമായി ഒരിക്കലായി സംഭവിച്ച ദൈവപുത്രന്റെ മനുഷ്യാവതാരത്തിന്റെ പൂർണ്ണതയാണ് ഉയിർപ്പ് പെരുന്നാളിൽ നാം ദർശിക്കുന്നത്. യഹൂദമതത്തിന്റെ ആത്മീയ അധപതനത്തിന്റെ ഉച്ചസ്ഥായിലാണ് ക്രിസ്തുവിന്റെ ക്രൂശുമരണത്തിന് കളമൊരുങ്ങുന്നത്. ലക്ഷ്യത്തിൽ നിന്ന് വ്യതിചലിച്ച യഹൂദമതവും ഒരു ജനതയേയും സമൂഹത്തേയും മുഴുവൻ ചൂഷണം ചെയ്തുകൊണ്ട് തെറ്റായ വഴികളിലേക്ക് അവരെ നയിച്ച മതനേതാക്കളും രചിച്ച തിരക്കഥയിലാണ് ക്രിസ്തു എന്ന നിർമ്മലവും നിർദ്ദോഷവുമായ കുഞ്ഞാടിന്റെ രക്തം ഗോഗുൽത്തായിൽ ചൊരിയപ്പെട്ടത്. പരീശന്മാരും, ശാസ്ത്രിമാരും, സാദൂക്യരും, മഹാപുരോഹിതന്മാരും ഒന്നുചേർന്ന് ദൈവിക ശാപത്തെ തങ്ങളുടെ സന്തതി പരമ്പരകളുടെ മേൽ സ്വയം സ്വീകരിച്ചുകൊണ്ട് മതം ഉപയോഗിച്ച് സത്യത്തെ ക്രൂശിൽ തറയ്ക്കുവാൻ ഏൽപിച്ചുകൊടുത്തതുപോലെയുള്ള ഒരു ദുരന്തം മറ്റ് ഒരു ലോക മതങ്ങളുടെയും ചരിത്രത്തിൽ ഇല്ല. ക്രിസ്തുവിന്റെ ഉയിർപ്പ് ആത്മീയമായ പ്രതിസംസ്കാരത്തിലൂടെയുള്ള അതിജീവനം ഇന്നത്തെ മത ജീവിതത്തിന് ആവശ്യമായിരിക്കുന്നു എന്ന വലിയ ചിന്തയാണ് ക്രിസ്തുവിന്റെ ഉയിർപ്പ് സമകാലിക സഭകൾക്ക് നൽകുന്നത്.

സാമ്രാജ്യത്വ ശക്തികളുടെ തേരോട്ടങ്ങൾക്ക് നടുവിൽ വല്ലാതെ മലീമസപ്പെട്ട് മാനസികമായ അടിമത്വത്തിലൂടെയും അരക്ഷിതവസ്ഥയിലൂടെയും കടന്നുപൊയ്ക്കിണ്ടിരുന്ന രാഷ്ട്രീയ പരിസരം ക്രിസ്തുവിന്റെ ക്രൂശുമരണത്തിനുള്ള മറ്റൊരു പ്രധാന കാരണമായിരുന്നു. 'ഒരു തെറ്റും ഇവനിൽ കാണുന്നില്ല' എന്ന് പറഞ്ഞുകൊണ്ട് മനുഷ്യപുത്രനെ ക്രൂശിക്കുവാൻ ഏൽപിച്ചുകൊടുക്കുന്ന ഒരു അന്യായ വിധിന്യായം പീലാത്തോസിന് തന്റെ കൈകൾ കഴുകിക്കൊണ്ട് എഴുതേണ്ടി വന്നത് ഇപ്രകാരമുള്ള രാഷ്ട്രീയ മൂല്യച്യുതിയുടെ ഭയാനക സമ്മർദ്ദത്തിന് വഴങ്ങേണ്ടിവന്നതുകൊണ്ടാണ്. ഈ വസ്തുത ഇന്നും വളരെ പ്രസക്തമാകുന്നു. അന്യായമായ വഴികളിലൂടെ രാഷ്ട്രീയ അധികാരം നേടിയെടുക്കുവാനും അധികാരത്തിലേറിയാൽ അത് എങ്ങനെ അധാർമ്മികമായി ഉപയോഗിക്കണമെന്നും നമ്മുടെ നേതാക്കന്മാർ മാത്സര്യബുദ്ധിയോടെ പരീക്ഷണങ്ങൾ നടത്തുമ്പോൾ എവിടെയും അന്യായവിധികളുടെ മറവിൽ നിരപരാധികളുടെ ക്രൂശീകരണം നടമാടുന്നു. ക്രിസ്തുവിന്റെ ഉയിർപ്പ് ഈ രാഷ്ട്രീയ മലിനീകരണത്തിൽ നിന്നുമുള്ള നീതിയുടെയും സത്യത്തിന്റെയും അതിജീവനത്തിന്റെ പ്രസക്തിയെ നമുക്ക് വെളിവാക്കിത്തരുന്നു. ആത്മീയമായ ഒരു പ്രതിസംസ്കാരത്തിന്റെ വക്താക്കളായി ഈ ലോകത്തിന്റെ ഒഴുക്കിനെതിരേ നിലകൊള്ളുവാനുള്ള ആഹ്വാനമാണ് ക്രിസ്തുവിന്റെ ഉയിർപ്പ് നൽകുന്നത്. അതിജീവനത്തിന്റെയും ആത്മീയമായ ഒരു ബദൽസംസ്കാരത്തിന്റെയും വക്താക്കളായി തീരുവാൻ സഭയായും സമൂഹമായും വ്യക്തികളായും നമുക്ക് ഉത്തരവാദിത്വമുണ്ട് എന്ന് സ്നേഹപൂർവ്വം നാം ഉദ്ബോധിപ്പിക്കുന്നു. ദൈവം അനുഗ്രഹിക്കട്ടെ

ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ

## EDITORIAL

# അഴിമതി മതി ഭീകരത



Indian General Election, 2014

**ഭൂമി, പാർപ്പിടം, വസ്ത്രം, ജലം, വിദ്യാഭ്യാസം, ആരോഗ്യം , എന്നിവ എല്ലാവർക്കും ലഭ്യമാകുവാൻ വ്യവസ്ഥ വരണം.**

‘

സത്യമായ ദൈവമേ; അഹിംസയാൽ
എന്റെ മനസ്സു നിറയട്ടെ; വചനം നിറയട്ടെ;
കർമ്മം നിറയട്ടെ.

(എം.കെ. ഗാന്ധി: എന്റെ സത്യാന്വേഷണ പരീക്ഷണങ്ങൾ).

* * *

ഒരു രാഷ്ട്രത്തിലെ സൃഷ്ടിപരമായ
നേതൃത്വം എത്ര വർദ്ധിക്കുന്നുവോ
അത്രയ്ക്ക് ‘വികസിത ഇന്ത്യ’ എന്ന സ്വപ്നം
യാഥാർത്ഥ്യമാകുവാനുള്ള സാധ്യത വർദ്ധിക്കും.

(എ.പി.ജെ. അബ്ദുൽ കലാം)

* * *

കാലാവസ്ഥാ വ്യതിയാനം 2030 ഓടെ
ഇന്ത്യയെ തീവ്രമായി ബാധിക്കും.
ഭക്ഷ്യക്ഷാമത്തിനും പ്രകൃതി ദുരന്തത്തിനും സാധ്യത.
ആരോഗ്യ വികസന മേഖലകൾ തകരും സാമ്പത്തിക
മാന്ദ്യവും പട്ടിണിയും കൊടും ദാരിദ്ര്യവും വർദ്ധിക്കും.

(2014 ഏപ്രിൽ ഒന്നിലെ യു.എൻ. റിപ്പോർട്ട്)

’

ഇന്ത്യ പരമാധികാര സോഷ്യലിസ്റ്റ് മതേതര ജനാധിപത്യ റിപ്പബ്ലിക്കാണ്. സാമൂഹികവും സാമ്പത്തികവും രാഷ്ട്രീയവുമായ നീതിയും സ്വാതന്ത്ര്യവും തുല്യ പദവിയും അവസര സമത്വവും ഇത് ഉറപ്പിക്കുന്നു. വ്യക്തികളുടെ അന്തസ്സും രാജ്യത്തിന്റെ ഐക്യവും സാഹോദര്യവും വളർത്തുന്നു. ഇന്ത്യയിൽ പരമാധികാരം ജനങ്ങളിലാണ്. പൗരനേയും രാഷ്ട്രത്തേയും ബന്ധിപ്പിക്കുന്ന സുപ്രധാന സംവിധാനമാണ് പൗരാവകാശമായ സമ്മതിദാനം.

നിയമ നിർമ്മാണസഭ, ഭരണ നിർവ്വഹണ വിഭാഗം, നീതിന്യായ വകുപ്പ്, മാധ്യമങ്ങൾ എന്നിവയുടെ നീതിപൂർവ്വമായ കൂട്ടായ പ്രവർത്തനമാണ് ക്ഷേമ രാഷ്ട്രം. ഇവ തുല്യപ്രാധാന്യം അർഹിക്കുന്നതും ഒന്ന് മറ്റൊന്നിൽ നിന്ന് സ്വതന്ത്രവുമാണ്. നീതി, സ്വാതന്ത്ര്യം, സമത്വം, സാഹോദര്യം എന്നിവയിൽ അധിഷ്ഠിതമായ ഉത്തമ ജനാധിപത്യം ഐക്യത്തിനും അഖണ്ഡതയ്ക്കുമായി നിലയുറപ്പിക്കുമ്പോഴാണ് രാഷ്ട്രത്തിന്റെ സമഗ്രവികസനം. സ്ഥിതി സമത്വവും സാമൂഹിക നീതിയും തുല്യാവകാശവും വ്യവസ്ഥ ചെയ്യുന്ന ഇന്ത്യൻ ഭരണഘടനയുടെ അടിസ്ഥാനത്തിലാണ് ‘ജനാധിപത്യം’ നിർവ്വഹിക്കപ്പെടുന്നത്.

1950 ജനുവരി 26–ന് നിലവിൽ വന്ന ഇന്ത്യൻ ഭരണഘടനയിൽ സമത്വം, സ്വാതന്ത്ര്യം, വിദ്യാഭ്യാസം എന്നിവ മൗലിക അവകാശത്തിലുൾപ്പെടുന്നവയാണ്. മതസ്വാതന്ത്ര്യത്തിനുള്ള അവകാശവും, ചൂഷണത്തിന് എതിരേയുള്ള അവകാശവും ഭരണഘടനാപരമായ അവകാശങ്ങൾക്കുള്ള അവകാശവും ഇതിൽ ഉൾപ്പെടുന്നു. വിവരാകാശ നിയമം (2005), വിദ്യാഭ്യാസാവകാശ നിയമം (2009), സേവനാവകാശ നിയമം (2011), ഭക്ഷ്യ സുരക്ഷാവകാശ നിയമം (2013), ഭൂമി ഏറ്റെടുക്കൽ, പുനഃരധിവാസം, പുനഃസ്ഥാപനം എന്നിവയ്ക്കുള്ള അവകാശ നിയമം (2014) എന്നിവ അവകാശാധിഷ്ഠിത നിയമങ്ങളുടെ പുതിയ പാഠങ്ങളാണ്. ഇത്രയധികം നിയമങ്ങളും ഭരണ സംവിധാനങ്ങളും ഇന്ത്യയിൽ ഉണ്ടെങ്കിലും ക്ഷേമ രാഷ്ട്ര



## EDITORIAL

സങ്കല്പം വിദൂരതയിൽതന്നെ. വിവിധ രാഷ്ട്രീയ പാർട്ടികൾ ഒറ്റയ്ക്കും കൂട്ടായും മാറിമാറി ഭരിച്ചിട്ടും ലോകത്തിലെ ഏറ്റവും വലിയ ജനാധിപത്യരാജ്യമായ ഇന്ത്യയിൽ അഴിമതി, ഭീകരത, ലൈംഗിക അതിക്രമങ്ങൾ, ദലിത്-ന്യൂനപക്ഷ പീഡനം എന്നിവ വർദ്ധിക്കുകയാണ്.

ജനാധിപത്യ സംവിധാനത്തിലെ അവിഭാജ്യഘടകമാണ് രാഷ്ട്രീയപാർട്ടികൾ. ഇന്ത്യയിൽ 2014-ൽ ആറ് ദേശീയ പാർട്ടികളും 48 സംസ്ഥാന പാർട്ടികളും ഉണ്ട്. രജിസ്റ്റർ ചെയ്ത രാഷ്ട്രീയ പാർട്ടികൾ 1508 ആണ്. എല്ലാ രാഷ്ട്രീയ പാർട്ടികളും ജാതി-മത-വർഗ്ഗ പ്രാദേശിക വാദങ്ങളാണ് ആത്യന്തികമായി വിളമ്പരം ചെയ്യുന്നത്. സുതാര്യമായ രാജ്യസേവന സമ്പ്രദായങ്ങൾ അന്യം നിന്നു. അതിനാൽ രാഷ്ട്രീയ പാർട്ടികളിലും നേതാക്കളിലും ജനപ്രതിനിധികളിലും സ്വകാര്യ സ്വത്ത് അതിഭീകരമാം വിധം കുതിച്ചുയർന്നു. വൻകിട കമ്പനികളുടെയും ഏജൻസികളുടെയും പണം 'ജനാധിപത്യത്തിലൂടെ' വിനിമയം ചെയ്യപ്പെടുന്നതായി പഠനങ്ങൾ വ്യക്തമാക്കുന്നു. ജനപ്രതിനിധികളിൽ ചിലർ 'കോടീശ്വരന്മാരും' 'ക്രിമിനലുകളു'മാകുമ്പോൾ ഇന്ത്യയിൽ ജനാധിപത്യം സഹന സമരത്തിലൂടെ നേടിയ സ്വാതന്ത്ര്യത്തെയും പരിത്യാഗികളായ 'സ്വാതന്ത്ര്യസമര നായകരേയും' പരിത്യജിക്കും.

ഇന്ത്യയിൽ 32, 87, 263 ച.കിലോമീറ്റർ വിസ്തീർണ്ണത്തിൽ 28 സംസ്ഥാനവും ഏഴുകേന്ദ്ര ഭരണപ്രദേശവും ഉൾക്കൊള്ളുന്നു. ഇവിടെ 593 ജില്ലകളിലായി 545 ലോകസഭാ സീറ്റുകളും 245 രാജ്യസഭാ സീറ്റുകളും ഉണ്ട്. ഔദ്യോഗികമായി 22 ഭാഷയുണ്ടെങ്കിലും ഹിന്ദിയും ഇംഗ്ലീഷുമാണ് ഔദ്യോഗിക ഭാഷ. 2011-ലെ കണക്കിൻ പ്രകാരം 121 കോടിയിലധികം ജനങ്ങളുണ്ട്. ഇതിൽ പരുഷന്മാർ 62.37 കോടിയും സ്ത്രീകൾ 58.64 കോടിയുമാണ്. ഇന്ത്യയിലെ സാക്ഷരത 74 ശതമാനമാണ്. വലിപ്പത്തിൽ ലോകരാജ്യങ്ങളിൽ ഏഴാം സ്ഥാനത്തുള്ള ഇന്ത്യയിലെ ശരാശരി ആയൂർ ദൈർഘ്യം 65 വയസ്സാണ്. ജനാധിപത്യം, മതേതരത്വം, സമത്വം എന്നിവ മുഖമുദ്രയാക്കിയ ഇന്ത്യൻ ജനാധിപത്യത്തിൽ മാനവശേഷിയും ബൗദ്ധിക ശക്തിയും ശാസ്ത്രീയമായി വിനിയോഗിച്ചെങ്കിൽ മാത്രമെ 'വികസിത ഇന്ത്യ' യാഥാർത്ഥ്യമാകൂ.

ആഗോള ഭീകരതയുടെ പേരിൽ രാജ്യത്ത് ആരാജകത്വം സൃഷ്ടിച്ച് അഖണ്ഡത തകർക്കുന്നവർ അകത്തും പുറത്തും ഉണ്ട്. ഇതിനായി സാംസ്ക്കാരിക, വിദ്യാഭ്യാസ, മാധ്യമ സ്ഥാപനങ്ങൾ വിലയ്ക്ക് എടുത്ത് തന്ത്രങ്ങൾ ആവിഷ്ക്കരിക്കുന്നു. ആഗോളവൽക്കരണവും ഉദാരവൽക്കരണ നയവും വിവിധതരം ആധിപത്യവും വിപണി സംസ്ക്കാരവും ഉറപ്പിക്കുന്നു. ഇത് ഇന്ത്യയിലെ വൈജാത്യങ്ങൾ തകർത്ത് ഏകജാതീയമാക്കുന്നു. പ്രകൃതി വിഭവങ്ങളും തനതു കലകളും വൻകിട കമ്പനികൾ കീഴടക്കി. ആദിവാസികളും ദലിതരും ദരിദ്രരും സ്വന്തമണ്ണിൽ നിന്നും ബഹിഷ്കൃതരാകുന്നു. സാമ്രാജ്യത്വ അധിനിവേശത്തിന്റെ പുത്തൻ രൂപമായ ആഗോളവൽക്കരണത്തിന് ഇന്ത്യയിൽ പൂക്കാലമായപ്പോൾ വിദേശ മൂലധനം വിവിധ തരത്തിൽ ഇന്ത്യയിൽ എത്തി. ജനപ്രതിനിധികളും അതിൽ പങ്കുകാരായി. ഇന്ത്യ നേരിടുന്ന ഏറ്റവും വലിയ വെല്ലുവിളിയാണ് അഴിമതിയും ഭീകരതയും. ഇന്ത്യയ്ക്കു പുറത്തേയ്ക്കും അകത്തേക്കുമുള്ള വിദേശ കള്ളപ്പണവും (സ്വർണ്ണവും) സർക്കാർ തലത്തിലുള്ള അഴിമതിയും നിരോധിക്കപ്പെടണം. ദരിദ്രർ കൂടുതൽ ദരിദ്രരാകുന്ന വ്യവസ്ഥിതിക്ക് മാറ്റം ഉണ്ടാകണം. ഇന്ത്യയിൽ 40 ശതമാനം ജനങ്ങൾ നിത്യ ദാരിദ്ര്യത്തിലേക്ക് വീഴുകയാണ്. സ്ത്രീകളും കുട്ടികളും ദലിതരും ദരിദ്രരും അനുഭവിക്കുന്ന പീഡനങ്ങൾക്ക് ഭരണാധികാരികൾക്ക് എന്തു ഉത്തരം?

ഭരണകൂട ഭീകരത, സാർവ്വത്രിക അഴിമതി, ലൈംഗിക അതിക്രമം, ദലിത്-ന്യൂനപക്ഷ പീഡനം എന്നിവയ്ക്ക് എതിരെയുള്ള ജനകീയ മുന്നേറ്റങ്ങളും പ്രതിരോധങ്ങളും വ്യാപകമാക്കുവാൻ കഴിയണം. മനുഷ്യാവകാശ ലംഘനങ്ങളും മൗലികാവകാശ ധ്വംസനങ്ങളും നിരവധിയാണ്. കാവിവൽക്കരണവും ആഗോള വൽക്കരണവും സമന്വയിപ്പിച്ചുള്ള ജനാധിപത്യം സൃഷ്ടിക്കപ്പെടുമ്പോൾ ദരിദ്രരും-സ്ത്രീകളും ന്യൂനപക്ഷവും ഫാസിസ്റ്റ് കോർപ്പറേറ്റ് ശക്തികളുടെ ഇരകളായിത്തീരും. ഇന്ത്യയിൽ സാധാരണ മനുഷ്യജീവിതം, ആവാസവ്യവസ്ഥ, പ്രകൃതി വിഭവങ്ങൾ എന്നിവയുടെ അതിജീവനവും വെല്ലുവിളി നിറഞ്ഞതാകും.

കാലാവസ്ഥ വ്യതിയാനം, സാമ്പത്തിക മാന്ദ്യം, ആഗോള ഭീകരത യുദ്ധം, കാർഷിക കടം, മാരക രോഗം, പ്രകൃതി ദുരന്തം എന്നിവയെ പ്രതിരോധിക്കുവാനുള്ള ജനാധിപത്യ സംവിധാനം ഇന്ത്യയിൽ വരുമോ? ദാരിദ്ര്യ രഹിതവും ഭീകരമുക്തവും അഴിമതി രഹിതവുമായ ഇന്ത്യയെ സൃഷ്ടിക്കുവാൻ കരുത്തുറ്റ ഒരു നേതൃത്വത്തിനായി സമ്മതിദാനം നീതിപൂർവ്വം വിനിയോഗിക്കാം.

> “ഇന്ത്യൻ സമ്പദ്ഘടനയിൽ കൃഷി, ശുദ്ധ ജലം, ജൈവ വൈവിധ്യം, ആരോഗ്യം, എന്നീ മേഖലകൾ തകരുന്നു. ഇത്തരം സാഹചര്യത്തിൽ അഴിമതിരഹിതവും നീതിപൂർവ്വവുമായ ജനാധിപത്യ നിർവ്വഹണം അനിവാര്യമാണ്.”

**ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ**
ചീഫ് എഡിറ്റർ
karingattilachan@gmail.com

# പരിശുദ്ധ സഖാ പ്രഥമൻ ബാവാ

**ദമാസ്കസ് (സിറിയ):** സിറിയൻ ഓർത്തഡോക്സ് സഭാ തലവനും അന്ത്യോഖ്യാ പാത്രിയർക്കീസുമായ പരിശുദ്ധ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ബാവാ മാർച്ച് 21-നു കാലം ചെയ്തു. ജർമനിയിലെ കീൽ എന്ന സ്ഥലത്തെ ആശുപത്രിയിൽ ഹൃദയശസ്ത്രക്രിയയ്ക്കു ശേഷം വിശ്രമിക്കുമ്പോഴായിരുന്നു ദേഹവിയോഗം. ലബനനിലെ ബെയ്റൂട്ടിലുള്ള സെന്റ് എഫ്രേംസ് കത്തീഡ്രലിൽ 27നു നടന്ന കബറടക്ക ശുശ്രൂഷയിൽ വിവിധ സഭാ തലവൻമാരും രാഷ്ട്ര പ്രതിനിധികളും പങ്കെടുത്തു. കബറടക്കം 28-നു ദമാസ്കസിലെ മാറത്ത് സെദ്നേയയിലുള്ള സെന്റ് എഫ്രേം സെമിനാരിയിലെ സെന്റ് പീറ്റേഴ്സ് & സെ. പോൾസ് കത്തീഡ്രലിൽ നടന്നു.

ഇറാക്കിലെ മൊസൂൾ (മൂസൽ) പട്ടണത്തിൽ ഇവാസ് കുടുംബത്തിലെ ബഷീർ-ഹസാബേ എറ്റോ ദമ്പതികളുടെ മകനായി 1933 ഏപ്രിൽ 21-ന് ജനിച്ചു. ബാല്യകാലനാമം സെൻഹരീബ്. പത്താം വയസ്സിൽ മാതാവും 12-ാം വയസിൽ പിതാവും നഷ്ടപ്പെട്ടു. വളർത്തിയത് കുടുംബത്തിന്റെ കാരണവരായിരുന്നു. 1946-ൽ വൈദിക പഠനം ആരംഭിച്ച് 1948-ൽ കോറൂയോയും 1954-ൽ ശർവോയോ റമ്പാനും 1957-ൽ വൈദികനുമായി. സുറിയാനി, അറബി, ഇംഗ്ലീഷ് ഭാഷകളിൽ അവഗാഹമുണ്ടായിരുന്നു. ചരിത്രം, തത്വശാസ്ത്രം, സഭാനിയമങ്ങൾ എന്നിവയിൽ ഉന്നത ബിരുദങ്ങളും പത്രപ്രവർത്തനത്തിൽ ഡിപ്ലോമായും നേടി. പ. ഇഗ്നാത്തിയോസ് അപ്രേം പ്രഥമൻ, പ. യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാമാരുടെ സെക്രട്ടറിയായി സേവനമനുഷ്ഠിച്ചശേഷം 1963 നവംബർ 17ന് മാർ

## സുദീർഘ നേതൃത്വം

രണ്ടു നൂറ്റാണ്ടിനിടയിൽ അന്ത്യോഖ്യൻ സുറിയാനി സഭയ്ക്ക് ഏറ്റവും കൂടുതൽ കാലം നേതൃത്വം നൽകിയ പാത്രിയർക്കീസാണ് പരിശുദ്ധ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ബാവാ. 1980 സെപ്റ്റംബർ 14-ന് സ്ഥാനാരോഹണം ചെയ്ത അദ്ദേഹം 12,241 ദിവസം (33 വർഷം 6 മാസം 7 ദിവസം) സിറിയൻ ഓർത്തഡോക്സ് സഭാ തലവനായിരുന്നു. 35 വർഷം സഭയെ നയിച്ച മാർ ഇഗ്നാത്തിയോസ് മത്തായി (1782-1817)യ്ക്കു ശേഷമുള്ള 11 പാത്രിയർക്കീസുമാരിൽ ഇത്രയും കാലം ആരും പാത്രിയർക്കീസ് ആയിട്ടില്ല.

വിശുദ്ധ പത്രോസ് ശ്ലീഹാ മുതൽ ഇതുവരെയുള്ള 122 കാനോനിക പാത്രിയർക്കീസുമാരിൽ 15 പേർക്കു മാത്രമേ മൂന്നു ദശകത്തിലധികം പാത്രിയർക്കാസ്ഥാനം വഹിക്കാനവസരം ലഭിച്ചിട്ടുള്ളു. 102-ാമത്തെ പാത്രിയർക്കീസ് ആയ മാർ ഇഗ്നാത്തിയോസ് ഹൃദോയോദാലോഹോ (ഹിദായത്തുള്ള 1597-1639) ആണ് ഏറ്റവും കൂടതൽ കാലം (42 വർഷം) അന്ത്യോഖ്യാ പാത്രിയർക്കീസ് ആയിരുന്നത്.

വിശുദ്ധ ഇഗ്നാത്തിയോസ് നൂറോനോ (39 വർഷം; 68-107), അത്താനാസിയോസ് ആറാമൻ ബർ ഖാമോറോ (38 വർഷം; 1091-1129), ബസേലിയോസ് മൂന്നാമൻ ഗബ്രിയേൽ (38 വർഷം; 1349-1387), മീഖായേൽ മൂന്നാമൻ യേശു (37 വർഷം; 1312-1349), ഇഗ്നാത്തിയോസ് അബ്ദേദാലോഹോ (37 വർഷം; 1520-1557), അത്താനാസിയോസ് ഗമോലോ (36 വർഷം; 595-631) തുടങ്ങിയവർ പിന്നാലെയുണ്ട്.

-വർഗീസ് ജോൺ തോട്ടപ്പുഴ



എത്യോപ്യൻ തലസ്ഥാനമായ ആഡിസ് അബാബയിൽ 1965 ജനുവരിയിൽ കൂടിയ ഓറിയന്റൽ ഓർത്തഡോക്സ് സഭാ തലവന്മാരുടെ സമ്മേളനത്തിൽ സംബന്ധിക്കാനെത്തിയവർ വിമാനത്താവളത്തിൽ - (ഇടത്തുനിന്ന്) സഖാ മാർ സേവേറിയോസ് (പരിശുദ്ധ സഖാ ബാവാ), പരിശുദ്ധ ബസേലിയോസ് ഔഗേൻ പ്രഥമൻ കാതോലിക്കാ ബാവാ, ദാനിയേൽ മാർ പീലക്സീനോസ്, പൗലോസ് മാർ പീലക്സീനോസ് (ശ്രേഷ്ഠ പൗലോസ് ദ്വിതീയൻ ബാവാ), ബർന്നബാ മാർ മലാത്തിയോസ്.



*"മാർ തോമാ ശ്ലീഹായെക്കുറിച്ചു ചിന്തിക്കുമ്പോഴും പ്രാർത്ഥിക്കുമ്പോഴും എന്റെ ഹൃദയം ത്രസിക്കുന്നു."* മാർ തോമാ ശ്ലീഹായുടെ തിരുശേഷിപ്പുമായി സഖാ മാർ സേവേറിയോസ് മെത്രാപ്പോലീത്താ (1964).

സേവേറിയോസ് സഖാ എന്ന പേരിൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ടു. മൊസൂൾ, ബാഗ്ദാദ്, ബസ്ര, മധ്യയൂറോപ്പ് എന്നിവടങ്ങളിൽ ആർച്ച് ബിഷപ്പായി.

പ. ഇഗ്നാത്തിയോസ് യാക്കൂബ് തൃതീയൻ പാത്രിയർക്കീസ് ബാവാ കാലം ചെയ്തതിനെതുടർന്ന് 1980 ജൂലൈ 11ന് സഭാതലവനായി തെരഞ്ഞെടുക്കപ്പെട്ടു. അന്ത്യോഖ്യായിലെ 122-ാമത്തെ പാത്രിയർക്കീസായി 1980 സെപ്റ്റംബർ 14-ന് സ്ഥാനാരോഹണം ചെയ്തു. സഭകളുടെ ലോക കൗൺസിലിന്റെ പ്രസിഡന്റായി (1998 - 2006) പ്രവർത്തിച്ചു. 26 ഗ്രന്ഥങ്ങൾ രചിച്ചു.

റോമൻ കത്തോലിക്കാ സഭയുമായി സഹകരണത്തിനു തുടക്കമിട്ടു; അന്ത്യോഖ്യൻ ഗ്രീക്ക് ഓർത്തഡോക്സ് സഭയുമായി ബന്ധം സ്ഥാപിച്ചു; നവീകരണസഭകളുമായുള്ള ചർച്ചകൾക്കു മുൻകൈയെടുത്തു. ഇസ്രയേൽ-അറബ് യുദ്ധകാലത്തു തകർന്നടിഞ്ഞ പട്ടണങ്ങൾ പുനർനിർമിക്കാൻ രൂപീകരിച്ച സമിതിക്കു നേതൃത്വം നൽകി. നാലു പ്രാവശ്യം (1982, 2000, 2004, 2008) ഇന്ത്യ സന്ദർശിച്ചു.

## പ്രാർത്ഥന നടത്തി

**കോട്ടയം:** കാലം ചെയ്ത പരിശുദ്ധ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ പാത്രിയർക്കീസ് ബാവായ്ക്കു വേണ്ടി പരിശുദ്ധ കാതോലിക്കാ ബാവായുടെ ആഹ്വാനമനുസരിച്ച് മലങ്കര സഭയിലെ ദേവാലയങ്ങളിൽ മാർച്ച് 23ന് വി. കുർബാന മധ്യേ പ്രത്യേക പ്രാർത്ഥനയും ധൂപാർപ്പണവും നടത്തി.

മധ്യപ്രദേശിലെ ഇൻഡോർ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പ്രാർത്ഥനയ്ക്കു നേതൃത്വം നൽകി. പഴയ സെമിനാരിയിൽ ഫാ. ഡോ. കെ. എം. ജോർജ് അനുസ്മരണ പ്രഭാഷണം നടത്തി.

മലങ്കര സഭയുടെ അനുശോചന സന്ദേശം കാതോലിക്കാ ബാവാ സിറിയൻ ഓർത്തഡോക്സ് സഭയുടെ സിനഡ് സെക്രട്ടറി ആർച്ച് ബിഷപ്പ് മാർ തെയോഫിലോസ് ജോർജ് സലീബായ്ക്ക് അയച്ചു കൊടുത്തു. (അനുശോചന സന്ദേശം നാലാം പേജിൽ).

പുതിയ പാത്രിയർക്കീസ് 11-ാം പേജിൽ



തികച്ചും സൗമ്യനും മലങ്കര സഭയിൽ പൂർണ്ണ ഐക്യമുണ്ടാകണമെന്ന് ആഗ്രഹിക്കുകയും ചെയ്ത ഇടയനായിരുന്നു പരിശുദ്ധ ബാവാ. ധാരാളം കാണുന്നതിനും സംസാരിക്കുന്നതിനും അവസരമുണ്ടായപ്പോൾ അദ്ദേഹം കാണിച്ച വാൽസല്യവും കരുതലും അവിസ്മരണീയമാണ്. മലങ്കര സഭാംഗങ്ങളായ ലോക പ്രശസ്ത വേദശാസ്ത്രജ്ഞൻമാരായ ഡോ. പൗലോസ് മാർ ഗ്രിഗോറിയോസിനോടും ഫാ. ഡോ. വി. സി. സാമുവേലിനോടും വളരെയേറെ ആദരവും സ്നേഹവും പ്രകടിപ്പിച്ചു.

2012 നവംബറിൽ ഈജിപ്തിലെ കെയ്റോയിൽ പരിശുദ്ധ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പരിശുദ്ധ സഖാ പാത്രിയർക്കീസ് ബാവായ്ക്ക് ആരോഗ്യവും പ്രാർത്ഥനകളും നേർന്നത് ഹൃദയസ്പർശിയായ സന്ദർഭമായിരുന്നു.

മലങ്കര സഭയിലെ വേദനാപൂർണമായ വഴക്കുകൾക്ക് വിരാമമിടാൻ നേതൃത്വം നൽകണമെന്ന് അദ്ദേഹത്തെ കാണുമ്പോഴൊക്കെ അപേക്ഷിച്ചിട്ടുണ്ട്. തരളഹൃദയനായിരുന്ന അദ്ദേഹം പലപ്പോഴും കടുത്ത സമ്മർദങ്ങൾക്ക് വിധേയനായി പ്രവർത്തിക്കേണ്ടി വന്നിട്ടുണ്ട്. മലങ്കര സഭയിലെ സമാധാനത്തിനും ഐക്യത്തിനും വേണ്ടിയുള്ള അദ്ദേഹത്തിന്റെ ഉത്തമ താൽപര്യങ്ങൾ സാക്ഷാത്കരിക്കുകയാണു പരിശുദ്ധ പിതാവിനു നമുക്കു നൽകാൻ കഴിയുന്ന ശ്രേഷ്ഠമായ ശ്രദ്ധാഞ്ജലി. (2014 മാർച്ച്21)

**– ഫാ. ഡോ. കെ. എം. ജോർജ്**

**203-ാം** നമ്പർ കൽപന എന്നൊരു സംഗതി പലരും പറയാറുണ്ട്. അതിനു മുൻഗാമിയായ യാക്കൂബ് തൃതീയൻ ഇട കൊടുക്കരുതായിരുന്നു എന്ന കാര്യത്തിൽ (സഖാ) ബാവായ്ക്കു സംശയം ഉണ്ടായിരുന്നില്ല. 1982ൽ എന്നോടു പറഞ്ഞു നാം ഇതിനു പരിഹാരം കാണും. നിന്റെ കണ്ണും കാതും തുറന്നിരിക്കട്ടെ. എന്റെ മുൻഗാമിയെ നേരിട്ടു തള്ളിപ്പറയാതെയും കുറ്റപ്പെടുത്താതെയും ഒരു വഴി കാണണം. അഞ്ചു കൊല്ലം കഴിഞ്ഞു ആ വഴി വരാൻ. ഈ സന്ദർഭം ബാവാ പ്രയോജനപ്പെടുത്തി. പത്രോസ്, പൗലോസ് എന്നിവർക്കൊപ്പം തോമാ ശ്ലീഹായെയും വിശുദ്ധ കുർബാനയിൽ (നാലാം തുബ്ദേൻ) അനുസ്മരിക്കാൻ കൽപന നൽകി. അങ്ങനെ യാക്കൂബ് തൃതീയന്റെ അക്ഷന്തവ്യ സ്ഖലിതം ഇലയ്ക്കും മുള്ളിനും കേടില്ലാതെ തിരുത്തി ഈ പ്രതിഭാധനൻ. (2014 മാർച്ച് 21)

**- ഡോ. ഡി. ബാബു പോൾ**

**പ.** സക്കാ ബാവായുടെ ഇ 175/1995 നമ്പർ കൽപനയുടെ അന്തസത്ത അനുസരിച്ച് ഓർത്തഡോക്സ് വിഭാഗത്തെ മുടക്കപ്പെട്ടവരായി അദ്ദേഹം കരുതുന്നില്ല. മലങ്കരസഭയുടെ ഐക്യം പ. സക്കാ ബാവാ ആഗ്രഹിച്ചിരുന്നു; ഇപ്പോഴും അദ്ദേഹം വ്യക്തിപരമായി ആഗ്രഹിക്കുന്നുണ്ട് എന്നാണ് മനസ്സിലാക്കാൻ കഴിയുന്നത്.

മലങ്കരസഭയുടെ പ്രശ്നങ്ങൾക്ക് അന്ത്യോഖ്യാ പാത്രിയർക്കീസുമാരെ മാത്രം കുറ്റപ്പെടുത്താനാവുമോ ? നമുക്കിടയിലുള്ള വഴക്കിൽ അനാവശ്യമായി അവരെ ഇടപെടുത്തിയതല്ലേ ? ഇപ്പോഴത്തെ ഭിന്നിപ്പിന് പ. സക്കാ ബാവായെ മാത്രം കുറ്റപ്പെടുത്താനാവുമോ ? 1996 സെപ്റ്റംബർ ഒന്നിന് കാലം ചെയ്ത ശ്രേഷ്ഠ പൗലോസ് ദ്വിതീയൻ ബാവായ്ക്കു പകരം ശ്രേഷ്ഠ തോമസ് പ്രഥമൻ ബാവായെ വാഴിക്കുന്നതിന് അദ്ദേഹം 2002 ജൂലൈ 26 വരെ (ആറു വർഷം) കാത്തിരുന്നത് ഓർക്കുക. (2013 ജൂലൈ)

**- ഡോ. ലെജു പി. തോമസ്**

## വേദവിചാരം

ഡോ. പുന്നൂസ് യു. പാണൂർ

# ക്രിസ്തുവിന്റെ ക്രൂശുമരണം



> "ക്രിസ്തു നമ്മുടെ പാപങ്ങൾക്കുവേണ്ടി
> തിരുവെഴുത്തുകളിൻ പ്രകാരം മരിച്ചു"
> 1 കൊരി. 15:3

യേശുക്രിസ്തുവിന്റെ മരണം തന്റെ ജനനം പോലെ തന്നെ ഒറ്റപ്പെട്ട സംഭവമായി ലോകചരിത്രത്തിൽ നിലനില്ക്കുന്നു. എല്ലാ മനുഷ്യരും ജനിക്കുന്നതു ജീവിക്കാനാണെങ്കിൽ യേശു ജനിച്ചതു മരിക്കാനായിരുന്നു. രക്ഷകൻ എന്നർത്ഥമുള്ള യേശു എന്ന പേർ തനിക്കിട്ടതു തന്നെ താൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിപ്പാനിരുന്നതുകൊണ്ടാണ് (മത്താ. 1:21). യേശുവിന്റെ ജനനസമയത്ത് ആട്ടിയന്മാർക്കു പ്രത്യക്ഷപ്പെട്ട വാനവ ദൂതൻ അവരെ അറിയിക്കുന്നത് : "കർത്താവായ ക്രിസ്തു എന്ന രക്ഷിതാവ് ഇന്നു ദാവീദിന്റെ പട്ടണത്തിൽ നിങ്ങൾക്കായി ജനിച്ചിരിക്കുന്നു" എന്നാണ് (ലൂക്കോ. 2:11). ദൈവപുത്രനായ ക്രിസ്തു ലോകത്തിൽ അവതരിച്ചതു നമ്മുടെ പാപങ്ങൾക്കു വേണ്ടി മരിക്കുന്നതിനായിരുന്നു എന്നാണു തിരുവചനം പഠിപ്പിക്കുന്നത്.

ക്രിസ്തു അഥവാ മശിഹാ എന്ന വാക്കിനഭിഷേകം ചെയ്യപ്പെട്ടവൻ എന്നാകുന്നു അർത്ഥം; അതായതു ദൈവാത്മാവിനാൽ അഭിഷേകം ചെയ്യപ്പെട്ടവൻ.

മരണം ജീവിതത്തിന്റെ ഒടുവിലത്തെ അനുഭവമല്ല, അതു തുടർച്ചയ്ക്കുള്ള നാന്ദിയാണ്. മരണത്തെ അതിജീവിക്കുന്ന ഒരു ഭാഗം മനുഷ്യനിലുണ്ട്. ദിവസം എന്നതു പകലും രാത്രിയും ഉൾപ്പെട്ടതുപോലെ ജീവിതം എന്നതു ഐഹിക ജീവിതവും മരണാനന്തര ജീവിതവുമാണ്. മരണത്തിന് അർത്ഥം ലഭിക്കുന്നതു ജീവിതത്തിലൂടെയാണ്. ജീവികൾ പുനരുല്പാദനത്തിലൂടെ ജീവനെ അതിജീവിക്കുന്നു. മനുഷ്യർ പുനർജ്ജീവനത്തിലൂടെ ദൈവിക മേഖലയിലേക്കു പ്രവേശിക്കുന്നു. യേശു പുനരുത്ഥാനത്തിലൂടെ പിതാവിന്റെ വലത്തുഭാഗത്ത് ഉപവിഷ്ടനാകുന്നു.

യേശു വരിച്ച മരണം ക്രൂശുമരണമായിരുന്നു. ക്രൂശിൽ തറച്ചു കൊല്ലുക. അടിമയ്ക്കുള്ള ശിക്ഷയായിരുന്നു. റോമാക്കാരെ വധിച്ചിരുന്നതും ശിരഛേദനത്തിലൂടെയായിരുന്നു. ഒരു രാഷ്ട്രീയ കലാപകാരിയെന്ന നിലയിലാണ് യേശുവിനെ വധിച്ചത്. റോമാക്കാരുടെയും യഹൂദന്മാരുടെയും ശത്രുത യേശു നേടിയിരുന്നു. യേശുവും ശിഷ്യന്മാരും സംഘം ചേരുകയും "ദൈവരാജ്യം" എന്ന ഒരു പുതിയ രാജ്യം സ്ഥാപിക്കുന്നതിനെക്കുറിച്ചു പ്രസംഗിക്കുകയും ചെയ്തിരുന്നു. യേശു യെഹൂദ മതനേതാക്കളെ ചോദ്യം ചെയ്യുകയും ശബ്ബത്തു ലംഘിക്കുകയും ചെയ്തിരുന്നു. "അധ്വാനിക്കുന്നവരെയും ഭാരം ചുമക്കുന്നവരെയും സംഘടിപ്പിക്കുവാനും സമൂഹത്തിലെ താഴെക്കിടയിലുള്ള അഗതികളെയും നിരാശ്രയരെയും ആശ്വസിപ്പിക്കുവാനും ശ്രമിച്ചു. തച്ചനായ യോസേഫിന്റെ ഭവനത്തിൽ ജനിച്ചുവളർന്ന യേശു അധികാരത്തോടെ സംസാരിക്കുകയും ഉപദേശിക്കുകയും ജനങ്ങൾക്കു പ്രിയപ്പെട്ട നേതാവായി ഉയരുകയും ചെയ്തു. മരിച്ചവരെ ഉയിർപ്പിക്കുകയും രോഗികളെ സൗഖ്യമാക്കുകയും ചെയ്ത യേശുവിനെ വധിക്കുവാൻ യെഹൂദമത നേതാക്കന്മാർ നിശ്ചയിക്കുന്നതായിട്ടാണു കാണുന്നത്."

മരണശിക്ഷ വിധിക്കുവാൻ അധികാരമില്ലാതിരുന്നതുകൊണ്ടാണു യെഹൂദന്മാർ യേശുവിനെ റോമാക്കാരെ ഏല്പിച്ചത്. യേശുവിനെ വിസ്തരിച്ച റോമൻ ഗവർണറായ പീലാത്തോസിനു യേശുവിൽ കുറ്റം കാണാൻ കഴിഞ്ഞില്ല. "ഞാൻ അവനിൽ ഒരു കുറ്റവും കാണുന്നില്ല" (യോഹ. 19:4,6). പീലാത്തോസിന്റെ ഭാര്യയുടെ ഭാക്ഷ്യവും പ്രസക്തമാണ്. "ആ നീതിമാന്റെ കാര്യത്തിൽ ഇടപെടരുത് " (മത്താ. 27:19). യേശുവിനെ ഒരു നീതിമാനായാണ് പീലാത്തോസിന്റെ ഭാര്യ അറിഞ്ഞതും മനസ്സിലാക്കിയതും. യേശുവിനെ ഒറ്റിക്കൊടുത്ത യൂദാ ഈസ്ക്കര്യോത്താവിന്റെ സാക്ഷ്യം ശ്രദ്ധിക്കുക: "ഞാൻ കുറ്റമില്ലാത്ത രക്തത്തെ കാണിച്ചുകൊടുത്തതിനാൽ പാപം ചെയ്തു" (മത്താ. 27:4). യേശു കുറ്റമറ്റവനാണെന്നു യൂദാസിനു ബോധ്യമുണ്ടായിരുന്നു. തന്നോടു കൂടി ക്രൂശിൽ തറക്കപ്പെട്ട കള്ളന്മാരിൽ ഒരുവന്റെ സാക്ഷ്യം ഇപ്രകാരമായിരുന്നു; "ഇവനോ അരുതാത്തതൊന്നും ചെയ്തിട്ടില്ല" (ലൂക്കോ. 23:41) അവൻ യേശുവിന്റെ രാജത്വത്തിലും ദൈവത്വത്തിലും വിശ്വസിച്ചു പ്രാർത്ഥിച്ചു; യേശുവേ നീ രാജത്വം പ്രാപിച്ചു വരുമ്പോൾ എന്നെ ഓർത്തുകൊള്ളണമേ" അവനു കർത്താവിന്റെ വാഗ്ദത്തം ലഭിച്ചു. "ഇന്നു നീ എന്നോടു കൂടെ പറുദീസായിൽ ഇരിക്കും" (ലൂക്കോ. 23:43) യേശുവിന്റെ അവസാന നിമിഷങ്ങൾക്കു സാക്ഷ്യം വഹിച്ച റോമൻ ശതാധിപന്റെ വാക്കുകൾ നമുക്കു കേൾക്കാം. "ഈ മനുഷ്യൻ വാസ്തവമായി നീതിമാൻ ആയിരുന്നു" (ലൂക്കോ. 23:47). "അവൻ ദൈവപുത്രനായിരുന്നു സത്യം" (മത്താ. 27:54).

പിന്നെ എന്തിനായിരുന്നു യേശു ക്രൂശുമരണം വരിച്ചത്. ഈ മരണം ദൈവത്തിന്റെ രക്ഷാകരമായ പ്രവൃത്തിയും യേശുവിന്റെ സമർപ്പണവും കൂടിയപ്പോഴാണ് ഉണ്ടായത്. മരണത്തെ

ശേഷം 27-ാം പേജിൽ

# അർബുദ മോചിതർക്ക് വെബ്സൈറ്റ്

**ചെങ്ങന്നൂർ:** അർബുദത്തെ തോൽപ്പിച്ച് ജീവിതത്തിലേക്കു തിരുച്ചുവന്നവരെ സ്വന്തം ജീവിതത്തിൽ കൂടെക്കൂട്ടാൻ ആരെങ്കിലും ധൈര്യപ്പെടുമോ? ഇല്ലെന്നാണ് രോഗത്തെ തോൽപ്പിച്ചവരുടെ അനുഭവം. എന്നാൽ, അത്തരക്കാർക്ക് ജീവിതം കണ്ടെത്താൻ ഇതാ ആദ്യമായി ഒരു മാട്രിമോണിയൽ വെബ്സൈറ്റ്. കുമ്പനാട് കൂർത്തമല സെന്റ് മേരീസ് ഇടവകയിലെ സെന്റ് ജോർജ് യുവജനപ്രസ്ഥാനമാണ് www.insightmatrimony.com എന്ന പേരിൽ സൈറ്റ് ആരംഭിച്ചത്. അർബുദത്തിൽ നിന്ന് മുക്തി നേടിയ 20 നും 35 നും ഇടയ്ക്ക് പ്രായമുള്ളവർക്ക് ജാതി, മത ഭേദമെന്യേ ഈ വെബ്സൈറ്റിൽ പേര് സൗജന്യമായി രജിസ്റ്റർ ചെയ്യാം. അവർക്ക് യോജ്യമായ പങ്കാളിയെ സൈറ്റിൽ അന്വേഷിച്ച് കണ്ടെത്തുകയും ചെയ്യാം.

രോഗത്തെ തോൽപ്പിച്ചവർക്ക് തങ്ങളെപ്പോലെ അതിജീവിച്ചു വന്ന മറ്റുള്ളവരുടെ പ്രശ്നങ്ങൾ മനസിലാക്കാൻ പറ്റുമെന്നും പരസ്പരം താങ്ങായി നിൽക്കുമെന്നും ഉള്ള ചിന്തയിൽനിന്നാണ് സംഘാടകർ ഇങ്ങനൊരു സൈറ്റിനു രൂപം നൽകിയിരിക്കുന്നത്. രോഗത്തെ അതിജീവിച്ചുവെന്നു വൈദ്യശാസ്ത്രം സ്ഥിരീകരിച്ചാലും തങ്ങളുടെ കുടുംബത്തിലേക്ക് അവരെ കൂട്ടിക്കൊണ്ടുവരാൻ പലർക്കും ധൈര്യം പോരാ. സമാന സ്ഥിതിയിലുള്ളവരാകുമ്പോൾ ഈ പ്രശ്നം മറികടക്കപ്പെടും എന്നും യുവജനപ്രസ്ഥാനം പ്രവർത്തകർ കരുതുന്നു. മാർച്ച് ഒൻപതിന് സൈറ്റ് നിലവിൽ വരും.

അർബുദ രോഗ പരിചരണ ദൗത്യം എന്ന പേരിൽ പ്രസ്ഥാനം രൂപം നൽകിയ ഒട്ടേറെ പ്രവർത്തനങ്ങളിൽ ഒന്നുമാത്രമാണ് മാട്രിമോണിയൽ സൈറ്റ്. 15 വയസ്സിൽ താഴെയുള്ള 10 പേർക്ക് കീമോതെറപ്പിക്ക് സഹായം, 10 അർബുദ രോഗികൾക്ക് പ്രതിമാസം 1,000 രൂപ ചികിൽസാ സഹായം ബോധവൽക്കരണം എന്നിവയാണ് ദൗത്യത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്. ജസ്റ്റീസ് വി.ആർ കൃഷ്ണയ്യർ പ്രോജക്ട് ലോഗോ പ്രകാശനം ചെയ്തു. ഡോ. വി.പി. ഗംഗാധരൻ വെബ്സൈറ്റ് ഉദ്ഘാടനം ചെയ്തു. വികാരി ഫാ. മാമ്മൻ തോമസ്, സഹ വികാരി മത്തായി സഖറിയ എന്നിവർ പദ്ധതികൾക്ക് നേതൃത്വം നൽകുന്നു.

## ബൈബിൾ പ്രതിഭാ മത്സരം

തേക്കുതോട് സെന്റ് ജോർജ് യുവജന പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ ജിതിൻ വർഗീസ് സ്മാരക ബൈബിൾ പ്രതിഭാ മത്സരം മെയ് 3-ന് 11 മുതൽ നടത്തും. ഒന്നാം സ്ഥാനം 5000 രൂപ, രണ്ടാം സ്ഥാനം 3000 രൂപ, മൂന്നാം സ്ഥാനം 2000 രൂപ. ഒരിടവകയിൽ നിന്ന് 3 പേർക്ക് പങ്കെടുക്കാം. ബന്ധപ്പെടുക: ബിനു കെ. സാം, 9447107692




ഒ.എസ്.എസ്.എ.ഇ. സുവർണ്ണ ജൂബിലി വടക്കൻ മേഖലാ സമ്മേളനം കോലഞ്ചേരി പ്രസാദം സെന്ററിൽ ഡോ. യാക്കോബ് മാർ ഐറേനിയോസ് ഉദ്ഘാടനം ചെയ്യുന്നു. കൺവീനർ ഫാ. റ്റി. പി. കുര്യൻ തളിയച്ചിറ, ഫാ. ഏലിയാസ് കുറ്റിപറിച്ചതിൽ, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഡോ. തോമസ് മാർ അത്താനാസിയോസ്, ഡോ. മാത്യൂസ് മാർ സേവേറിയോസ്, യൂഹാനോൻ മാർ പോളികാർപ്പോസ്, പോത്താറയിൽ പി.യു. കുറിയാക്കോസ് കോർഎപ്പിസ്ക്കോപ്പാ എന്നിവർ സമീപം.

# മാർ കൂറിലോസ് അപ്രേം കരിം പുതിയ പാത്രിയർക്കീസ്



**ബെയ്റൂട്ട് (ലബനൻ):** സിറിയൻ ഓർത്തഡോക്സ് സഭയുടെ തലവനും അന്ത്യോഖ്യായുടെ 123-ാം പാത്രിയർക്കീസുമായി ഈസ്റ്റേൺ യുഎസ്എ അതിഭദ്രാസനാധിപൻ മാർ കൂറിലോസ് (സിറിൾ) അപ്രേം കരീം മെത്രാപ്പോലീത്താ (49) തെരഞ്ഞെടുക്കപ്പെട്ടു. അച്ചാനിയിലെ താൽക്കാലിക പാത്രിയർക്കാ ആസ്ഥാനമായ മാർ യാക്കോബ് ബുർദാനാ ദയറായിൽ മാർച്ച് 31-നു കൂടിയ സുന്നഹദോസ് ആണ് തെരഞ്ഞെടുപ്പു നടത്തിയത്. 'മാർ ഇഗ്നാത്തിയോസ് അപ്രേം രണ്ടാമൻ' എന്ന സ്ഥാനപ്പേരാകും അദ്ദേഹം സ്വീകരിക്കുക. സ്ഥാനാരോഹണം മേയ് 29-നു ദമാസ്കസിലെ മാറത്ത് സെദ്നേയയിലുള്ള സെന്റ് എഫ്രേം സെമിനാരിയിൽ നടക്കും.

സിറിയയിലെ കാമേശ്ലിയിൽ 1965 മേയ് മൂന്നിനു ഇസ കരിം-ഖനീമ ദമ്പതികളുടെ ഇളയ മകനായി ജനിച്ചു. 12-ാം വയസ്സിൽ സെമിനാരിയിൽ ചേർന്നു. കെയ്റോയിലെ കോപ്റ്റിക് തിയോളജിക്കൽ സെമിനാരിയിൽ നിന്നു ബിരുദമെടുത്തു. 20-ാം വയസ്സിൽ വൈദികനായി. പ. സഖാ ബാവായുടെ സെക്രട്ടറിയായും ദമാസ്കസ് സെമിനാരി അധ്യാപകനായും പ്രവർത്തിച്ചു. അയർലൻഡിൽ നിന്നു ഡോക്ട്രേറ്റ് നേടി. 1996 ജനുവരി 28-ന് മെത്രാപ്പോലീത്തായായി. പ്രാദേശിക ഭാഷകൾക്കു പുറമെ സുറിയാനി, അറബി, ഫ്രഞ്ച്, ഇംഗ്ലീഷ് എന്നിവയിലും അവഗാഹമുണ്ട്. ഒട്ടേറെ ലേഖനങ്ങളും ഗ്രന്ഥങ്ങളും പ്രസിദ്ധീകരിച്ചു.

തുറബ്ദീൻ പ്രദേശത്തു (ഇന്നത്തെ തുർക്കി) നിന്ന് 1846-ൽ മലങ്കര വന്ന് 1874-ൽ കാലം ചെയ്ത് മുളന്തുരുത്തി മാർത്തൊമ്മൻ പള്ളിയിൽ കബറടങ്ങിയിരിക്കുന്ന യുയാകിം മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ പിൻമുറക്കാരനാണ് പുതിയ പാത്രിയർക്കീസ്.

മലങ്കരസഭയുടെ ഐക്യം തന്റെ സ്വപ്നമാണെന്നും പ്രശ്നങ്ങൾ സങ്കീർണ്ണമാണെങ്കിലും എല്ലാവരും മനസുവച്ചാൽ പരിഹാരം സാധ്യമാണെന്നും നിയുക്ത പാത്രിയർക്കീസ് മാധ്യമങ്ങളോട് പറഞ്ഞു. രാഷ്ട്രീയ സംഘർഷങ്ങൾ ആശങ്കപ്പെടുത്തുന്നതായും ക്രിസ്ത്യാനികളും അഭയാർഥികളും നേരിടുന്ന പ്രശ്നങ്ങൾ സഭയ്ക്ക് വലിയ വെല്ലുവിളിയാണെന്നും അദ്ദേഹം പറഞ്ഞു.

ബാഗ്ദാദ്-ബസ്രാ മെത്രാപ്പോലീത്താ മാർ സേവേറിയോസ് ജാമിൽ ഹാവാ (85) പാത്രിയർക്കീസിന്റെ ഭരണപരമായ ചുമതല നിർവഹിക്കുന്ന 'കൈമാഖാം' ആയി പ്രവർത്തിക്കുന്നു.



# വിമോചനവും ഉയിർപ്പും





■ ഡോ. യൂഹാനോൻ മാർ ദിയസ്കോറോസ് മെത്രാപ്പോലീത്ത

**ലോ**കരക്ഷകനായ ക്രിസ്തുവിന്റെ പീഡാനുഭവത്തിലും ഉയിർപ്പിലും ക്രൈസ്തവസഭ വീണ്ടും പങ്കാളിയാകുന്നു. പെരുന്നാളുകളുടെ ആദ്യജാതനും ക്രൈസ്തവ വിശ്വാസത്തിന്റെ കേന്ദ്രബിന്ദുവുമായ ക്രിസ്തുവിന്റെ ഉയിർപ്പ് മാത്രമാണ് നമ്മുടെ സുവിശേഷം. "ദാവീദിന്റെ സന്തതിയായി ജനിച്ച് മരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേറ്റിരിക്കുന്ന യേശുക്രിസ്തുവിനെ ഓർത്തുകൊള്ളുക, അതാകുന്നു എന്റെ സുവിശേഷം" (2 തീമോ. 2:8); "ക്രിസ്തു ഉയിർത്തെഴുന്നേറ്റിട്ടില്ലെങ്കിൽ നിങ്ങളുടെ വിശ്വാസം വ്യർത്ഥമത്രേ, നിങ്ങൾ ഇന്നും നിങ്ങളുടെ പാപങ്ങളിൽത്തന്നെ ഇരിക്കുന്നു" (1 കൊരി. 15:17). ജീവദായകനും വിമോചകനുമായ ക്രിസ്തുവിന്റെ പീഡാനുഭവവും ക്രൂശുമരണവും ഉയിർപ്പും പൗരസ്ത്യ സഭകൾ ഒരു യൂണിറ്റായിട്ടാണ് കാണുന്നത്.

### 1. കാൽവറിയിലെ ഒഴിഞ്ഞ കുരിശ്

പൗരസ്ത്യസഭാ പാരമ്പര്യത്തിൽ ക്രൂശിതരൂപം ഇല്ലാത്ത കുരിശു ദേവാലയങ്ങളിൽ പ്രതിഷ്ഠിക്കുന്നതിനാണ് കൂടുതൽ പ്രാധാന്യം നൽകിയിരിക്കുന്നത്. ക്രൂശിതനായ ക്രിസ്തു ഉത്ഥാനം ചെയ്തുവെന്ന പരമസത്യത്തിന്റെ പ്രഘോഷണമാണ് സഭ അതിലൂടെ നിർവഹിച്ചുകൊണ്ടിരിക്കുന്നത്. ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം സുഗന്ധദ്രവ്യങ്ങളുമായി കർത്താവിന്റെ കല്ലറയുടെ അടുത്തേക്കുപോയ സ്ത്രീകൾ (വി.മത്തായി 28:1; വി.ലൂക്കോസ് 24:1) ആദ്യം ദർശിച്ചത് കാൽവറിക്കുന്നിൽ 'തലയോടിടം' എന്നർത്ഥമുള്ള ഗോൽഗുത്തായിൽ നാട്ടപ്പെട്ടിരിക്കുന്ന മൂന്നു കുരിശുകളെയാണെന്ന പാരമ്പര്യമുണ്ട്. ശാബതു സമീപിച്ചതുകൊണ്ട് അരിമത്യായിലെ യൗസേഫും നിക്കോദിമോസും കൂടി പീലാത്തോസിന്റെ അനുവാദത്തോടുകൂടി കർത്താവിന്റെ ശരീരം ക്രൂശിൽ നിന്ന് ഇറക്കി കല്ലറയിൽ സംസ്കരിച്ചുവെങ്കിലും സമയ ദൗർലഭ്യമായിരിക്കാം കുരിശുകൾ ശാബതുകഴിയുംവരെ അവ നാട്ടപ്പെട്ട സ്ഥലത്തു തന്നെ ഉണ്ടായിരുന്നു. വെള്ളിയാഴ്ച നടന്ന ഭീകരതയുടെ കഠിനമുഖം ലോകത്തെ അറിയിച്ചുകൊണ്ട് അവ അവിടെത്തന്നെ ഉണ്ടായിരുന്നുവെന്ന് ഭാഷ്യം.

സ്ത്രീകളുടെ ദൃഷ്ടികൾ ഗോഗുൽത്തായുടെ മധ്യത്തിലുള്ള കുരിശിലേക്ക് ചായിച്ചു. അതു മഹാത്യാഗത്തിന്റെയും സഹനത്തിന്റെയും അതുല്യസ്നേഹത്തിന്റെയും പാപമോചനത്തിന്റെയും രക്ഷയുടെയും അടയാളമായി. എല്ലാവരും പാപം ചെയ്തു ദൈവതേജസില്ലാത്തവരായിരിക്കുമ്പോൾ സർവ്വലോകത്തിന്റെയും പാപശിക്ഷ പാപമില്ലാത്തവനായ ക്രിസ്തു കുരിശിൽ ഏറ്റുവാങ്ങി ശിക്ഷാവിധി നടപ്പിലാക്കി. പാപത്തിന്റെ ശമ്പളം മരണമല്ലോ! പാപമില്ലാത്ത ഒരുവൻ പാപികളായ സർവ്വർക്കുംവേണ്ടി മരണമേൽക്കുന്ന പ്രവചനപൂർത്തീകരണം കൂടി ഇവിടെ ദൃശ്യമാകുന്നു. "സർവ്വവും നിവൃത്തിയായിരിക്കുന്നു" എന്ന അതിവിശുദ്ധ ശബ്ദം കാൽവറി ക്രൂശിൽനിന്ന് ഉയർന്നതോടുകൂടി ദൈവം ക്രിസ്തുവിലൂടെ നടപ്പിലാക്കിയ രക്ഷാകരവിമോചന പ്രക്രിയ പൂർണ്ണമാകുന്നു. സ്ത്രീകൾ കല്ലറയിലേക്കുള്ള യാത്രാമധ്യേ കാൽവറിയിൽ കണ്ട ഒഴിഞ്ഞ കുരിശ് പാപമോചനത്തിന്റെയും രക്ഷയുടെയും ഉറപ്പ് വാഗ്ദാനം നൽകി ഇന്നും നമ്മുടെ മുമ്പാകെ നിൽക്കുന്നു.

"ഇന്നു യേശുക്രിസ്തു ജീവിച്ചിരുന്നുവെങ്കിൽ അദ്ദേഹത്തിന്റെ പാദങ്ങൾ ഞാൻ കഴുകുന്നത് എന്റെ കണ്ണുനീർ കൊണ്ടാകുമായിരുന്നില്ല; പ്രത്യുത ഹൃദയരക്തം കൊണ്ടാകുമായിരുന്നു". തേജസുറ്റ യേശുവിന്റെ ചിത്രംകണ്ട് വികാരാധീനനായി സ്വാമി വിവേകാനന്ദൻ പുറപ്പെടുവിച്ച വാക്കുകളാണിവ. യേശു എന്ന വാക്കിന്റെ അർത്ഥം 'രക്ഷകൻ' എന്നാണ്. ബേത്ലഹേമിലെ പുൽക്കൂടിലിൽനിന്നും കാൽവറിക്കുന്നിലെ കുരിശുവരെ എത്തുന്ന രക്ഷകന്റെ പാദമുദ്രകൾ ഒഴിഞ്ഞ കുരിശിലൂടെ ദർശിക്കുന്ന സ്ത്രീകൾ വിമോചനത്തിന്റെയും രക്ഷയുടെയും അനേക മാർഗ്ഗങ്ങളാണ് ധ്യാനിക്കുന്നത്. റോമാ സാമ്രാജ്യത്തിൽ കിരാതഭരണം നടത്തിയ ഹേരോദാവിന്റെ വാഴ്ചക്കാലത്ത് ജനിച്ച ക്രിസ്തുവിനു ജനനം മുതൽ അനുഭവിക്കേണ്ടിവന്ന പീഡകൾ നിരവധിയാണ്. അനീതിക്കും അസാന്മാർഗികതയ്ക്കും അധർമത്തിനുമെതിരെ പോരാടിയിരുന്നവരെ വേട്ടയാടിയിരുന്ന യെഹൂദ്യാരാജാവ് സത്യപ്രവാചകനും തന്റെ മുന്നോടിയുമായ യോഹന്നാൻ സ്നാപകന്റെ ശിരസ്സ് അറുത്ത് സ്വർണ്ണത്താലത്തിൽ വച്ച് സ്വപുത്രിയായ സലോമിക്ക് സമർപ്പിച്ചപ്പോൾ ക്രിസ്തുവെന്ന പച്ചമനുഷ്യനിൽ ഉണ്ടായ സംഘർഷവും കുരിശിൽ കാണുന്നുണ്ട്.

യെരുശലേം ദേവാലയം വട്ടിപ്പണക്കാരുടെയും ചൂഷകരുടെയും മർദ്ദകരുടെയും കൂടാരമായപ്പോൾ കോപം പൂണ്ട് ചാട്ടവാറെടുത്ത് ചുഴറ്റി സർവ്വതിനെയും ആട്ടിപ്പായിച്ച വിപ്ലവനായകന്റെ വീര്യവും തീക്ഷ്ണതയും കുരിശിലുണ്ട്. പുരോഹിതന്മാർക്കും ദുർഭരണാധികാരികൾക്കും സമ്പന്നവർഗ്ഗങ്ങൾക്കുമെതിരെയുള്ള ക്ഷുഭിതന്റെ സുവിശേഷവും കുരിശിൽനിന്ന് ശ്രവിക്കാം. സ്ത്രീകളെ കീടങ്ങളായി കരുതിയിരുന്ന യാഥാസ്ഥിതിക യെഹൂദസമൂഹത്തിന്റെ ചിന്താധാരകളുടെ തകിടംമറിയൽ, ഒറ്റപ്പെട്ട കുന്നിൻപുറങ്ങളിലും മറ്റും പാർശ്വവൽക്കരിക്കപ്പെട്ട



ചുങ്കക്കാരുടെയും ശമരിയാക്കാരുടെയും ഒക്കെ സമത്വവൽക്കരണം, കുരുടരെയും മുടന്തരെയും കുഷ്ഠരോഗികളെയും തളർവാതരോഗികളെയും പിശാചുബാധിതരെയും പാപമോചനവും രോഗസൗഖ്യവും നൽകി രക്ഷയിലേക്ക് അടുപ്പിക്കുന്ന കരുണയുടെ പ്രവാഹം എന്നിവയും കുരിശിൽ ദർശിക്കാം.

ഭൗതികവും ആത്മികവുമായ ചൂഷണാടിമത്വങ്ങൾക്കെതിരെയുള്ള അതിശക്തമായ പോരാട്ടം കുരിശിനുണ്ട്. ക്രിസ്തുവിന്റെ കുരിശിൽ അധ്വാനിക്കുന്നവന്റെയും ഭാരം ചുമക്കുന്നവന്റെയും വിയർപ്പിന്റെ രസവും ദരിദ്രന്റെയും അനാഥന്റെയും വിധവയുടെയും വേദനിക്കുന്നവന്റെയും നെടുവീർപ്പുകളുമുണ്ട്. കാൽവറിക്കുന്നിൽ സ്ത്രീകൾ കണ്ട ഒഴിഞ്ഞ കുരിശിൽ ദർശിച്ച വിമോചനപ്രക്രിയ കാലികമാക്കുവാൻ വേണ്ടി ആ കുരിശിനെ നാം നമ്മുടെ ഹൃദയങ്ങളിൽ സ്ഥാപിക്കേണ്ടിയിരിക്കുന്നു. പ്രസിദ്ധ ജർമ്മൻ പണ്ഡിതനായ സൈലീഷ്യസ് പറയുന്നു: "ഗോൽഗോത്തായിലെ കുരിശിന് നമ്മുടെ ആത്മാവിനെ രക്ഷിക്കാനാവില്ല; ആ കുരിശിനെ നാം നമ്മുടെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചാൽ നാം സമ്പൂർണരാകും."

### 2. ഒഴിഞ്ഞ കല്ലറ- പുതുജീവന്റെ ഉറപ്പ്

ഒഴിഞ്ഞ കുരിശിനെ ദർശിച്ച സ്ത്രീകൾ തുടർന്നു പ്രയാണം ചെയ്യുന്നത് കർത്താവിനെ അടക്കം ചെയ്ത കല്ലറയിലേക്കാണ്. യേശുവിനോടൊപ്പം അവന്റെ വഴിത്താരകളിൽ അനുഗാമികളായി അനുവർത്തിച്ച, കുരിശിന്റെ പാദത്തോളം കടന്നുചെല്ലാൻ ധൈര്യം കാണിച്ച സ്ത്രീകൾ, സുഗന്ധവർഗം ഇടുവാനും ആദരവു സമർപ്പിക്കുവാനും വേണ്ടിയാണ് കല്ലറയിലേക്ക് പോയത്. ആരു നമുക്കു വേണ്ടി കല്ലറയുടെ വാതിലിലുള്ള കല്ലു മാറ്റിത്തരും എന്ന ആശങ്കയോടെ അടുത്തു ചെന്ന അവർ അവിടെ മൂന്ന് അതിശയങ്ങൾ കാണുന്നു- അബോധാവസ്ഥയിലായ കാവൽക്കാർ, ഉരുട്ടി മാറ്റിയിരിക്കുന്ന കല്ല്, അതിന്മേലിരിക്കുന്ന ദൈവദൂതൻ (വി.മത്തായി 28:1 -4). ഉയിർപ്പിന്റെ ആദ്യപ്രഖ്യാപനം ദൈവദൂതൻ അവരോട് നടത്തുന്നു: "ഭയപ്പെടേണ്ട; ക്രൂശിക്കപ്പെട്ട യേശുവിനെ നിങ്ങൾ അന്വേഷിക്കുന്നു എന്ന് ഞാൻ അറിയുന്നു. അവനിവിടെയില്ല, താൻ പറഞ്ഞതുപോലെ അവൻ ഉയിർത്തെഴുന്നേറ്റു. വന്ന് അവൻ കിടന്ന സ്ഥലം കാണുവിൻ...." (വി.മത്തായി 28:5-6).

ഒഴിഞ്ഞ കല്ലറ ഉയിർപ്പിന്റെ അടയാളമായി പരിണമിക്കുന്നു. അവിടെ പുതുജീവൻ പൊട്ടിമുളയ്ക്കുന്നു. നിത്യജീവന്റെ ഉറപ്പും വാഗ്ദാനവും അവിടെ നിന്ന് ലഭിക്കുന്നു. ഉയിർപ്പു പെരുന്നാളിന്റെ ആഘോഷങ്ങളുടെ ഭാഗമായി നിറം ചേർത്ത മുട്ടകൾ കൈമാറി സന്തോഷം പങ്കിടുന്ന രീതി ഗ്രീസിലും മറ്റ് പല ദേശങ്ങളിലും നിലവിലുണ്ട്. ഫിലിപ്പ് എന്ന ഒരു ബാലനിൽ നിന്നാണ് ഈ രീതി ആരംഭിച്ചതെന്നു പറയപ്പെടുന്നു. ഫിലിപ്പിന്റെ അദ്ധ്യാപിക ക്ലാസിലെ കുട്ടികളുടെ കൈകളിൽ ഓരോ പ്ലാസ്റ്റിക്ക് മുട്ട ഏൽപ്പിച്ചിട്ട് അവയിൽ ജീവന്റെ പ്രതീകമായി എന്തെങ്കിലും നിറച്ച് തിരിച്ചു നൽകുവാൻ ആവശ്യപ്പെട്ടു. എല്ലാ കുട്ടികളും അവരുടെ ബുദ്ധിക്കൊത്തവണ്ണം പുഷ്പങ്ങൾ, ചിത്രശലഭം, പച്ചപ്പുല്ലുകൾ, പാറക്കല്ലുകൾ ഇങ്ങനെ പലതും കൊണ്ട് പ്ലാസ്റ്റിക് മുട്ടകൾ നിറച്ചു നൽകി. എന്നാൽ ഫിലിപ്പ് മാത്രം തനിക്കു ലഭിച്ചതിൽ ഒന്നും നിറയ്ക്കാതെ തിരിച്ചു നൽകി. അല്പം നീരസത്തോടെ കാരണം തിരക്കിയ അദ്ധ്യാപികയോടു "ക്രിസ്തുവിന്റെ കല്ലറ ഒഴിഞ്ഞുകിടക്കുന്നതിനാൽ ഞാൻ ഇതിൽ ഒന്നും നിറച്ചില്ല" എന്ന്

ശേഷം 21-ാം പേജിൽ

## കാതോലിക്കാ ദിനം: 10 കോടി സമാഹരിക്കും

**കോട്ടയം:** കാതോലിക്കാദിനത്തോടനുബന്ധിച്ചുള്ള കാതോലിക്കാദിന നിധി 2014-ൽ 10 കോടി രൂപ സമാഹിരിക്കും.

ഇടവകയുടെ ടാർജറ്റ് ഒരു ഭവനത്തിന് 150 രൂപയാണ്. എന്നാൽ കേരളത്തിനുള്ളിൽ പ്രത്യേക പദവി ലഭിച്ച പള്ളികൾ ഒരു ഭവനത്തിന് കുറഞ്ഞത് 200 രൂപായും പ്രധാന പട്ടണങ്ങളിലെ പ്രത്യേക പദവി ലഭിച്ചിട്ടുള്ള പള്ളികൾ ഉൾപ്പെടെ ഭവനമൊന്നിന് 250 രൂപായുമാണ് ടാർജറ്റ്.

കേരളത്തിന് പുറത്ത് ഇന്ത്യയ്ക്കകത്തുള്ള ഇടവകകളിലെ ഒരു ഭവനത്തിന് 350 രൂപായും ഗൾഫ് മേഖലകളിലെ ഇടവകകൾക്ക് പ്രത്യേക ടാർജറ്റും, അമേരിക്കൻ മെത്രാസനത്തിലെ ഇടവകകൾക്ക് ഒരു ഭവനത്തിന് 100 ഡോളറും ആയി നിശ്ചയിച്ചിട്ടുണ്ട്.

പ്രായപൂർത്തിയായ ഓരോ അംഗവും അഞ്ച് രൂപ റശീസായായും നൽകണം. ഓരോ ഇടവകയും കാതോലിക്കാ ദിന പിരിവും റശീസാ പിരിവും ഒരുമിച്ച് നൽകണം. വിവിധ ഭദ്രാസന കേന്ദ്രങ്ങളിൽ നിന്നുമുള്ള കാതോലിക്കാ ദിന നിധി സമാഹരണം മെയ്-ജൂൺ മാസങ്ങളിലായി നടത്തും.

## ഫാ. ഡോ. റെജി മാത്യു കെ.സി.സി. ജന. സെക്രട്ടറി



കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ജനറൽ സെക്രട്ടറിയായി നിയമിതനായ ഓർത്തഡോക്സ് സെമിനാരി അധ്യാപകൻ ഫാ. ഡോ. റെജി മാത്യു. നാഗ്പൂർ സെമിനാരി മുൻ പ്രിൻസിപ്പാളും എഫ്.എഫ്.ആർ.ആർ.സി. രജിസ്ട്രാറും ആണ്. തിരുവല്ല സ്വദേശിയാണ്.

HISTORY

# വീണ്ടും ചില അരപ്പള്ളി വിചാരങ്ങൾ

■ ഡോ. എം. കുര്യൻ തോമസ്

കന്യാകുമാരി ജില്ലയിലെ തിരുവിതാംകോട്ട് പ. ദൈവമാതാവിന്റെ നാമത്തിൽ പ. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പുരാതന ദേവാലയം *അരപ്പള്ളി* എന്നാണ് നസ്രാണികളുടെ ഇടയിൽ പരക്കെ അറിയപ്പെടുന്നത്. ഇത്തരം ഒരു സംജ്ഞ എങ്ങനെ ചരിത്രത്താളുകളിൽ കടന്നുകൂടിയെന്നത് ഇന്നും ഒരു സജീവ ചർച്ചാവിഷയമാണ്. ഈ പദപ്രയോഗം ഏതു കാലത്ത് നിലവിൽ വന്നുവെന്നതും തുല്യപ്രാധാന്യമുള്ള സംഗതിയാണെങ്കിലും ഇന്നുവരെ ആ വസ്തുത പഠനവിധേയമാക്കിയിട്ടില്ല.

മാർത്തോമ്മാശ്ലീഹാ ഏഴു പള്ളികൾ പണി പൂർത്തിയാക്കിയ ശേഷം തിരുവിതാംകോട്ട് എത്തിയെന്നും, അവിടെ ഒരു പള്ളി പണി ആരംഭിച്ചുവെന്നും, അതു പൂർത്തിയാക്കാതെ അദ്ദേഹം ഇന്ത്യയുടെ കിഴക്കേ തീരത്തേക്കു പോയി എന്നും, അപ്രകാരം പണി പൂർത്തിയാക്കാത്തതിനാലാണ് *അരപ്പള്ളി*യായി പരിഗണിക്കപ്പെട്ടതെന്നുമാണ് പ്രബലമായ ഒരു കഥ. ശ്ലീഹാ തിരുവിതാംകോട്ട് പള്ളിയൊന്നും സ്ഥാപിച്ചില്ല; ഒരു കുരിശു മാത്രമാണ് സ്ഥാപിച്ചതെന്നും അതിനാലാണ് അരപ്പള്ളി ആയി അറിയപ്പെട്ടതെന്നും ഈ കഥയ്ക്ക് ഒരു പാഠഭേദവുമുണ്ട്.

പല കാരണങ്ങൾ കൊണ്ട് രൂപംകൊണ്ട കേരളീയ സ്ഥലനാമങ്ങൾക്ക് കാലക്രമേണ ഉച്ചാരണ വ്യത്യാസം വന്നും വരുത്തിയും അതിനു പുതിയ വ്യാഖ്യാനങ്ങൾ നൽകി ഐതിഹ്യപ്പെരുമ കൽപ്പിക്കുന്നതിനു തുല്യമായ ഒരു നടപടിയാണിത്. മാർത്തോമ്മാശ്ലീഹാ ദക്ഷിണേന്ത്യയിലെ ചില തുറമുഖനഗരങ്ങളിൽ *സഭ* അഥവാ വിശ്വാസികളുടെ സമൂഹം സ്ഥാപിച്ചു എന്നതിലുപരി മദ്ബഹായും ഹൈയ്ക്കലയും നാടകശാലയുമടക്കം ഇന്നത്തെ ശൈലിയിലുള്ള പള്ളി സ്ഥാപിച്ചു എന്നു ചിന്തിക്കുന്നത് യുക്തിപരമല്ല. പത്തൊമ്പതാം നൂറ്റാണ്ടുവരെ മലയാളഭാഷയിൽ ആരാധനാലയത്തിനു മാത്രമല്ല, *സഭ* എന്ന പൊതുവായ അർത്ഥത്തിലും *പള്ളി* എന്ന് ഉപയോഗിച്ചിരുന്നുവെന്നതും ഇവിടെ പരിഗണിക്കണം. ഇത്തരം സമൂഹങ്ങൾക്ക് വി. കുർബാന അർപ്പണത്തിനുള്ള ലളിതമായ സംവിധാനത്തിനപ്പുറം ആരാധനാലയങ്ങൾ അന്നു രൂപമെടുത്തിരിക്കാൻ ഒട്ടും സാദ്ധ്യതയില്ല. അത്തരം ലളിതനിർമ്മിതികളാണ് പിൽക്കാലത്ത് പള്ളികളായി രൂപപ്പെട്ടത്. കുരിശുസ്ഥാപനത്തിന്റെ കഥയും മറ്റൊന്നല്ല.

രാജകീയദാനങ്ങൾ വഴി സ്ഥാപിതമായ ദേവാലയം എന്ന നിലയിൽ *അരചപ്പള്ളി* എന്നു വിശേഷിപ്പിക്കപ്പെട്ടുവെന്ന് ഒരു വാദഗതിയും ഉയർന്നുവന്നിട്ടുണ്ട്. പക്ഷേ ഫാ. ഡോ. ജേക്കബ് കുര്യൻ (*മലങ്കരസഭാ മാസിക, ഒക്ടോബർ 2002*) ചൂണ്ടിക്കാട്ടുന്നതുപോലെ രാജകീയദാനങ്ങളും പരിരക്ഷയും ഏറ്റുവാങ്ങിയ വേറെയും ദേവാലയങ്ങളുണ്ട്. അവയും ഇതേ മാനദണ്ഡമനുസരിച്ച് അരച-*അര*-പ്പള്ളി എന്നറിപ്പെടണം. അതു സംഭവിക്കുന്നില്ല. അതിനാൽ ഈ വാദവും ദുർബലമാണ്.

വലിപ്പത്തിലും ജനസംഖ്യയിലും ചെറുതാണങ്കിലും ഒരു സ്ഥലത്ത് ആദ്യം സ്ഥാപിക്കപ്പെട്ട തലപ്പള്ളി *വലിയപള്ളി* എന്നാണ് അറിയപ്പെടുന്നത്. ഈ കാഴ്ചപ്പാടിൽ മലങ്കര

യിലെ എല്ലാ പള്ളികളുടെയും മാതാവായ പ. മാർത്തോമ്മാശ്ലീഹാ സ്ഥാപിച്ച പള്ളികളെ *അര(ച)പ്പള്ളി* എന്ന് വിശേഷിപ്പിക്കുന്നതിൽ തെറ്റില്ല. പക്ഷേ അവിടെയും ഈ വിശേഷണം നിരണമടക്കമുള്ള പള്ളികൾക്കും യോജിക്കും. പക്ഷേ അവയക്കുറിച്ച് ഇപ്രകരമൊരു വിശേഷണം ഇന്നുവരെ ഉണ്ടായിട്ടില്ല.

ഒരു പുതിയ വാദഗതിക്കുള്ള സാദ്ധ്യതയും ഇപ്പോൾ തെളിഞ്ഞിട്ടുണ്ട്. യെറുശലേം ദേവാലയത്തിന്റെ നേർപകുതി അളവാണ് തിരുവിതാംകോട് പള്ളിയുടേതെന്ന സമീപകാല കണ്ടെത്താലാണത്. ഈയർത്ഥത്തിൽ തിരുവിതാംകോടിനെ അര-പകുതി-പള്ളി എന്നു വിളിക്കുന്നതിന് സാംഗത്യമുണ്ട്. പക്ഷേ 2013-ൽ ഉണ്ടായ ഈ കണ്ടെത്തൽ മുൻകാലപ്രാബല്യത്തോടെ *അരപ്പള്ളിക്ക്* ഉപയോഗിക്കാനാവില്ല.

ഇവിടെയാണ് *അരപ്പള്ളി* പ്രയോഗം ചരിത്രത്തിൽ കടന്നുകൂടിയ കാലം പ്രസക്തമാകുന്നത്. മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ച *ഏഴ്* അഥവ *ഏഴര* പള്ളികളുമായി ഇതു ബന്ധപ്പെട്ടുകിടക്കുന്നു. മാർത്തോമ്മാശ്ലീഹാ കേരളത്തിലെത്തിയെന്നും പള്ളികൾ അഥവാ സഭകൾ സ്ഥാപിച്ചുവെന്നുമുള്ള പാരമ്പര്യം കൊളോണിയൽപൂർവകാലം മുതൽ ശക്തമായി നിലനിൽക്കുന്നതാണ്. എന്നാൽ ഏഴും ഏഴരയും അതിന്റെ പട്ടികകളുമെല്ലാം പ്രാചാരത്തിൽ വരുന്നത് പതിനെട്ടാം നൂറ്റാണ്ടിൽ മാത്രമാണ്. ... *ക്രിസ്താബ്ദം 1720-നു ശേഷമെ ആ ഏഴരയിൽ ചിലതിന്റെ എങ്കിലും പേരുകളുടെ ലിസ്റ്റ് രേഖപ്പെടുത്തിക്കണ്ടിട്ടുള്ളു* ... എന്ന് പ്രശസ്ത ചരിത്രകാരനായ റ്റി. കെ. ജോസഫ് രേഖപ്പെടുത്തുന്നു. പതിനെട്ടാം നൂറ്റാണ്ടിന്റെ അന്ത്യപാദത്തിൽ വിരചിതമായ *നിരണം ഗ്രന്ഥവരിയിൽ ... 52-ൽ മാർത്തോമ്മാശ്ലീഹാ മലയാളത്തിൽ വന്ന മാർഗ്ഗം അറുപിച്ച ഏഴു പള്ളിയും വെപ്പിച്ച* ... എന്നും, പത്തൊമ്പതാം നൂറ്റാണ്ടിലെ കരവട്ടു വീട്ടിൽ ശെമവോൻ ദീവന്നാസ്യോസിന്റെ നാളാഗമത്തിൽ ... *(മർത്തോമ്മാശ്ലീഹാ) വീണ്ടും പിറപ്പെട്ട, നടന്ന മാർഗ്ഗം അറുവിച്ച ഏറിയ ജെനങ്ങളെ മാമ്മൊദീസാ മക്കളാക്കി, മാലിയാംകരയും കൊട്ടകായലിലും ഗൊക്കമങ്ങലത്തും നെരണത്തും ചായയിലും കുരക്കെണിക്കൊല്ലത്തും പാലൂരും ഇങ്ങനെ ഏഴു പള്ളിക്കു, അളവില്ലാത്തവന്റെ തിരുനാമത്താലെ, കുരിശും നിറുത്തി, പള്ളികളും ചമച്ച ശെഷം, ... നൂപ്പതാണ്ടുകൾ മലങ്കരെ സഞ്ചരിച്ച, വീണ്ടും പാണ്ടിനാട്ടിന്ന മാർഗ്ഗം അറിവിപ്പാൻ പൊകുംവഴി* ... എന്നും രേഖപ്പെടുത്തിയിട്ടുണ്ട്. ... *പണ്ടത്തെ രണ്ടു മലങ്കര ഇടവകകളുടെ ഇടയ്ക്കെ അതിരായ ചങ്ങനാശ്ശേരിയിലെ ഉാപ്പാലത്തിനു തെക്ക് മാർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചെന്ന് ഐതിഹ്യം പറയുന്ന പള്ളികൾ നിരണം, ചായൽ (നിലയ്ക്കൽ), കൊല്ലം, തിരുവാങ്കോട് എന്നീ സ്ഥലങ്ങളിലാണല്ലോ. ഒടുവിൽ പറഞ്ഞ തെക്കെ അറ്റത്തേത് അരപ്പള്ളിയാണ് (ചെറുതെന്നർത്ഥം).* ... എന്ന് 1956-ൽ റ്റി. കെ. ജോസഫും സാക്ഷിക്കുന്നു.

പതിനെട്ടാം നൂറ്റാണ്ടിനു മുമ്പ് ഇത്തരം പരാമർശനങ്ങളൊന്നും ചരിത്രരേഖകളിൽ കണ്ടെത്താനായിട്ടില്ല. ലഭ്യമായ പട്ടികകളിലാകട്ടെ, അപൂർവം ചില പള്ളികൾ മാത്രമാണ് പൊതുവായുള്ളത്. കിഴക്കേ തീരത്തെ ഏതാനും സ്ഥലങ്ങൾ കൂടി ഉൾപ്പെടുന്ന പട്ടികകളും ഇവയിലുണ്ട്. ഒരു സാഹചര്യത്തിലും സംഭവ്യമല്ലാത്ത ചില പള്ളികളും ചില പട്ടികകളിൽ കടന്നുകൂടിയിട്ടുണ്ട്. ഓരോ പട്ടികയും രൂപപ്പെടുത്തിയ എഴുത്തുകാരുടെ ഭാവനയ്ക്കും താല്പര്യത്തിനും അനുസൃതമായി മാർത്തോമ്മാശ്ലീഹാ പാരമ്പര്യമുള്ള പള്ളികളുടെ പട്ടികകൾ ചമയ്ക്കപ്പെട്ടു എന്ന് ഇതു വ്യക്തമാക്കുന്നു.

ഇത്തരം പട്ടികകളിൽ അപൂർവം ചിലതിൽ മാത്രമാണ് *അരപ്പള്ളി* പ്രത്യക്ഷപ്പെടുന്നത്. തിരുവിതാംകോട് അത്യപൂർവവും. 1956 ആകുമ്പോഴേക്കും ... *ഇന്നു രണ്ടു അരപ്പള്ളികൾ കൂടെ ഉണ്ടായിരിക്കുന്നു* ... എന്ന് റ്റി. കെ. ജോസഫ് രേഖപ്പെടുത്തത്തക്കവിധം പട്ടികയിൽ വീണ്ടും മാറ്റം വന്നു. ഇന്ന് അരപ്പള്ളിയുടെ അവകാശവാദികളുടെ എണ്ണം വീണ്ടും കൂടിയിട്ടുണ്ട്. പതിനെട്ടാം നൂറ്റാണ്ടു വരെ ചരിത്രത്താളുകളിലെങ്ങും ഇടംപിടിക്കാത്ത മലയാറ്റൂരാണ് ഇന്ന് ഏറ്റവുമധികം പ്രചരിപ്പിക്കപ്പെടുന്ന *അരപ്പള്ളി.*

ഈ പട്ടികകളുടെ പൊതുസ്വഭാവം ഇത്തരമൊരു സങ്കല്പം രൂപപ്പെടുത്തിയതിന്റ നിഗൂഢലക്ഷ്യം വെളിവാക്കുന്നുണ്ട്. 1663-ലെ പറമ്പിൽ ചാണ്ടിയുടെ ചതിക്കു ശേഷം നസ്രാണികളുടെ കൈയിൽ അവശേഷിച്ച നിരണമൊഴികെ മറ്റെല്ലാം ഇത്തരം പട്ടികകളിൽ റോമൻ കത്തോലിക്കാ പള്ളികളാണ്. കൊല്ലത്തെയും കായൽപട്ടണത്തിന്റെ മാർത്തോമ്മാ പൈതൃകം പേറുന്ന ചായലിലെയും പള്ളികൾ നശിച്ചുപോയി. നിരണത്തിന് അനേക കിലോമീറ്റർ ചുറ്റളവിൽ റോമൻ കത്തോലിക്കാ ദേവാലയങ്ങൾ ഇല്ലാത്തതിനാലും നിരണത്തിന്റെ പാരമ്പര്യം നിഷേധിക്കാനാവാത്തതിനാലും ഈ പട്ടികകളിൽ കഷ്ടിച്ച് കടന്നുകൂടി എന്നു പറയാം. രസകരമായ വസ്തുത, എല്ലാ പൂർവ്വാപരവിരുദ്ധമായ പട്ടികകളിലും നിരണം ഉൾപ്പെട്ടു എന്നതാണ്.

തങ്ങൾ തീർത്ഥാടനകേന്ദ്രമായി വളർത്തിക്കൊണ്ടുവരുന്ന മലയാറ്റൂരിനെ ഉൾപ്പെടുത്താനാവണം, റോമൻ കത്തോലിക്കർ ഏഴ് *എഴരയായി* വികസിപ്പിച്ചത്. നിരണം ഗ്രന്ഥവരിയും നാളാഗമവും ഏഴല്ലാതെ *ഏഴര* പള്ളികളെപ്പറ്റി പരാമർശിക്കുന്നില്ലായെന്നതും ഇവിടെ ശ്രദ്ധേയമാണ്. നിരണം ഗ്രന്ഥവരിയിലെയും നാളാഗമത്തിലെയും ഈദൃശ പരാമർശനങ്ങൾ സമാകാലിക റോമൻ കത്തോലിക്കാ പാരമ്പര്യങ്ങളിൽനിന്ന് കടമെടുത്തതാണെന്ന് ഈ ഭാഗത്തിന്റെ ക്രിസ്തുവർഷത്തിലുള്ള കാലവിവരണം വ്യക്തമാക്കുന്നു. തിരുവിതാംകോടിനെപ്പറ്റിയുള്ള അജ്ഞതയും അവഗണനയും മൂലമാവണം നാളാഗമവിവരണത്തിൽനിന്ന് അത് ഒഴിവാക്കപ്പെട്ടത്. എങ്കിലും തിരുവിതാംകോടിന്റെ ശക്തവും ഒഴിവാക്കാനാവാത്തതുമായ മാർത്തോമ്മാപാരമ്പര്യം മൂലമാകണം അപൂർവം പട്ടികകളിലെങ്കിലും തിരുവിതാംകോട് *അരപ്പള്ളിയായി* ഇടംപിടിച്ചത്.

മാർത്തോമ്മാശ്ലീഹാ *പണി പൂർത്തിയാക്കാത്ത പള്ളിയായി* തിരുവിതാംകോട് കൊളോണിയൽ രേഖകളിൽ ഇടംപിടിക്കാൻ ഒരു കാരണമുണ്ട്. നസ്രാണിയുടെ പവിത്രതാ സങ്കല്പത്തിന് അനുരൂപമാംവിധം കിഴക്കെയറ്റത്ത് ചെത്തിയെടുത്ത കരിങ്കല്ലുകൊണ്ട് കെട്ടിയടച്ച ഒരു മുറിയും അതിനു മുമ്പിൽ കരിങ്കൽ തൂണുകൾ താങ്ങുന്ന ഒരു തുറന്ന മണ്ഡപവുമായിരുന്നു ഉദയംപേരൂർ സുന്നഹദോസ് കാലത്തെ തിരുവിതാംകോടു പള്ളി. കെട്ടിയടച്ച മുറി മദ്ബഹായും തുറന്ന മണ്ഡപം ആരാധനാസമൂഹത്തിനുള്ള പ്രാകാരവുമായി വർത്തിച്ചു. പക്ഷേ ഇതിനെ ഒരു പൂർണ്ണ പള്ളിയായി കാണാൻ പോർട്ടുഗീസുകാരുടെ യുറോപ്യൻ പവിത്രതാ സങ്കല്പമനുസരിച്ച് അസാദ്ധ്യമായിരുന്നു. പണി പൂർത്തിയാകാത്ത ഒരു പള്ളിയായാണ്



# CHRIST KNOWLEDGE CITY

Approved by AICTE & Affiliated to M.G University
**Mannoor, M.C.Road, Muvattupuzha**




# AN ENGINEERING COLLEGE FOR WOMAN

| B.Tech | M.Tech | MCA |
|---|---|---|
| CE, EC, CS, EE, AE | VLSI & EM, Computer Science & Engg. | Regular & Lateral Entry |

# AVOID
## LAST MINUTE RUSH !!!

**Register your name for 5th**
**CKC MERIT SCHOLARSHIP EXAM 2014**
**at Christ Knowledge City on**
**Saturday, 26th April from 11.00 am to 1.00 pm**

Register Your Name with contact number and address through our website/e-mail/ over telephone at the earliest to the Controller of Exams Dr. Kuriakose M

Lunch will be provided for the Participants

Web.: www.christknowledgecity.com
e-mail: city@christknowledgecity.com
Tel : +91 484 2651481(16 lines)

Click Scholarship Exam 2014 section on our website for registration or SMS your details to 94470 41219

## Christ Knowledge City Merit Scholarship 2014

There are several scholarships awaiting Women of high intellectual promise who intend to undergo any professional course like B.Tech./ M.Tech./ MCA/ MCA (Direct Second Year) at Christ Knowledge City.

These scholarships are expected to cover the tuition fee. Award to students of first year is based on this scholarship examinations. On subsequent years is based on excellence in academic performance in previous year.

***The Scholarship Exam will cover 2 hour duration and the topics will be :-***

| | |
|---|---|
| for **B.Tech** | - +2 Mathematics, Physics, Chemistry, English and General Knowledge |
| for **B.Tech L/E** | - Mathematics, English and General Knowledge |
| for **M.Tech** | - Basic Engineering, Random B.Tech subjects, English and General Knowledge |
| for **MCA** | - C, C++, Mathematics, English and General Knowledge |
| for **MCA L/E** | - C, C++, Mathematics, English and General Knowledge |

***(Last date for Registration 25-04-2014)***

**HIGHLIGHTS**

- Fee Concession for Deserving & Bright Students
- Only lowest of Government Fees
- No Donation or Capitation Fee
- Highest Pass Percentage in University Exams
- Lateral Entry Seats for all B.Tech branches
- Christ Knowledge City is the only College in Kerala offering 2 year MCA L/E course for BCA & B.Sc (CS/IT) graduates.
- Fully furnished & maintained In-campus Hostel facilities with Lift, AC, Non AC rooms with/ without attached bathrooms & centralized Hot water



അഡ്മിഷന് ഇന്നു തന്നെ പേര് രജിസ്റ്റർ ചെയ്യുകയോ ഗവൺമെന്റ് അലോട്ട്മെന്റ് ഫീസിൽ തന്നെ അഡ്മിഷൻ എടുക്കുകയോ ചെയ്യാവുന്നതാണ്

താൽപര്യമുള്ളവർ ട്രസ്റ്റ് ഓഫീസുമായി ബന്ധപ്പെടുക.
**94470 41215, 94470 41219, 0484 2652600**
Kuzhoor, Airapuram Post, Ernakulam Dist., Pin - 683 541

APPROVALS FROM












ഈ നിർമ്മിതിയെ അവർ കണക്കാക്കിയത്. അതിനാലാണ് ഉദയംപേരൂർ സുന്നഹദോസിന്റെ കാനോനാകളുടെ പോർട്ടുഗീസ് പതിപ്പിൽ ... *the Synod doth command that a vicar be forethwith collatted to that place, who shall set immediately about rebuilding the church.* ... (Session VIII, Decree VI ) എന്ന് രേഖപ്പെടുത്തിയിരിക്കുന്നത്. ഇപ്രകാരം നിയമിക്കപ്പെട്ട ജസ്യൂട്ട് വൈദികൻ തുറന്ന മണ്ഡപത്തിന്റെ വീതികൂടിയ ഭാഗം കരിങ്കല്ലുകൊണ്ടുതന്നെ കെട്ടിയടച്ച് വലിപ്പം കുറവാണെങ്കിലും യൂറോപ്യൻ മാനദണ്ഡമനുസരിച്ചുള്ള ഒരു പൂർണ്ണ പള്ളിയാക്കി. ഈ കൂട്ടിച്ചേർപ്പിന്റെ ലക്ഷ്യങ്ങൾ ഇന്നും ദൃശ്യമാണ്. 1618-ൽ തിരുവിതാംകോട് സന്ദർശിച്ച ജോൺ മേരി കാമ്പോരി എന്ന ജസ്യൂട്ട് വൈദികൻ ... *But the Prelates having sent them a few Priests,... a decent church built,* ... എന്ന് രേഖപ്പെടുത്തിയതിന്റെ അർത്ഥം ഈ ഏച്ചുകെട്ടാണ്.

ഏറ്റവും ശ്രദ്ധേയമായ വസ്തുത, തിരുവിതാംകോട്ടെ പ്രാദേശികപാരമ്പര്യത്തിൽ അതൊരിക്കലും *അരപ്പള്ളി* ആയിരുന്നില്ല എന്നതാണ്. കന്യാകുമാരി ജില്ലയിലെ റോമൻ കത്തോലിക്കാ - പ്രൊട്ടസ്റ്റന്റ് ക്രൈസ്തവ ദേവാലയങ്ങൾ *ചർച്ച്* എന്നും അവിടത്തെ പുരോഹിതർ *ഫാദർ* അഥവാ *പാദ്രി* എന്നും വിശേഷിക്കപ്പെടുമ്പോഴും തിരുവിതാംകോട് പള്ളി അവിടെ *തോമയാർ കോവിൽ* എന്നാണ് അറിപ്പെടുന്നത്. അവിടത്തെ പുരോഹിതൻ ഫാദറല്ല, സ്വാമിയാരാണ്. ആദ്യകാല തരിസാ കത്തനാരുമാർ യാക്കോബ് സ്വാമിയാരും അന്ത്രയോസ് സ്വാമിയാരും ആയിരുന്നു. *തിരുവിതാംകോട്ട് റമ്പാച്ചൻ* എന്നറിയപ്പെടുന്ന കൂട്ടുങ്കൽ കെ. വി. ഗീവർഗീസ് റമ്പാൻ *പെരിയസ്വാമി* എന്നാണ് സംബോധന ചെയ്യപ്പെട്ടിരുന്നത്.

പ. ദൈവമാതാവിന്റെ നാമത്തിലുള്ള തിരുവിതാംകോട്ടു പള്ളി *തോമയാർ കോവിൽ* എന്ന് സംബോധന ചെയ്യപ്പെടുന്നത് അതിന്റെ പിന്നിലെ ശക്തമായ മാർത്തോമ്മാ പൈതൃകം മൂലമാണെന്നത് നിസംശയമാണ്. *യാർ* എന്നത് ദ്രാവിഡ ഭാഷകളിലെ പൂജക ബഹുവചനമാണ്. (ഉദാ. ചാത്തനാർ, പാണനാർ, ഔവ്വയാർ, കണ്ണനാർ മുതലായവ.) *കോവിൽ* എന്നത് ആരാധനാലയവും.

പൂർവ്വികവും അർത്ഥപുഷ്ടിയുള്ളതും മാർത്തോമ്മാ പൈതൃകം ധ്വനിപ്പിക്കുന്നതുമായ *തോമയാർ കോവിൽ* എന്നത് തിരുവിതാംകോട് പള്ളിയുടെ ഔദ്യോഗികനാമമായി അംഗീകരിക്കാം, പ്രചരിപ്പിക്കാം. ■

# സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി, കല്യാൺ

ഫാദർ ജിജി കെ. തോമസ് (വികാരി)



**വി.** മാർത്തോമ്മശ്ലീഹായുടെ പാദസ്പർശനത്താൽ അനുഗ്രഹീതമായ കല്യാൺ (കാലം ചെയ്ത ഡോ. തേയോഫിലോസ് തിരുമേനിയുടെ ചരിത്രരേഖപ്രകാരം) ദേശത്ത് സ്ഥിതി ചെയ്യുന്ന ദേവാലയം. 1950-ൽ കല്യാണിലും പരിസരങ്ങളിലും താമസിച്ചിരുന്ന ഓർത്തഡോക്സ് വിശ്വാസികൾ ആരാധനയിൽ സംബന്ധിച്ചിരുന്നത് 50 കി. മീറ്റർ ദൂരെയുള്ള ദാദർ സെന്റ് മേരീസ് പള്ളിയിലായിരുന്നു. ബഹു. പുന്നൂസ് അച്ചൻ (ഡോ. സ്തേപ്പാനോസ് മാർ തേവോദോസിയോസ് തിരുമേനി) കല്യാണിൽ മാസത്തിൽ ഒരു തവണ വി. കുർബ്ബാന അർപ്പിക്കുവാൻ തീരുമാനിക്കുകയും അതിൻപ്രകാരം 1957 ഡിസംബറിൽ സെന്റ് ക്രിസ്റ്റഫർ പള്ളിയിൽ ആദ്യ കുർബ്ബാന അർപ്പിക്കുകയുണ്ടായി.

1964-ൽ കല്യാണിൽ സ്വന്തമായി ഒരു പള്ളി പണിയണമെന്നുള്ള ആഗ്രഹത്തോടെ താങ്കേവാടി എന്ന സ്ഥലത്ത് വസ്തു വാങ്ങി ദാദറിലെ വികാരിയായിരുന്ന ബഹു. സി. വി. ജോൺ അച്ചന്റെ സഹകരണത്താലും 1968-ൽ ചെറിയ ഹാൾ പണിയുകയും ഞായറാഴ്ചകളിൽ അവിടെ വി. കുർബ്ബാന നടത്തുകയും ബാക്കിയുള്ള ദിവസങ്ങളിൽ ഒരു സ്കൂൾ ആരംഭിക്കുകയും ചെയ്തു. 1978 വരെ മാസത്തിൽ 2 തവണ ഉണ്ടായിരുന്നു.

1980 ഏപ്രിലിൽ കല്യാൺ സെന്റ് തോമസ് പള്ളിയെ സ്വതന്ത്ര ഇടവകയായി പ്രഖ്യാപിക്കുകയും ചെയ്തു. 6.4.1980-ൽ അഭി. തേയോഫിലോസ് തിരുമേനി ഇതുസംബന്ധമായ കല്പന അയയ്ക്കുകയും ആദ്യ വികാരിയായി ബഹു. തോമസ് കുര്യൻ അച്ചനെ നിയമിക്കുകയും ചെയ്തു. പുതിയ ദേവാലയം അന്നത്തെ വികാരിയായിരുന്ന ഫാ. മാത്യു എബ്രഹാമിന്റെ പരിശ്രമംമൂലം ഇപ്പോഴുള്ള പള്ളി 1990-ൽ പണി തുടങ്ങുകയും 1993 ഏപ്രിൽ 18, 19 തീയതികളിൽ പുതിയ ദേവാലയം കൂദാശ ചെയ്യുകയും ചെയ്തു. ഇപ്പോൾ ഈ ഇടവകയിൽ 270 അംഗങ്ങളുണ്ട്. Fr. N. S. Varghese Cor-Episcopa, Fr. George Abraham, Dn. Rijo Chacko കൂടാതെ നാഗ്പൂർ സെമിനാരി വിദ്യാർത്ഥികളായ John Mathew, Anish Chacko എന്നിവർ ഇടവകയുടെ സന്താനങ്ങളുമാണ്. ഇവകയുടെ 16-ാമത്തെ വികാരിയായി ഫാദർ ജിജി കെ. തോമസ് സേവനമനുഷ്ഠിക്കുന്നു.

പരിശുദ്ധ ദേവാലയത്തിന്റെ മുൻവശത്ത് കൊടിമരം, കൽവിളക്ക് എന്നിവ പിന്നീട് സ്ഥാപിച്ച് അഭി. ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനിയാൽ 2012 സെപ്റ്റംബർ 30ന് കൂദാശ ചെയ്തു എന്നതിൽ ഞങ്ങൾ അഭിമാനിക്കുന്നു. അതോടൊപ്പം വി. മദ്ബഹ പുനർ പെയിന്റിംഗ് ചെയ്യുന്നതിനും പള്ളിക്കുവേണ്ടി 3 Bed Room Hall Flat വാങ്ങിക്കുന്നതിനും ഇടയാക്കി. വിദൂരഭാവിയിൽ, ഒരു വൃദ്ധമന്ദിരം പണിയണമെന്ന് അതിയായി ആഗ്രഹിക്കുകയും വിശ്വാസികളുടെ പ്രാർത്ഥനാ സഹായങ്ങൾ ആവശ്യപ്പെടുകയും ചെയ്യുന്നു.

2012-ഡിസംബർ 16-ന് പരിശുദ്ധ ബസേലിയോസ് മാർ തോമാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ടും അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനിയുടെ സഹകരണത്തിലും ഈ ദേവലായത്തെ **"വലിയപള്ളി"**യായി പ്രഖ്യാപിച്ചു. ഇടവക ജനങ്ങളുടെ താല്പര്യവും ഇടവക പൊതുയോഗത്തിന്റെ അപേക്ഷപ്രകാരവും പരിശുദ്ധ പരുമല തിരുമേനിയുടെയും, പരിശുദ്ധ വട്ടശ്ശേരിൽ മാർ ദിവന്ന്യാസോസ് തിരുമേനിയുടെയും തിരുശേഷിപ്പുകൾ ഈ ദേവാലയത്തിൽ കൊണ്ടുവരികയും 2014 മാർച്ച് മാസം 30-ാം തീയതി അഭിവന്ദ്യ ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനി പ. ദേവാലയത്തിന്റെ ഹൈക്കലായിൽ തിരുശേഷിപ്പുകൾ സ്ഥാപിക്കുകയും ചെയ്തു.

വികാരിയോടൊപ്പം എം. എം. മാത്യു ട്രസ്റ്റിയായും, എബ്രഹാം ഫിലിപ്പ് സെക്രട്ടറിയായും, കുരുവിള വർഗ്ഗീസ്, കുര്യൻ തോമസ് വൈദ്യൻ, ഇ. ഡി. വർഗ്ഗീസ്, ഷാജി നൈനാൻ, നൈനാൻ തോമസ്, ജോർജ്ജ് ഈപ്പൻ, തോമസ് ഫിലിപ്പ്, പൗലോസ് കെ. വി., ബാബു കെ. എം., ജേക്കബ് ഗീവർഗ്ഗീസ്, തോമസ്കുട്ടി പി. എസ് എന്നിവർ കമ്മറ്റി അംഗങ്ങളായും കെ. ഒ. ചാക്കോ അക്കൗണ്ടന്റായും സേവനമനുഷ്ഠിക്കു ന്നു. കല്യാൺ പ്രദേശത്തെ പ്രാധാന്യം മനസ്സിലാക്കി, കല്യാൺ ദേശത്ത് പ. മാർത്തോമ്മാ ശ്ലീഹായുടെ നാമത്തിൽ ഒരു സ്മൃതിമന്ദിരം ഉണ്ടാകണമെന്ന് മലങ്കര ഓർത്തഡോക്സ് സഭാമാനേജിംഗ് കമ്മറ്റി തീരുമാനിക്കുകയുണ്ടായി. ഈ വർഷത്തെ പെരുന്നാൾ ഏപ്രിൽ 26, 27 തീയതികളിൽ നടത്തും. പ. കാതോലിക്കാ ബാവാ ചടങ്ങുകൾക്ക് പ്രധാന കാർമ്മികത്വം വഹിക്കും. ഗീവർഗ്ഗീസ് മാർ കൂറിലോസ് തിരുമേനി സഹകാർമ്മികത്വം വഹിക്കും. ■

വചനപരിമളം



# സിമ്റിയുടെ കഥ

റവ. ഡോ. കെ.എൽ. മാത്യു
വൈദ്യൻ കോർഎപ്പിസ്ക്കോപ്പാ

"പട്ടണം പിടിപെട്ടു എന്ന് സിമ്റി കണ്ടപ്പോൾ രാജധാനിയുടെ ഉൾമുറിയിൽ കടന്ന് രാജധാനിക്കു തീവച്ച് അതിൽ മരിച്ചു കളഞ്ഞു" 1 രാജാ. 16:18

**1. ആത്മഹത്യയ്ക്കു കാരണങ്ങളും പ്രതിവിധികളും:** ആത്മഹത്യ പെരുകുന്ന കാലമാണിത്. സാമ്പത്തികമായി ഉയർന്ന രാജ്യങ്ങളിലും താഴ്ന്ന രാജ്യങ്ങളിലും ഇത് കൂടി വരുന്നു. അമേരിക്കയുടെ ഒരു മുൻ സർവ്വസൈന്യാധിപൻ ആത്മഹത്യ ചെയ്തു. പ്രസിദ്ധ റഷ്യൻ സാഹിത്യകാരൻ മയക്കോവ്സ്കി ആത്മഹത്യ ചെയ്യുകയായിരുന്നു. കോടീശ്വരന്മാരും സിനിമാ നടികളും വലിയ വ്യവസായികളും ഈ കൂട്ടത്തിലുണ്ട്. കർഷകരുടെ ആത്മഹത്യ ഇൻഡ്യയിൽ വാർത്തയല്ലാതായിരിക്കുന്നു. സമൂഹത്തിനും വിപരീത സാഹചര്യങ്ങൾക്കും ദുർബല ചിന്തകൾക്കും നിരാശയ്ക്കും പക്വതയില്ലാത്ത മനസ്സുകൾക്കും അമിതമോഹങ്ങൾക്കും ഇതിൽ സ്ഥാനമുണ്ട്. ഏറ്റവും വലിയ രോഗമാണ് നിരാശ. പ്രത്യാശയുടെയും സാന്ത്വനത്തിന്റെയും ധൈര്യത്തിന്റെയും സഹനശക്തിയുടെയും പക്വതയുള്ള പ്രവർത്തനങ്ങളുടെയും സന്ദേശങ്ങൾ തിരുവചനത്തിൽ നിന്ന് ഉൾക്കൊള്ളണം. മഹാന്മാരുടെയും വിശുദ്ധരുടെയും ചരിത്രങ്ങൾ നമുക്ക് മാർഗ്ഗദർശകമാകണം. അതിമോഹങ്ങൾ പാടില്ല. ധാർമ്മികത കൈവെടിയരുത്.

**2. ദുരന്തം വരുത്തി വച്ച സിമ്റി:** ആത്മഹത്യ ചെയ്ത ഒരു രാജാവിന്റെ ചരിത്രം മേൽപറഞ്ഞ വാക്യത്തിൽ വരച്ചു കാട്ടുന്നു. രാജാവിന്റെ പേര് സിമ്റി. മുൻപ് യിസ്രായേൽ രാജാവായ ഏലായുടെ ഭൃത്യനായിരുന്നു സിമ്റി. തന്നെ പകുതി രഥങ്ങളുടെ അധിപതിയാക്കിയ രാജാവിന് എതിരായി സിമ്റി കൂട്ടുകെട്ടുണ്ടാക്കി. മദ്യപിച്ചു ലക്കില്ലാതിരുന്ന ഏലാ രാജാവിനെ സിമ്റി വെട്ടിക്കൊന്നു. സിമ്റി സ്വയം രാജാവായി പ്രഖ്യാപിച്ചു. മുൻ രാജാവിന്റെ വംശത്തെ മുഴുവൻ നശിപ്പിച്ചു. ഏഴു ദിവസം സിമ്റി രാജാവായി വാണു. പിന്നീട് സൈന്യം ഒന്നിച്ചു കൂടി. സേനാധിപതിയായ ഒമ്റിയെ രാജാവാക്കി. ഒമ്റിയുമായുള്ള യുദ്ധത്തിൽ തോല്ക്കുമെന്നായപ്പോൾ സിമ്റി രാജധാനിയുടെ ഉൾമുറിയിൽ കയറി രാജധാനിക്ക് തീവച്ച് സ്വയം ജീവനൊടുക്കി. ഒരു മനുഷ്യന്റെ ദയനീയ തകർച്ചയുടെ കഥയാണിത്.

**3. സിമ്റിയുടെ ദുരന്തത്തിൽനിന്നുള്ള ഗുണപാഠങ്ങൾ**

i. അധികാരങ്ങൾ മാറിമറിയും, കസേരകൾ ഇളകും ii. അധികാരത്തിന്റെ മത്തുപിടിച്ച് അഹങ്കരിക്കരുത്. iii, ദൈവത്തോടും മനുഷ്യരോടും നന്ദികേട് കാണിക്കരുത്. iv. ധാർമ്മികാധഃപതനം ദുരന്തങ്ങൾക്ക് കാരണമാകുന്നു. v. കൊച്ചുതെറ്റുകൾ വലിയ തെറ്റുകളിലേക്ക് നയിക്കുന്നു. vi. വളഞ്ഞ മാർഗ്ഗത്തിൽ കൂടി എന്തു നേടിയാലും ശാശ്വതമല്ല. vii.സത്യം ജയിക്കും. വഞ്ചനയും കാപട്യവും തോല്ക്കും.

തന്നെ സഹായിച്ച ഏലാ രാജാവിനോട് സിമ്റി നന്ദികേടു കാണിച്ചു. അധികാരത്തിന്റെ മത്തുപിടിച്ചവൻ പിശാചായി മാറി. സ്വയം രാജാവായി പ്രഖ്യാപിച്ചവൻ ഏഴു ദിവസം മാത്രം വാണു. അധികാരക്കൊതിയൻ ആത്മഹത്യ ചെയ്തു. പ്രതികാരത്തിന്റെ പര്യായമായിരുന്നു സിമ്റി. മാതൃകയാകേണ്ട ഏലാ രാജാവ് മദ്യപിച്ചു ലക്കുകെട്ടതും സിമ്റിയുടെ വഞ്ചനയും ഒത്തുചേർന്നപ്പോൾ വൻ ദുരന്തമായി.

**4. മദ്യപാനം ഏറ്റവും വലിയ ദുരന്തകാരണം**

മദ്യപാനത്തിനെതിരേ സഭയും സമൂഹവും കൂടുതൽ ജാഗ്രത കാട്ടണം. എക്സൈസ് വരുമാനം കൂടുതൽ ലഭിക്കുന്നതിലാകും രാജ്യം ഭരിക്കുന്നവരുടെ ലാഭക്കണ്ണ്. തിന്മയോട് ഒരു സാഹചര്യത്തിലും പൊരുത്തപ്പെടാനിടയാകരുത്. മദ്യപരും മറ്റ് വഷളത്വങ്ങളിൽ ജീവിക്കുന്നവരും സമർപ്പിക്കുന്ന നേർച്ചകാഴ്ചകൾ നിരസിക്കാനുള്ള ധാർമ്മിക ശക്തി ആദിമ സഭയ്ക്കുണ്ടായിരുന്നു. സ്ഥാനങ്ങൾക്കു വേണ്ടി പരക്കം പായുന്നവരിൽ മദ്യപരും ഉണ്ട് എന്നത് ലജ്ജാകരമാണ്. വ്യക്തികളെ മാനസാന്തരപ്പെടുത്താനുള്ള പരിശ്രമങ്ങൾ കൂടുതൽ വിപുലമാക്കണം. കൗൺസലിംഗ് കേന്ദ്രങ്ങൾ കൂടുതൽ ഫലവത്താക്കണം.

വളരെ കർശനമായ നിലപാടാണ് മദ്യപാനത്തിനെതിരേ ബൈബിളിൽ ഉള്ളത്. ചില ഉദാഹരണങ്ങൾ:

1 കൊരി. 6:10 - മദ്യപന്മാർ സ്വർഗ്ഗരാജ്യം അവകാശമാക്കുന്നില്ല; യെശ. 28:3-എഫ്രയീമിലെ മദ്യപരുടെ അഹങ്കാരപൂർണ്ണമായ കിരീടം ചവുട്ടി മെതിക്കപ്പെടും; 1 കൊരി. 3:16,17 - നിങ്ങൾ ദൈവത്തിന്റെ മന്ദിരമാകുന്നു. ദൈവത്തിന്റെ മന്ദിരം നശിപ്പിക്കുന്നവനെ ദൈവം നശിപ്പിക്കും; സദൃ. 20:1 വീഞ്ഞ് പരിഹാസിയും മദ്യം കലഹക്കാരനുമാകുന്നു; യെശ. 5:11-അതികാലത്ത് എഴുന്നേറ്റ് മദ്യം തേടി ഓടുകയും വീഞ്ഞു കുടിച്ചു മത്തരായി സന്ധ്യാസമയത്ത് വൈകി ഇരിക്കയും ചെയ്യുന്നവർക്ക് അയ്യോ കഷ്ടം.

യെശ. 5:22-വീഞ്ഞു കുടിപ്പാൻ വീരന്മാരും മദ്യം കലർത്തുവാൻ ശൂരന്മാരും ആയവർക്ക് അയ്യോ കഷ്ടം.

ലൂക്കോ. 1:15-അവൻ(യോഹന്നാൻ) കർത്താവിന്റെ സന്നിധിയിൽ വലിയവൻ ആകും; വീഞ്ഞും മദ്യവും കുടിക്കയില്ല;അമ്മയുടെ ഗർഭത്തിൽ വച്ചു തന്നേ പരിശുദ്ധാത്മാവു കൊണ്ടു നിറയും.

■

പെണ്മ **ഡോ.സാറാമ്മ വർഗീസ്**

# കനിവിന്റെ അനുഭവങ്ങൾ



അഗതികളുടെയും അശരണരുടെയും അമ്മയായി ജീവിച്ച മദർതെരേസയുടെ കബറിനരികിൽ കൂപ്പുകൈയോടും നിറമിഴികളോടും കൂടി ധ്യാനനിമഗ്നയായി കുറേ നേരം ഇരിക്കുവാൻ എനിക്കു സാധിച്ചു. തിരുവനന്തപുരത്തെ എന്റെ വിദ്യാർത്ഥിജീവിതകാലത്ത് വിദ്യാർത്ഥി പ്രസ്ഥാനത്തിൽ അവധി ദിനങ്ങളിൽ ഞങ്ങളെ പലപ്പോഴും മദർതെരേസയുടെ ശിശുഭവനിൽ കൊണ്ടുപോകുമായിരുന്നു. വീട്ടുകാരിൽ നിന്നും അകന്ന് ഹോസ്റ്റലിൽ താമസിക്കുമ്പോൾ ഞങ്ങളിൽ പലർക്കും തോന്നിയിരുന്ന വേദനയൊക്കെ ശിശുഭവനിലെ കുഞ്ഞുങ്ങളെ കാണുകയും അവരോടൊത്ത് സമയം ചെലവഴിക്കുകയും ചെയ്യുമ്പോൾ അലിഞ്ഞുപോകുമായിരുന്നു. സമൂഹത്തിലെ പ്രാന്തവൽക്കരിക്കപ്പെട്ടവർക്കുവേണ്ടി ജീവിതത്തിൽ എന്തെങ്കിലുമൊക്കെ ചെയ്യേണ്ടതുണ്ടെന്നും ആ സന്ദർശനങ്ങൾ ഞങ്ങളെ ഓർമ്മപ്പെടുത്തുമായിരുന്നു. "അഗതികളുടെ അമ്മയായി ദൈവത്തിനുവേണ്ടി സുന്ദരമായ ഒരു ജീവിതം" കാഴ്ചവച്ച മദർ തെരേസയുടെ കബറിൽ അനേകർ വന്നു പ്രാർത്ഥിക്കുന്നത് ഞാൻ കണ്ടു. ഒരുപക്ഷേ അവരുടെയൊക്കെ ജീവിതത്തെ സ്പർശിച്ചിരിക്കാം, ആ അമ്മയുടെ ലളിതസുന്ദരജീവിതം.

അവിടെ അടുത്തുള്ള ശിശുഭവൻ സന്ദർശിച്ചത്, കുഞ്ഞുങ്ങളെ കളിപ്പിക്കാനും നടത്താനുമെല്ലാം സന്ദർശകരെ അനുവദിക്കുന്ന സമയത്തായിരുന്നു. പലകുട്ടികളും ബുദ്ധിമാന്ദ്യം ബാധിച്ചവർ. അവരിൽ ചിലരെ നടത്തിക്കൊണ്ടിരുന്ന ഒരു സ്ത്രീയുമായി സംസാരിക്കാൻ സാധിച്ചു. കൊൽക്കത്തക്കാരിയെങ്കിലും ഓസ്ട്രേലിയയിൽ സ്ഥിരതാമസമാക്കിയ അവർ വെറും പത്തു ദിവസത്തേക്ക് ഇന്ത്യയിൽ വന്നതാണ്. അതിനിടയിലാണ് ഈ ശിശുഭവനത്തിലെത്തി അവിടുത്തെ അന്തേവാസികളോടൊപ്പം സമയം ചെലവിടുന്നത്. അഗതികളുടെ അമ്മ ജീവിച്ചിരുന്നപ്പോൾ ചെയ്ത പ്രവൃത്തി അവർ തുടരുന്നതു കണ്ടപ്പോൾ തിരികെ ഒന്നും പ്രതീക്ഷിക്കാതെ കൊടുക്കുന്ന സ്നേഹത്തിന്റെ ആ മഹനീയ മാതൃക എത്ര പേരെ സ്വാധീനിച്ചു എന്ന് ഞാൻ അത്ഭുതത്തോടെ ഓർത്തു. അവിടെക്കണ്ട മറ്റ് പലരും ആ ജീവിതത്തിന്റെ സ്വാധീനത്തിൽപ്പെട്ടു വന്നവരാകാം. ജീവിതത്തിലെ കുറെ നിമിഷങ്ങളെങ്കിലും ദൈവത്തിനു മുമ്പിൽ സുന്ദരമായ ചില കാര്യങ്ങൾക്കുവേണ്ടി നീക്കി വച്ചവർ. കുഞ്ഞുങ്ങൾ അവരോടൊപ്പം സന്തോഷത്തോടെ നീങ്ങി.

ബ്രിട്ടീഷുകാരുടെ അധിനിവേശത്തിന്റെ സ്മരണകളുണർത്തുന്ന വിക്ടോറിയ മെമ്മോറിയൽ, വളരെ പഴക്കമുള്ളതും വിശാലവുമായ സെന്റ് പോൾസ് കത്തീഡ്രൽ, ഹിന്ദുക്കളുടെ ആരാധനാ കേന്ദ്രമായ കാളിഘട്ട്, സ്വാമി വിവേകാനന്ദന്റെയും, ഗുരു ശ്രീരാമകൃഷ്ണ പരമഹംസന്റെയും ഓർമ്മ നിലനിർത്തിക്കൊണ്ട് ഗംഗാ നദീതീരത്തു സ്ഥിതി ചെയ്യുന്ന പ്രശസ്തമായ ബേലൂർ മഠം, പ്ലാനട്ടോറിയം, സയൻസ് സിറ്റി, ഇവയെല്ലാം കൊൽക്കത്തയിലെത്തുന്നവരെ കാത്തിരിക്കുന്ന കാഴ്ചകളാണ്. ഇങ്ങനെ രാവിലെ മുതൽ രാത്രിവരെ കൊൽക്കത്തയിലെ തണുപ്പിലും കാഴ്ചകൾ കണ്ട് പലപ്പോഴും വഴിവക്കിലെ തട്ടുകടകളിൽനിന്നും കിട്ടുന്ന കൊൽക്കത്തയുടെ തനതായ ഖാത്തിറോളും കഴിച്ച് നടക്കുക രസകരമായ അനുഭവമായിരുന്നു. തെക്കെ ഇന്ത്യയിൽനിന്ന് ചെല്ലുന്നവർക്ക് അപരിചിതമായ കാലാവസ്ഥയാണിവിടുത്തേത്.

സഭകളുടെ ദേശീയ സമിതി (NCCI)യുടെ നൂറാം വാർഷികത്തിന്റെ ഭാഗമായുള്ള ആഘോഷങ്ങളിലും അതോടനുബന്ധിച്ച് Christian Council of Asia യും, N.C.C.I യും ചേർന്നു നടത്തുന്ന മനുഷ്യാവകാശങ്ങളെപ്പറ്റിയുള്ള സെമിനാറിലും പങ്കെടുക്കുവാനാണ് ഞാൻ സഭാ പ്രതിനിധിയായി കൊൽക്കത്തയിൽ എത്തിയത്. മാർത്തോമ്മ സഭാപ്രതിനിധി ലീനയും ഒത്തായിരുന്നു യാത്രകളേറെയും. ഫെബ്രുവരി 3 ന് ബിഷപ്സ് കോളജിൽ വച്ചായിരുന്നു സെമിനാർ. മലങ്കര സഭയിലെ പല വൈദികരും, എന്റെ വല്യപ്പച്ചന്റെ ഇളയ സഹോദരൻ റവ. ഡോ. സി.റ്റി. ഈപ്പൻ അപ്പച്ചനും അവിടെ പഠിച്ചതാണ്. മലങ്കരസഭയിലെ പരിശുദ്ധ മാത്യൂസ് ദ്വിതീയൻ ബാവാ പഠിച്ച വൈദിക വിദ്യാലയം. ആദ്ധ്യാത്മിക ഗുരുവും തടാകം ആശ്രമ സ്ഥാപകനുമായ ബിഷപ്പ് പെക്കൻഹാം വാഷ് അദ്ധ്യാപകനും പ്രിൻസിപ്പലുമായിരുന്ന സ്ഥാപനം. പ്രകൃതിരമണീയമായ ആ സ്ഥലത്തു കണ്ട ഒരു വലിയ വൃക്ഷത്തണലിൽ നിന്നപ്പോൾ, ഇന്ത്യയുടെ പല ഭാഗങ്ങളിൽ നിന്നുമുള്ള വിദ്യാർത്ഥികളോട് സംസാരിച്ചപ്പോൾ, ശ്രേഷ്ഠരായ ആചാര്യന്മാരുടെ പിൻഗാമികളാകാൻ ഭാഗ്യം സിദ്ധിച്ച അവരുടെ ഗാനശുശ്രൂഷ ശ്രവിച്ചപ്പോൾ, വലിയ സന്തോഷം തോന്നി. എന്നാൽ അതിനേക്കാളൊക്കെ മനസ്സിൽ തങ്ങിയ മറ്റൊരനുഭവം ഉണ്ടായി. ചെറിയ പനിയുണ്ടായിരുന്ന എനിക്ക് അന്ന് ഉച്ചയോടെ പെട്ടെന്ന് പനി കൂടി. സംഘാടകരുടെ കൂട്ടത്തിൽ തന്നെയുണ്ടായിരുന്ന ഡോക്ടറെ കണ്ട് മരുന്നു വാങ്ങികഴിച്ച എനിക്ക് അല്പനേരം കിടക്കണമെന്ന് തോന്നി. കാമ്പസിൽ തന്നെയുള്ള പെൺകുട്ടികളുടെ ഹോസ്റ്റലിലേക്ക് നടന്നു, എനിക്ക് വല്ലാതെ പനിക്കുന്നു, കുറച്ചു നേരം ഒന്നുകിടന്നാൽ കൊള്ളാം എന്ന് ഒരു വിദ്യാർത്ഥിനിയോട് പറഞ്ഞു. ഇന്ത്യയുടെ വടക്കുകിഴക്കൻ ഭാഗത്തു നിന്നുള്ള ഒരു പെൺകുട്ടിയായിരുന്നു അവൾ. തീർത്തും അപരിചിതയായ, അവശയായ എന്നെ അവൾ അവളുടെ മുറിയിലേക്കും, കിടക്കയിലേക്കും നയിച്ചു. അതിൽ കിടന്നു വിശ്രമിക്കുമ്പോഴും എനിക്കൊരു ഭയമുണ്ടായിരുന്നു. എന്റെ പനി ഇവൾക്കു കിട്ടിയാലോ, ഇവൾക്കു ഈ ആഴ്ച തന്നെ വല്ല പരീക്ഷയും ഉണ്ടെങ്കിലോ? അപ്പുറത്തെ മുറിയിലിരുന്ന് പഠിക്കുകയായിരുന്ന അവൾക്ക് ബുദ്ധിമുട്ടായോ എന്നൊക്കെ വിചാരിച്ചു കിടക്കുമ്പോൾ വരുന്നു ഒരു സ്നേഹസ്പർശം. അവളുടെ കമ്പിളിപ്പുതപ്പ് കൊണ്ടുവന്ന് അലിവോടെ അവളെന്നെ പുതപ്പിച്ചു. ആ കരുതൽ എന്റെ കണ്ണു നിറയിച്ചു.

പുതപ്പിനടിയിൽ കിടന്ന് അവൾക്കു വേണ്ടി ദൈവത്തോട് നന്ദി പറഞ്ഞു.

കുറേ സമയം കഴിഞ്ഞ് എന്നെ തിരക്കി വന്ന കൂട്ടുകാരിക്കൊപ്പം ഞാൻ പോകാനൊരുങ്ങി. നന്ദി പറഞ്ഞപ്പോൾ എന്റെ മനസിൽ നിറഞ്ഞുനിന്നത് പറഞ്ഞു. മത്തായി 25:40 ൽ ഈ ചെറിയ സഹോദരന്മാരിൽ ഒരുത്തനു നിങ്ങൾ ചെയ്തത് എനിക്ക് ചെയ്തു എന്ന് യേശു പറഞ്ഞ നന്മയാണ് നീ ചെയ്തത്. അന്യദേശക്കാരിയും അപരിചിതയും, ദീനയുമായി നിന്റെ അടുക്കൽ വന്ന എനിക്കു നീ തന്ന സ്നേഹത്തിനും കരുതലിനും ദൈവം നിന്നെ അനുഗ്രഹിക്കട്ടെ എന്ന് ഹൃദയത്തിൽനിന്നും വന്ന വാക്കുകൾ ഉരുവിട്ട് യാത്രാമൊഴി ചൊല്ലി. എന്റെ മനസിൽ ഒരു ചോദ്യം വീണ്ടും വീണ്ടും പൊങ്ങിവന്നു. എന്തു കൊണ്ട് നമ്മുടെ സഭയിൽ ഇതുപോലെയുള്ള പഠനത്തിന് സ്ത്രീകൾക്ക് അവസരം കൊടുത്തിരുന്നില്ല എന്ന്. വരും കാലങ്ങളിലെങ്കിലും സെമിനാരികളിൽ വേദപഠനത്തിനായി നമ്മുടെ സഭയിൽനിന്നും കൂടുതൽ സ്ത്രീകൾക്ക് സാധ്യമാകട്ടെ എന്ന് പ്രർത്ഥിച്ചുകൊണ്ട് ഞാൻ കൊൽക്കൊത്തയിലെ ബിഷപ്പ്സ് കോളജിന്റെ പടിയിറങ്ങി. ■

## കൂനൻ കുരിശ് തീർത്ഥാടനം

**അബുദബി:** കൂനൻകുരിശ് തീർത്ഥാടന കേന്ദ്രത്തിന്റെ വികസനത്തിനായി അബുദബി സെ. ജോർജ് കത്തീഡ്രൽ 25 ലക്ഷം രൂപ അനുവദിച്ചു. തീർത്ഥാടന കേന്ദ്രത്തിൽ പണിയുന്ന മോനുമെന്റിന്റെ സ്പോൺസർഷിപ്പ് ആണ് ഏറ്റെടുത്തിരിക്കുന്നതെന്ന് തീർത്ഥാടന കേന്ദ്ര പദ്ധതി കൺവീനർ ജോൺ ശമുവേൽ അറിയിച്ചു.


SGF

**St. George Fabricators**

ISO 9001:2008 QMS CERTIFIED

We Undertake All Kinds of
Fabrication, Machinery, Erection,
Maintenance, Civil Works,
Ship Repairing Transport,
Earth Moving & Crane Service Etc.

Kasaliya Indra Nagar, Tisk,
Usgao-Goa, Pin: 403 406
Tel.: Offi.: 2345116, 9823546632, 9423308065
Res.: 2344115, Fax:2345116
E-mail: st.georgefabricators@gmail.com


## പാവനസ്മരണയ്ക്ക് മുമ്പിൽ
# ആദരാഞ്ജലികൾ



ഒരു വിശ്വാസി

## അപേക്ഷകൾ ക്ഷണിക്കുന്നു

പരിശുദ്ധ ദിദിമോസ് വലിയ ബാവായുടെ നാമത്തിൽ സ്ഥാപിതമായിട്ടുള്ളതും പത്തനാപുരം മൗണ്ട് താബോർ കോൺവെന്റിലെ സിസ്റ്റേഴ്സിന്റെ ചുമതലയിൽ നടത്തപ്പെടുന്നതുമായ മലബാർ ഭദ്രാസനത്തിലെ നിലമ്പൂർ-പോത്തുകൽ ബാലികാഭവനിൽ സഭയിലെ സാമ്പത്തിക ബുദ്ധിമുട്ടുള്ള കുടുംബങ്ങളിലെ പെൺകുട്ടികളെ (std VIII to XII) സൗജന്യമായി താമസിപ്പിച്ച് പഠിപ്പിക്കുന്നു. താല്പര്യമുള്ളവർ താഴെ പറയുന്ന നമ്പറിൽ ബന്ധപ്പെടുക:

**Baselios Marthoma Didymus I**
**Balikabhavan**
Pothukal, Uppada P.O., Nilambur,
Malappuram Dt. Kerala-679354

**Phone : 04931-243212,**
**Mob. 9947755944**



## വിമോചനവും ഉയിർപ്പും

*13-ാം പേജിൽ നിന്നു തുടർച്ച...*

ക്രിസ്തുവിന്റെ ശുശ്രൂഷാ ശൈലിയിലേക്കുള്ള മടങ്ങിപ്പോക്ക് ക്രൈസ്തവസഭകൾക്കുണ്ടായാൽ ഉയിർപ്പിന്റെ വാഗ്ദാനങ്ങൾ ഈ ലോകത്ത് സ്ഥിരമായി നിലനിൽക്കും. ക്രിസ്തുവിന്റെ ശൈലി പാപത്തിന്മേലും മരണത്തിന്മേലും വിജയം നേടുന്ന ശൈലിയാണ്.

ഫിലിപ്പ് നൽകിയ മറുപടി എല്ലാവരെയും അത്ഭുതപ്പെടുത്തി. ഫിലിപ്പ് തിരിച്ചു നൽകിയ ഒഴിഞ്ഞ മുട്ട പുതുജീവന്റെ പ്രതീകമായി സ്വീകരിക്കപ്പെട്ടു. അധികനാളുകൾ കഴിയും മുമ്പു തന്നെ ഫിലിപ്പ് കഠിനമായ രോഗം പിടിപെട്ട് മരിച്ചു. അവന്റെ അദ്ധ്യാപികയും കൂട്ടുകാരും ആദരാഞ്ജലികൾ അർപ്പിച്ചത് മൃതദേഹം അടക്കിയ പെട്ടിയിൽ നിത്യജീവന്റെ പ്രതീകമായ നിറം ചാർത്തിയ മുട്ടകൾ വച്ചായിരുന്നു. കർത്താവിന്റെ ഉത്ഥാനം മൂലം ഒഴിഞ്ഞ കല്ലറ നിത്യജീവന്റെ ഉറപ്പും വാഗ്ദാനവും നൽകുന്നു എന്ന് ഫിലിപ്പ് പഠിപ്പിക്കുന്നു.

നിദ്രകൊണ്ടവരിൽ ആദ്യഫലമായി ക്രിസ്തു ഉയിർത്തെഴുന്നേറ്റിരിക്കുന്നു എന്നതിൽ വാങ്ങിപ്പോയവരുടെ പുനരുത്ഥാനവും ഉറപ്പാക്കപ്പെട്ടിരിക്കുന്നു. 1 കൊരി.15-ാം അദ്ധ്യായത്തിൽ മരണത്തെയും സാത്താനെയും തോൽപ്പിച്ചുകൊണ്ടുള്ള ക്രിസ്തുവിന്റെ ഉയിർപ്പിനെ പ്രഖ്യാപിക്കുന്നതിനോടൊപ്പം വാങ്ങിപ്പോയവരുടെ പുനരുത്ഥാനവും പ്രവചിക്കുന്നുണ്ട്. അതുകൊണ്ടാണ് കർത്താവിന്റെ കല്ലറയിലേക്ക് സ്ത്രീകൾ സുഗന്ധദ്രവ്യങ്ങളുമായി പോയതുപോലെ നാമും നമ്മുടെ വാങ്ങിപ്പോയിരിക്കുന്നവരുടെ കബറിടങ്ങളിൽപ്പോയി സുഗന്ധധൂപവും പ്രാർത്ഥനകളും സമർപ്പിക്കുന്നത്. കർത്താവിന്റെ ഒഴിഞ്ഞ കല്ലറ നമുക്ക് നൽകുന്ന സന്ദേശം "സഹോദരങ്ങളെ, ക്രിസ്തു സാത്താനെയും മരണത്തെയും തോൽപ്പിച്ച് ഉയിർത്തെഴുന്നേറ്റിരിക്കുന്നു. അതുകൊണ്ട് സാത്താനും മരണത്തിനും നിങ്ങളെ ഉപദ്രവിക്കുവാൻ സാധ്യമല്ല" എന്നാണ്. ശരീരവും ആത്മാവും പരസ്പരം വേർപെട്ടുകൊണ്ടുള്ള നമ്മുടെ മരണംകൊണ്ട് ജീവൻ നിലയ്ക്കുന്നില്ല; എന്നാൽ ജീവനിൽ നിന്ന് നിത്യജീവനിലേക്ക് പ്രവേശനം സാധ്യമാകുകയാണ് ചെയ്യുന്നത്. കർത്താവിന്റെ ഒഴിഞ്ഞ കല്ലറയുടെ സാക്ഷ്യവും ഉറപ്പുമാണത്.

**3. കബറിനുള്ളിൽ യേശുവിനെ പൊതിഞ്ഞ വസ്ത്രങ്ങൾ**

ഉയിർപ്പിന്റെ മറ്റൊരു സുപ്രധാന വാഗ്ദാനം നൽകുന്നത് ഉയിർത്തെഴുന്നേറ്റ കർത്താവ് കല്ലറയിൽ അവശേഷിപ്പിച്ച വസ്ത്രങ്ങളാണ്. മാലാഖയുടെ വാക്കുകൾ അത്ഭുതത്തോടെ ശ്രവിച്ച സ്ത്രീകൾ ആദ്യം ഓടിയത് അപ്പോസ്തോലന്മാരുടെ അടുക്കലേക്കാണ് (വി.മത്തായി 28:7-8). സ്ത്രീകളിൽ നിന്ന് അത്ഭുതവാർത്ത കേട്ട ശിഷ്യന്മാർ കല്ലറയിലേക്ക് ഓടിയെത്തി ഒഴിഞ്ഞ കല്ലറ ദർശിച്ചു എന്നു മാത്രമല്ല, പത്രോസ് അകത്തുകയറി കർത്താവിനെ പൊതിഞ്ഞ വസ്ത്രങ്ങൾ കാണുകയുണ്ടായി. യെഹൂദന്മാർ പ്രചരിപ്പിച്ചതുപോലെ കർത്താവിന്റെ ശരീരം മോഷ്ടിക്കപ്പെട്ടുവെങ്കിൽ (വി.മത്തായി 28:13) ശരീരം പൊതിഞ്ഞ വസ്ത്രം അവിടെ ഊരിമാറ്റി ഇടേണ്ട ആവശ്യം ഉണ്ടായിരുന്നില്ലല്ലോ! ക്രിസ്തു ഉയിർത്തു - അവൻ സത്യമായിട്ടും ഉയിർത്തെഴുന്നേറ്റു- ആദ്യം സ്ത്രീകൾക്കും പിന്നീട് അപ്പോസ്തോലന്മാർക്കും തുടർന്ന് അഞ്ഞൂറോളം ആളുകൾക്കും പ്രത്യക്ഷനായി (1 കൊരി. 15: 5-8). അവർ അവരോടൊപ്പം നടക്കുകയും ഇരിക്കുകയും സംസാരിക്കുകയും ഭക്ഷിക്കുകയും ചെയ്തു. കണ്ടാലും ലോകാവസാനത്തോളം ഞാൻ നിങ്ങളോടൊപ്പം ഉണ്ടെന്ന വാഗ്ദാനം ശിഷ്യന്മാർക്ക് നൽകി. ഇതാണ് കബറിൽ കണ്ട വസ്ത്രങ്ങൾ നൽകുന്ന ഉറപ്പ്: "ജീവനുള്ളവനെ നിങ്ങൾ മരിച്ചവരുടെ ഇടയിൽ അന്വേഷിക്കരുത്, അവൻ മരിച്ചവരുടെയിടയിൽനിന്ന് ഉയിർത്തെഴുന്നേറ്റ് നിങ്ങളോടൊപ്പം ഇരിക്കുകയും നടക്കുകയും സംസാരിക്കുകയും ഭക്ഷിക്കുകയും കൂട്ടായ്മ ആചരിക്കുകയും ചെയ്യുന്നു". വ്യക്തിപരമായി നമ്മോട് ചേർന്ന് കൂട്ടായ്മ ആചരിക്കുന്ന ക്രിസ്തുവിന്റെ നിത്യ-സജീവ സാന്നിദ്ധ്യം ഇവിടെ ഉറപ്പാക്കപ്പെടുന്നു.

ആദ്യ ഈസ്റ്റർ ദിനത്തിൽ ആശങ്കാകുലരായി സുഗന്ധദ്രവ്യങ്ങളുമായി കല്ലറയിലേക്ക് പോയ സ്ത്രീകൾ ഒഴിഞ്ഞ കുരിശും കല്ലറയും വസ്ത്രങ്ങളും നൽകിയ ദിവ്യസന്ദേശത്തിൽ അത്ഭുതപരവശരായി ആഹ്ലാദിച്ചു. പാപമോചനവും രക്ഷയും നിത്യജീവന്റെ പ്രത്യാശയും ഉത്ഥിതന്റെ നിറസാന്നിദ്ധ്യവും അവർക്ക് ആശ്വാസവും സമാധാനവും നൽകി. അതുകൊണ്ടു തന്നെ ഉയിർപ്പിന്റെ സാക്ഷ്യം ആദ്യം പ്രവഹിപ്പിക്കാൻ അവർക്ക് സാധ്യമായി. ഉത്ഥിതനായ ക്രിസ്തു ഇന്ന് ഈ വാഗ്ദാനങ്ങളിൽ ഉറച്ചു നിൽക്കുന്നു, നാം അവയെ സ്വീകരിക്കുന്നുവോ?

വിശ്വാസത്തിന്റെ അടിസ്ഥാനമായി ക്രിസ്തുവിന്റെ ഉയിർപ്പിനെ സഭ സ്വീകരിച്ചിരിക്കുന്നു. ഉത്ഥിതന്റെ സാന്നിദ്ധ്യം അനുഭവിക്കുകയും പ്രഖ്യാപിക്കുകയും ചെയ്യുന്ന അവസരങ്ങളാണ് സഭയുടെ ഓരോ ആരാധനയും. ക്രൂശീകരണം വിശ്വാസികൾക്കും അവിശ്വാസികൾക്കും ഒരുപോലെ കാണുവാൻ സാധ്യമാകുന്ന സംഭവമാണെങ്കിൽ ഉയിർപ്പ് വിശ്വാസികളുടെ മാത്രം അനുഭവമാണ്. ക്രിസ്തുവിന്റെ ക്രൂശാരോഹണവും ഉയിർപ്പും നേടിത്തന്ന പാപത്തിൽനിന്നുള്ള വിടുതൽ വിശ്വാസസമൂഹത്തിനു പോലും യാഥാർത്ഥ്യമാക്കിത്തീർക്കുന്നതിൽ ക്രൈസ്തവസമൂഹം വിജയിക്കുന്നുണ്ടോ? ആദ്ധ്യാത്മികത സ്വകാര്യനേട്ടത്തിന്റെയും പരസ്യബോർഡിന്റെയും ലാഭക്കച്ചവടത്തിന്റെയും അധികാരത്തിന്റെയും തന്ത്രമായി മാറ്റപ്പെട്ടിരിക്കുന്ന സമകാലിക ക്രൈസ്തവ സാഹചര്യം ക്രിസ്തുവിന്റെ പീഡാനുഭവത്തിന്റെയും ഉയിർപ്പിന്റെയും യഥാർത്ഥ പൊരുൾ തിരിച്ചറിയാൻ സാധ്യമാക്കുമെന്ന് കരുതുന്നില്ല. ക്രിസ്തുവിന്റെ ശുശ്രൂഷാശൈലിയിലേക്കുള്ള മടങ്ങിപ്പോക്ക് ക്രൈസ്തവസഭകൾക്കുണ്ടായാൽ ഉയിർപ്പിന്റെ വാഗ്ദാനങ്ങൾ ഈ ലോകത്ത് സ്ഥിരമായി നിലനിൽക്കും. ക്രിസ്തുവിന്റെ ശൈലി പാപത്തിന്മേലും മരണത്തിന്മേലും വിജയം നേടുന്ന ശൈലിയാണ്. അതേ ശൈലി ക്രൈസ്തവസഭകൾ വളർത്തിയെടുത്താൽ ഹാശാ ആഴ്ച ശുശ്രൂഷകൾക്കും ഉത്ഥാനപ്പെരുന്നാൾ ആചരണങ്ങൾക്കും അർത്ഥമുണ്ടാകും.

**ക്രിസ്തു ഉയിർത്തു!**
**സത്യം ഉയിർത്തു!** ■



## BRIDE GROOM WANTED

Orthodox parents invite proposal for their daughter (23/158), pursuing M.Tech and working as assistant professor in a reputed Institution from parents of professionally qualified God-fearing orthodox boys. (preferablyEngineering college lectures)

*Contact:*

09740475127 / 09448548101/ 04842740401

Email :cpk001@yahoo.com / vig_rect@yahoo.com

## BRIDE GROOM WANTED

Proposals are invited for an Orthodox Dentist girl (24,168 CMS) from parents of employed Orthodox professionals with good family background.

*Contact:*

08281709989,

mailreply89@gmail.com.

## BRIDE GROOM WANTED

Proposals invited for Orthodox girl-MBBS doctor doing intership in Kerala-23 years, fair and slim 5'2" from God fearing Orthodox/Jacobite MBBS PG doctors or Engineers qualified from Govt Engineering Colleges.

*Contact:*

04812382272 or

mekha_333@yahoo.co.in

**വിശുദ്ധനാട്ടിലേക്ക് തീർത്ഥയാത്ര**

ഇസ്രായേൽ ഗവൺമെന്റിന്റെ 'ടൂറിസം അംബാസഡർ' ബഹുമതി ലഭിച്ച ഫാ. ജോൺ ശങ്കരത്തിൽ നയിക്കുന്ന

**ജറുശലേം യാത്ര**

**വൈദികരുടെ നേതൃത്വത്തിൽ ഇസ്രായേൽ, ഈജിപ്റ്റ്, ജോർദ്ദാൻ, പാലസ്തീൻ എന്നീ രാജ്യങ്ങളിലെ പുണ്യസ്ഥലങ്ങൾ സന്ദർശിക്കുന്നു.**

- ബേദ്‌ലഹേം പള്ളിയിൽ വി. കുർബ്ബാന.
- ഉന്നത നിലവാരമുള്ള ഹോട്ടലുകളിൽ താമസസൗകര്യവും, മികച്ച ഭക്ഷണവും.

**2014 മെയ് 7**

**Fr. John Sankarathil, Kottayam**
**Aju Chundamannil, Vakayar, Konni**
**Ph: 9847478894, 0481-2582518, 9447123321**
**e-mail: sankarathilachen@gmail.com**
**web: www.biblicaldiscoverytours.com**

## BRIDE WANTED

Orthodox boy 29/5"7/70 B.Tech. at Quatar, post graduate/BEd. girls more prefered, Nurses not instered.

*Contact No.*

9895897768, contact after 7 p.m.

sheenu.koshyk@gmail.com

## BRIDE WANTED

"Ex-NRI Orthodox Parents invite Proposals for their son Jan'1984/168cm, B.Tech, MBA (UK) working as projects manager in Kuwait from professionally qualified, fair, good looking & God fearing Orthodox/Jacobite/ Marthomite/ CSI / RC girls. Contact with details & photographs at

**0484 2400438, 9497666129**

soni.sp@gmail.com,

m4 ID:3417304

**Mount Carmel E.M. Higher Secondary School**

**Mathilakom, East Kallada, Kollam-691502**

0474-2585262, 2585062, 9496271862

Email: frtygeevarghese@gmail.com

**ADMISSION CONTINUE**

Seperate Hostel for Boys in Mount Carmel Asram and for Girls in Mount Carmel Convent, Chittumala, Kallada.

Manager

**MANDIRAM HOSPITAL MANGANAM**
**KOTTAYAM-18**

*requires*

# *Finance Manager*

*CA inter/M.Com/MBA finance with 5 yrs experience in similar post*
*Apply within 10 days to*
*vaccancy14@gmail.com*

അജോയ് ജേക്കബ് ജോർജ്

# ഒരു ഓർമ്മച്ചിത്രം



മലങ്കരസഭയിലെ ദേവാലയങ്ങളിൽ ആരാധനാഗാനാലാപന പങ്കാളിത്തം പുരോഹിതരിലും ശുശ്രൂഷകരിലും ഗായകസംഘങ്ങളിലും കുറച്ച് അയ്മേനികളിലും മാത്രമായി ചുരുങ്ങിയിരുന്നു. എന്നാൽ ആരാധന എന്ന ദൈവിക പദ്ധതിയുടെ കാര്യവിചാരകൻ ആയി സി.പി. ചാണ്ടി സാറിനെ ദൈവം നിയോഗിച്ചു. അയ്മേനികളെ കൂടുതൽ ഏകോപിപ്പിച്ചു പുരോഹിതസ്ഥാനികളും ശുശ്രൂഷകരും പങ്കുചേരേണ്ട സ്വർഗ്ഗീയ ആരാധന മെച്ചപ്പെടുത്തുന്നതിനും കൂടിയാണ് സി.പി. ചാണ്ടിസാർ നിയോഗിക്കപ്പെട്ടത്. ആ ദൗത്യത്തിന്റെ ആഴവും പരപ്പും മനസ്സിലാക്കുന്നതിൽ നാം എത്ര പിന്നിലാണ് എന്ന് ഇന്നത്തെ നമ്മുടെ ആരാധനയും ആരാധനയോടുള്ള സമീപനവും പരോക്ഷമായി വിളിച്ചുപറയുന്നുണ്ട്. മലയാളഭാഷയുടെയും പ. സഭയുടെയും അനുഗ്രഹീതവരദാനമായ സി.പി. ചാണ്ടിസാർ തന്റെ രചനകൾ കൊണ്ട് പ. സഭയുടെ ഭിത്തികൾക്ക് ബലവും ശക്തിയും പ്രദാനം ചെയ്തു. തന്നിലേക്ക് അനുഗ്രഹവർഷമായി കനിഞ്ഞിറങ്ങിയ കവന പാടവം, മലങ്കര ഓർത്തഡോക്സ് സഭയുടെ വിലമതിക്കാനാവാത്ത സ്വത്തായ ആരാധനാഗാനശേഖരമായി സമർപ്പിക്കുവാനാണ് അദ്ദേഹം വിനിയോഗിച്ചത്.

### ദൈവസ്നേഹത്തിന്റെ ഉണർത്തുപാട്ടുകൾ

പ. വിവാഹകൂദാശയിലെ "ഏദൻ തോട്ടം നട്ടോനേ...", സുന്ദരികളിലതി സുന്ദരി നീ...., "....വിനയം, മാനം, പതിഭക്തി എൻപ്രിയ തന്നുടെ മൂടുപടം" എന്നിങ്ങനെ മനസ്സിനെയും ആത്മാവിനെയും മധുരിപ്പിക്കുന്ന മനോജ്ഞമായ വരികൾ ഒരു നിത്യബ്രഹ്മചാരിയായ ചാണ്ടി സാറിന് എങ്ങനെ എഴുതാൻ കഴിഞ്ഞു എന്ന് സംശയിക്കുന്നവരുണ്ട്. എന്നാൽ യേശുക്രിസ്തുവെന്ന നിത്യ മണവാളന് തന്റെ മണവാട്ടിയായ വി. സഭയോടുള്ള സ്നേഹവും പ്രേമവും വിവാഹിതരാകുന്ന മണവാളനും മണവാട്ടിയുമുൾപ്പെടെയുള്ള സകലരിലേക്കും അതിനാവശ്യമായ ചാരുതയോടെ പകർന്നു നൽകുക എന്ന കഠിനദൗത്യം, ചാണ്ടിസാറിന് മാത്രം ദൈവദത്തമായി ലഭിച്ചിട്ടുള്ള കൃപ അനായാസതയോടെ അദ്ദേഹം നിർവ്വഹിച്ചു. ദൈവസാന്നിദ്ധ്യത്തെ സമീപിക്കാനുള്ള വാഞ്ഛയും, ദൈവസ്നേഹത്തിൽ നയിക്കപ്പെടാനുള്ള വ്യഗ്രതയും കുറയുന്ന ഈ കാലഘട്ടത്തിൽ, കുടുംബസ്ഥനും അഭിഷിക്തനും അല്ലായിരുന്നിട്ടും, ക്രിസ്തുവിന്റെ മണവാട്ടിയായ സഭയോടുള്ള സ്നേഹം, പ. സഭയ്ക്ക് ഉൾക്കാഴ്ച ലഭിക്കുംവിധം രേഖപ്പെടുത്തി എത്തേണ്ടിടത്ത് എത്തിക്കുവാനും ചാണ്ടിസാറിന് കഴിഞ്ഞു. വി. കുർബ്ബാനാഗീതങ്ങൾക്കു ശേഷം അദ്ദേഹം ശ്രമിച്ചത് 'ഹൂത്തോമ്മാ'ഗാനങ്ങൾ വിവർത്തനം ചെയ്യുവാനായിരുന്നു. പ. ഔഗേൻ ബാവാ തിരുമേനി കർക്കുമാദയറായിൽനിന്നും അഭ്യസിച്ച പ്രാചീന സുറിയാനിയിൽനിന്നായിരുന്നു ഭാഷാന്തരീകരണം എന്നതിനാൽ ഏകാഗ്രത കൂടുതൽ വേണ്ടതായിരുന്നു ആ ദൗത്യം. മലങ്കര സഭയ്ക്ക് അഭിമാനാർഹമായ രത്നശോഭ പ്രസരിപ്പിക്കുന്ന പല അമൂല്യഗാനങ്ങളും സമ്മാനിച്ചുകൊണ്ടായിരുന്നു ആ ചുമതല അദ്ദേഹം പൂർത്തീകരിച്ചത്. സുറിയാനി ഗീതങ്ങളിലെ ഒരു വരി ചാണ്ടിസാറിന്റെ വിവർത്തനശേഷം നാലു വരികൾ ദൈർഘ്യമുള്ളതായെങ്കിലും ഗീതങ്ങളുടെ അന്തിമരൂപത്തിൽ അവ അർത്ഥഭംഗിയിൽ കുറഞ്ഞതോ വിരസതയുളവാക്കുന്നതോ ആയില്ലെന്ന് മാത്രമല്ല അദ്ദേഹത്തിന്റെ കരസ്പർശം കൊണ്ട് കൂടുതൽ മനോഹാരിത പ്രാപിക്കുകയും ചെയ്തു. "പരമോന്നതമാം പദമതിലമരും പരനാം ദേവാ... "അവയിൽ ഒന്ന് മാത്രമാണ്.



മലങ്കര ഓർത്തഡോക്സ് സഭയുടെ സഭാകവി
**ശ്രീ. സി. പി. ചാണ്ടിസാർ**

സി.പി. ചാണ്ടിസാറിന്റെ വൈദിക സെമിനാരിയിലെ അദ്ധ്യാപനം മൂന്നു വർഷമേ നീണ്ടുള്ളൂ. ഇരുപതുകളുടെ അന്ത്യത്തിൽ ആണ് സെമിനാരി ജീവിതം തുടങ്ങിയതെങ്കിലും ആ ചുരുങ്ങിയ സമയത്തിനുള്ളിൽ വിശുദ്ധ കുർബ്ബാനാ ഗീതങ്ങൾ പൂർത്തീകരിക്കുക എന്ന ദൈവനിയോഗം സാക്ഷാത്കരിക്കുവാൻ കഴിഞ്ഞു. ജീവിതത്തിലെ നിർണ്ണായകമായ യൗവ്വനകാലത്ത് വ്യക്തിപരമായ കാര്യങ്ങൾ സ്വന്തം സഭയ്ക്കായി ബലികഴിക്കുന്നതിലും വലുതല്ല ജോലി, പദവി, സമ്പത്ത് മുതലായ നേട്ടങ്ങൾ എന്നും അവയോട് ആവശ്യത്തിന് മാത്രം അടുപ്പം സൂക്ഷിക്കുന്നുവങ്കിൽ മറ്റെല്ലാം ദൈവം നടത്തിക്കൊള്ളും എന്നും അദ്ദേഹത്തിന്റെ ആത്മാവ് ഇന്നത്തെ യുവതലമുറയോട് മന്ത്രിക്കുന്നുണ്ടാകാം.

പുത്തൻകാവിൽ കൊച്ചുതിരുമേനി ദീർഘവീക്ഷണത്തോടെ ഒരു ആശ്രമമായി വളരണം എന്ന ഉദ്ദേശ്യത്തിൽ, കർത്താവിന്റെ 12 ശിഷ്യന്മാരുടെ എണ്ണത്തിനൊത്തവണ്ണം

ശേഷം 35-ാം പേജിൽ





*തയ്യാറാക്കിയത്:*
**ഫാ. കരിങ്ങാട്ടിൽ**

# ദൈവത്തോടൊപ്പം കുരിശിനൊപ്പം

**ഫാ. തോമസ് കൊക്കാപ്പറമ്പിൽ അവയവദാനത്തെക്കുറിച്ചും കുരിശിന്റെ അനുഭവത്തെക്കുറിച്ചും...**

'ജീവന്റെയും മരണത്തിന്റെയും വഴികൾ നേരിൽ കണ്ട് സഹദേന്മാരുടെ ജീവിത പാരമ്പര്യമാണ് നമുക്കുള്ളത്. മരണത്തിന്റെയും ജീവിതത്തിന്റെയും മുമ്പിൽ ദൈവം പ്രവർത്തിക്കുവാനായി ഞാൻ എന്നെത്തന്നെ ഏല്പിക്കുന്നു. ദൈവത്തിന്റെ പദ്ധതി വെളിപ്പെടട്ടെ.

'മരണമെങ്കിൽ മരണം. ജീവൻ എങ്കിൽ ജീവൻ......'

ഡോക്ടർ, എന്നെ ഓപ്പറേഷൻ ചെയ്യണം. മടിക്കേണ്ട... ദൈവസന്നിധിയിൽ ഞാൻ എന്നെത്തന്നെ ഏല്പിക്കുന്നു...."

എറണാകുളം ലേക്ക്ഷോർ ആശുപത്രിയിലെ ഡോ. ജോർജ്ജ് പി. ഏബ്രഹാമിന്റെ കൈയിൽ മുറുകെ പിടിച്ചുകൊണ്ട് ചെങ്ങന്നൂർ പെരിശ്ശേരി സ്വദേശിയായ ഫാ. തോമസ് കൊക്കാപ്പറമ്പിൽ വീണ്ടും പറഞ്ഞു: "ദൈവഹിതം നടപ്പാകട്ടെ"

കിഡ്നി മാറ്റ ശസ്ത്രക്രിയക്കായി എല്ലാ സജ്ജീകരണങ്ങളും ചെയ്തെങ്കിലും രക്തത്തിലെ എച്ച്. ബി. കൗണ്ട് കുറഞ്ഞുപോകുന്നതിനാൽ അടിയന്തിരമായി നടത്തേണ്ട ശസ്ത്രക്രിയ നിർവ്വഹിക്കുവാൻ കഴിയാത്തതിൽ അസ്വസ്ഥനായ ഡോക്ടർക്ക് രോഗിയായ ഫാ. തോമസ് കൊക്കാപറമ്പിൽ നൽകിയത് ക്രിസ്തീയ പ്രത്യാശയുടെ വചനങ്ങളാണ്.

അച്ചന്റെ വാക്കുകളിൽ അത്ഭുതപ്പെട്ട ഡോക്ടർ കെട്ടിപിടിച്ചുകൊണ്ട് പറഞ്ഞു: "ഞാൻ ചെയ്യാം, അച്ചന്റെ ഓപ്പറേഷൻ ഞാൻ ചെയ്യും. ഉടൻ തന്നെ...."

ഒരു ലക്ഷത്തി പതിനാലായിരത്തിൽപ്പരം രൂപ വിലയുള്ള ഇഞ്ചക്ഷൻ ചെയ്ത ശേഷം ഓപ്പറേഷൻ നടത്തുവാനുള്ള ക്രമീകരണത്തിനിടയിലാണ് അച്ചന്റെ രക്തകൗണ്ട് വളരെ താഴെയായത്. കൗണ്ട് ഏഴുപോലും ഇല്ല. പത്തിനുമുകളിൽ ഉണ്ടെങ്കിൽ മാത്രമേ ഓപ്പറേഷൻ സാധ്യമാകൂ. ഇത്തരം സന്നിഗ്ധാവസ്ഥയിൽ കൊക്കാപറമ്പിൽ അച്ചൻ പങ്കിട്ടത് സുദൃഢമായ വിശ്വാസവും പ്രത്യാശയുമായിരുന്നു.

2008 ഫെബ്രുവരി 27ന് ബുധനാഴ്ച നടത്തിയ ദീർഘമായ ശസ്ത്രക്രിയയിൽ 'ഒ പോസിറ്റീവ് കിഡ്നി' വിജയകരമായി മാറ്റി സ്ഥാപിച്ചു. തൊടുപുഴക്കാരൻ ഏബ്രഹാമാണ് സർക്കാർ നടപടിക്രമങ്ങൾ പൂർത്തിയാക്കി കിഡ്നി ദാനം ചെയ്തത്.

കരൾ സംബന്ധമായ അസുഖം ബാധിച്ച് ഫാ. തോമസ് കൊക്കാപ്പറമ്പിലിനെ 2004ൽ മുളക്കുഴയിലെ സ്വകാര്യ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ദീർഘ ദിവസത്തെ ചികിത്സയും ഉയർന്ന ആന്റിബയോട്ടിക് മരുന്നുകളുടെ ഉപയോഗവും കൊക്കാപറമ്പിൽ അച്ചനെ തളർത്തി. വിദഗ്ധ പരിശോധനയിൽ രണ്ട് കിഡ്നികളും പ്രവർത്തനരഹിതമായി എന്ന് അറിഞ്ഞു. കോട്ടയ്ക്കൽ ആര്യവൈദ്യശാലയിൽ ആറുമാസത്തോളം ചികിത്സ തേടി എങ്കിലും ഭേദമായില്ല. അമൃത, പി.ബി.എസ്, വെല്ലൂർ, പുഷ്പഗിരി തുടങ്ങിയ വിവിധ ആശുപത്രികളിൽ മാറിമാറി ചികിത്സിച്ചു. 2007 ഒക്ടോബറിൽ എറണാകുളം ലേക്ക്ഷോറിലേക്ക് മാറി. 'കിഡ്നി ട്രാൻസ്പ്ലാന്റേഷൻ' മാത്രമാണ് ഏക പ്രതിവിധി എന്ന് നിർദ്ദേശിച്ചു. ദീർഘനാൾ 'ഡയാലിസിസിന്' വിധേയനായിരുന്നു.

കിഡ്നി മാറ്റിവെയ്ക്കൽ വിജയകരമായത് പുതു ജീവിതത്തിലേക്കുള്ള ഒരു തീർത്ഥാടനമായി എന്ന് ഫാ. തോമസ് കൊക്കാപറമ്പിൽ പറയുന്നു: 'ജീവിതകാലം മുഴുവൻ മരുന്നുകഴിക്കണം. എങ്കിലും ഇപ്പോൾ ലഭിച്ചിരിക്കുന്ന ആയുസ്സ് ദൈവകൃപയുടേതാണ്. ജീവിതത്തിന് ദൈവം നൽകിയ ഒരു ചെറിയ ആനുകൂല്യം (Grace Period). ദൈവം നൽകിയ ആയുസ്സിന് 'നന്ദി ചൊല്ലി തീർക്കണമെന്ന' ആഗ്രഹമുണ്ട്.

**ദീർഘനാളത്തെ രോഗവും ചികിത്സയും സൃഷ്ടിച്ച ജീവിതം ഫാ. തോമസ് കൊക്കാപറമ്പിൽ പങ്കുവെയ്ക്കുന്നു:**

'എന്റെ രോഗത്തിന്റെ കാഠിന്യം അധികം ആരും അറിഞ്ഞില്ല. സ്വന്തം കുടുംബാംഗങ്ങൾക്ക് പോലും കൃത്യമായ രോഗവും അതിനുള്ള പ്രതിവിധികളും വേണ്ടത്ര ബോധ്യം ഇല്ലായിരുന്നു. അവരോട് വ്യക്തമായി അത്

ധരിപ്പിച്ചുമില്ല.

എന്റെ രോഗം തിരിച്ചറിഞ്ഞപ്പോൾ 'ദൈവത്തിന്റെ പദ്ധതി'യെക്കുറിച്ച് ചിന്തിച്ചു. ഞാൻ നിരാശപ്പെട്ടില്ല. രോഗിയാണെന്ന് അംഗീകരിച്ചു 'ദൈവഹിതത്തിന് വിധേയപ്പെടുക' എന്ന ചിന്തയാണ് എന്നെ നയിച്ചത്. ഉറച്ച പ്രത്യാശയോടെ 'തൈലാഭിഷേകം' ഞാൻ ചോദിച്ച് വാങ്ങി. തൈലാഭിഷേക ശുശ്രൂഷ രോഗ സൗഖ്യത്തെക്കുറിച്ചുള്ള പ്രത്യാശയാണല്ലോ. ജീവിതത്തിൽ വേദനകൾ വർദ്ധിച്ചപ്പോഴും എനിക്കുവേണ്ടി പ്രാർത്ഥിച്ചില്ല. 'ദൈവത്തിന്റെ കരുണയും സഹായവും ഉണ്ടാകണമെ' എന്ന് എപ്പോഴും പ്രാർത്ഥിച്ചു.

ജീവിതം, കഷ്ടത, പ്രത്യാശ എന്നിവയെക്കുറിച്ച് ബുദ്ധിപരമായി മനസ്സിലാക്കിയ കാര്യങ്ങളാണ് ഇതുവരെ പ്രസംഗിച്ചത്. എന്നാൽ ഇപ്പോൾ അനുഭവത്തിൽനിന്നും പ്രസംഗിക്കുവാൻ കഴിയുന്നു. കഷ്ടതകൾ നല്ല ജീവിതാനുഭവമാണ്. കഷ്ടത സഹിക്കുന്ന അനുഭവം സന്തോഷത്തോടെ സ്വീകരിക്കുവാൻ കഴിയണം.

**ആശുപത്രി ജീവിതത്തേയും ശസ്ത്രക്രിയയേയും എങ്ങനെ സമീപിക്കുന്നു?**

എന്റെ ആശുപത്രി ജീവതവും രോഗവും നഷ്ടത്തിന്റെയോ സങ്കടത്തിന്റെയോ കാലമായി കണക്കാക്കുന്നില്ല. സ്വയം തിരിച്ചറിയുന്നതിനുള്ള കാലമായിരുന്നു. എന്റെ ഓപ്പറേഷൻ ഒരു ബുധനാഴ്ചയായിരുന്നു. അന്ന് 'പാതി നോമ്പ്' ആയിരുന്നു. എന്നെ ഏഴുമണിക്ക് ഓപ്പറേഷനായി തീയറ്ററിൽ കയറ്റി. ബലിപീഠത്തിൽ അപ്പം മുറിക്കപ്പെട്ടപ്പോൾ എന്റെ ജീവിതവും മുറിക്കപ്പെട്ടു. അന്ന് ഗോൽഗുഥാ സ്ഥാപിക്കുന്ന ദിവസമാണല്ലോ. വിഷസർപ്പത്തിന്റെ കടിയേറ്റവർ പിച്ചളസർപ്പത്തെ നോക്കി രക്ഷപ്രാപിച്ചതും ക്രിസ്തുവിന്റെ കാൽവറി ക്രൂശിനെ അനുസ്മരിക്കുന്നതുമായ ദിവസം. ഞാൻ ഓപ്പറേഷൻ തിയറ്ററിലേക്ക് പോയപ്പോൾ 'ഗോൽഗുഥാ' എന്റെ മനസ്സിൽ പ്രത്യക്ഷമായി.

വിവിധതരം മെഷീനുകളും ട്യൂബുകളും എന്റെ ശരീരമാസകലം ഘടിപ്പിക്കുന്നത് ഓർമ്മയിലുണ്ട്. ആ സമയം എന്റെ മനസ്സിലേക്ക് എത്തിയത് 91-ാം സങ്കീർത്തനമാണ്. "ഉയരപ്പെട്ടവന്റെ മറവിൽ ഇരിക്കുന്നവനും ദൈവത്തിന്റെ നിഴലിൽ മഹത്വപ്പെടുന്നവനുമേ...." എന്ന പ്രാർത്ഥന ഉരുവിടാനായി തോന്നിപ്പിച്ചു.

ആശുപത്രി ജീവിതവും ശസ്ത്രക്രിയയും ജീവിതത്തിന് പുതിയ പാഠങ്ങൾ പകർന്നു. മരണം എന്താണെന്ന് ബോധ്യപ്പെട്ടു. ജീവിതത്തിൽ മരണത്തെ നേരിട്ടുകാണുന്നു എന്ന് പറയാറുണ്ടല്ലോ. അത് അനുഭവിച്ചറിഞ്ഞു. മരണത്തിന്റെ വക്കിലും ദൈവമാതാവിന്റെയും പരിശുദ്ധ പരുമല തിരുമേനിയുടെയും പ്രാർത്ഥനയും സാമീപ്യവും ഞാൻ തിരിച്ചറിഞ്ഞിട്ടുണ്ട്.

**ജീവിതം എന്തുപഠിപ്പിച്ചു?**

കഷ്ടതകളും സങ്കടങ്ങളും ജീവിതത്തിൽ ഉണ്ടാകുന്നത് ദൈവത്തിന്റെ പദ്ധതിയാണെന്ന് പഠിച്ചു. കഷ്ടത ദൈവത്തിങ്കൽനിന്നും വരുന്നു. വിടുതലും ദൈവപക്കലുള്ളതാണ്.

ജീവിതത്തിൽ ദിവ്യപരിപാലനം (Providence of God) അനുഭവിച്ചറിയുവാൻ കഴിഞ്ഞു. പ്രതിസന്ധികളിൽ അന്യതാ ബോധമോ, നിരാശയോ ഉണ്ടാക്കരുതെന്ന് പഠിച്ചു. 'ദൈവ കരുണയിൽ ആശ്രയിക്കുന്നത് ഉത്തമം' എന്ന് സാക്ഷിക്കുവാൻ കഴിയുന്നു.

'ദൈവത്തിന്റെ കരുണയും അനേകരുടെ കണ്ണീരുമാണ്' എന്റെ ജീവിതം എന്ന് ബോധ്യപ്പെട്ടു; 'എന്റെ പ്രാർത്ഥനയുടെ തൂക്കത്തേക്കാൾ അനേകം ദൈവമക്കളുടെ കണ്ണീരിന്റെ തൂക്കം നൽകി, വിലയ്ക്കുവാങ്ങിയതാണ് എന്റെ ജീവിതം എന്നും പഠിച്ചു.

**അജപാലന ശുശ്രൂഷാ ജീവിതത്തിൽ ഇനിയുള്ള പദ്ധതികൾ?**

ഇപ്പോൾ കിഡ്നി രോഗികളുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കുകയാണ്. കൃത്യസമയത്ത് കിഡ്നി ദാനം ലഭിക്കാത്തിനാൽ മരണപ്പെടുന്ന അനേകരുണ്ട്. പണമില്ലാത്തതിനാൽ 'കിഡ്നി ദാനം ലഭിക്കാത്തവരുമുണ്ട്. എയ്ഡ്സ്, ക്യാൻസർ മേഖലകളിൽ സഭയിപ്പോൾ നല്ല പ്രവർത്തനങ്ങൾ നടത്തുന്നുണ്ട്. അതുപോലെ സാധുക്കളായ കിഡ്നി രോഗികൾക്ക് ഡയാലിസിസിനും കിഡ്നി ട്രാൻസ് പ്ലാന്റേഷനും ആവശ്യമായ സഹായസഹകരണങ്ങളും സംരക്ഷണവും നൽകുവാനുള്ള പദ്ധതി ഉണ്ടാകണം.

ദൈവത്തോടൊപ്പം കുരിശിനൊപ്പമുള്ള ജീവിതമാണ് രോഗാവസ്ഥയിൽ അനുഭവിച്ചറിഞ്ഞതെന്ന് ഇപ്പോൾ ചെങ്ങന്നൂർ ഭദ്രാസന സെക്രട്ടറിയായ ഫാ. തോമസ് കൊക്കാപ്പറമ്പിൽ പറഞ്ഞു.

## ഒന്നാം റാങ്ക്



ചെന്നൈ ശ്രീരാമചന്ദ്ര സർവ്വകലാശാലയിൽ നിന്ന് എം. എസ്. സി. നഴ്സിങ്ങിന് ഒന്നാം റാങ്ക് കരസ്ഥമാക്കിയ ഷൈനോ എസ്. തങ്കച്ചൻ. പശുപ്പാറ അയ്യമ്പിള്ളി എസ്റ്റേറ്റിലെ തങ്കച്ചന്റെയും സൂസന്നയുടെയും മകളാണ്.



വെണ്മണി മെനോറ ഓർത്തഡോക്സ് സെന്ററിൽ നടന്ന കോർഎപ്പിസ്ക്കോപ്പന്മാരുടെയും റമ്പാന്മാരുടെയും സംയുക്ത സമ്മേളനത്തിൽ പങ്കെടുത്ത റമ്പാന്മാർ. സഖറിയ മാർ അന്തോണിയോസ്, കുറിയാക്കോസ് മാർ ക്ലീമ്മീസ്, ഡോ. മാത്യൂസ് മാർ തീമോത്തിയോസ്, ഫാ. ഡോ. റ്റി. ജെ. ജോഷ്വ എന്നിവർ നേതൃത്വം നൽകി.



# ഇച്ചിലംപാടി

## ജോർജ്ജിയൻ തീർത്ഥാടന കേന്ദ്രം കർണ്ണാടകയുടെ പുതുപ്പള്ളി

**കേ**രളത്തോട് ചേർന്നു കിടക്കുന്ന കർണ്ണാടകയിലെ ജില്ലയാണ് ദക്ഷിണ കന്നഡ (South Canara). മംഗലാപുരമാണ് ഈ ജില്ലയുടെ കേന്ദ്ര സ്ഥാനം. മംഗലാപുരം-ബാംഗ്ലൂർ NH 75-ൽ മംഗലാപുരത്തുനിന്നും 75 കി.മീ ദൂരത്തിലുള്ള സ്ഥലമാണ് നെല്യാടി. ഇവിടെ നിന്നും 7 കി.മീ ദൂരത്തിൽ 'ഇച്ചിലംപാടി' എന്ന ഗ്രാമപ്രദേശത്ത് ഗുണ്ട്യാ നദീതീരത്ത് സ്ഥിതി ചെയ്യുന്ന ദേവാലയമാണ് 'കർണ്ണാടകയിലെ പുതുപ്പള്ളി' എന്നറിയപ്പെടുന്ന 'ഇച്ചിലംപാടി ജോർജ്ജിയൻ തീർത്ഥാടന കേന്ദ്രം.

1953 ഏപ്രിൽ 4-ന് ഫാ. വി. ഐ. തോമസ് വടക്കേടത്ത് അച്ചനാൽ ഈ ദേവാലയം സ്ഥാപിതമായി. ശേഷം ഫാ. സഖറിയ, ഫാ. ജേക്കബ്, ഫാ. ജോയി, റവ.വി.ഐ. മാത്യൂസ് കോറെപ്പിസ്ക്കോപ്പാ, ഫാ. വി.സി. ജോസ്, ഫാ. ജോസഫ് മലയിൽ എന്നിവർ വികാരിമാരായി സേവനം അനുഷ്ഠിച്ചിട്ടുണ്ട്. തിരുവിതാംകൂറിന്റെ വിവിധ ഭാഗങ്ങളിൽ നിന്നും കുടിയേറിപ്പാർത്ത കർഷകരായ 55 കുടുംബങ്ങൾ ഇന്ന് ഈ ദേവാലയത്തിൽ അംഗങ്ങളായുണ്ട്. ഈ കുടിയേറ്റ കുടുംബങ്ങളുടെ അക്ഷീണ പ്രയത്നത്തിന്റെ ഫലമാണ് ഇന്നു കാണുന്ന ഈ പുണ്യ ദേവാലയം.

പുതുക്കിപ്പണിത ഈ ദേവാലത്തിന്റെ കൂദാശാകർമ്മം 2002 ഫെബ്രു. 16-ാം തീയതി പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെയും നിയുക്ത കാതോലിക്ക തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെയും അന്നത്തെ മദ്രാസ് ഭദ്രാസനാധിപൻ യാക്കോബ് മാർ ഐറേനിയോസ് തിരുമേനിയുടേയും നേതൃത്വത്തിൽ നടന്നു. 2008-ൽ പ. ബസേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ കാതോലിക്കബാവ ഈ പരിശുദ്ധ ദേവാലയത്തെ ജോർജ്ജിയൻ തീർത്ഥാന കേന്ദ്രമായി പ്രഖ്യാപിച്ചു. ബ്രഹ്മവാർ ഭദ്രാസനത്തിന്റെ പ്രധാന ദേവാലയങ്ങളിൽ ഒന്നായി ഇന്ന് ഈ തീർത്ഥാടന കേന്ദ്രം നിലകൊള്ളുന്നു. ഇടവക മെത്രാപ്പോലീത്ത അഭി. യാക്കോബ് മാർ ഏലിയാസ് തിരുമേനിയുടെ നേതൃത്വത്തിൽ ഈ ദേവാലയം പരിശുദ്ധ സഭയ്ക്ക് അഭിമാനമായി അനുദിനം വളർന്നുകൊണ്ടിരിക്കുന്നു.

അച്ചിലംപാടി 'ഹബ്ബാ' എന്ന പേരിൽ അറിയപ്പെടുന്ന ഇവിടുത്തെ പെരുന്നാൾ കർണ്ണാടകയിൽ വിവിധ ജാതിമതസ്ഥരുടെ ഇടയിൽ വളരെ പ്രസിദ്ധമാണ്. മെയ് മാസം 1-ാം തീയതി കൊടിയേറ്റോടുകൂടി പെരുനാൾ ആഘോഷങ്ങൾക്കു തുടക്കം കുറിക്കുന്നു. 6-ാം തീയതിവരെ എല്ലാ ദിവസവും വിശുദ്ധ കുർബ്ബാനയും അതോടൊപ്പം ബഹു. വൈദികരുടെ നേതൃത്വത്തിൽ ധ്യാനവും ക്ലാസ്സുകളും നടത്തപ്പെടുന്നു. 6-ാം തീയതി സന്ധ്യാ നമസ്ക്കാരത്തോടുകൂടി ആരംഭിക്കുന്ന പ്രധാന പെരുന്നാൾ 7-ാം തീയതി വി. കുർബ്ബാന, റാസ, നേർച്ച, ആശീർവാദത്തോടുകൂടി പര്യവസാനിക്കുന്നു.

ഊട്ടുനേർച്ച ഉരുളനേർച്ച സ്ലീബാ എഴുന്നള്ളിപ്പ്, കോഴിനേർച്ച, അടിമവയ്ക്കൽ എന്നിവ ഇവിടുത്തെ പ്രധാന നേർച്ചകളാണ്. എല്ലാ വർഷവും ഈ ഗ്രാമവാസികളായിരിക്കുന്നവരുടെ ഇടയിൽ നിന്നും വിവിധ മേഖലകളിൽ വിജയം കൈവരിച്ച് നിങ്ങളുടേതായ വ്യക്തിമുദ്ര പതിപ്പിച്ചിട്ടുള്ളവരെ ജോർജിയൻ എക്സലൻസ് അവാർഡ് നൽകി ആദരിക്കുന്നു.

കർണ്ണാടകയിലെ പുതുപ്പള്ളി എന്നറിയപ്പെടുന്ന ഇച്ചിലംപാടി ജോർജ്ജിയൻ തീർത്ഥാടന കേന്ദ്രം ഇന്ന് ജാതി മതഭേദമെന്യേ അനേകം പേർക്ക് ഒരു അഭയ കേന്ദ്രവും ഈ നാടിനുതന്നെ ഒരു പുണ്യവും പ്രകാശവുമാണ്. കഴിഞ്ഞ വർഷം ഏകദേശം അമ്പതിനായിരത്തിലധികം വിശ്വാസികൾ ഈ പെരുന്നാളിൽ സംബന്ധിച്ചു എന്നുള്ളത് ഇതിന് സാക്ഷ്യമാണ്. വിശുദ്ധ ഗീവർഗീസ് സഹദായുടെ പ്രാർത്ഥനയാലും മദ്ധ്യസ്ഥതയാലും ഈ പരിശുദ്ധ ദേവാലയം ഇനിയും അനേകർക്ക് ആശ്വാസവും അനുഗ്രഹവും പ്രദാനം ചെയ്യട്ടെ.

Fr. Eldho M. Paul, Gregorian Pilgrim Centre,
Ichilampady, Karnataka
website: www.ichilampadystgeorgeosc.org
Ph: 07760492644



ക്രിസ്തുവിന്റെ...
10-ാം പേജിൽനിന്നു തുടർച്ച...

വലിയ സംഭവമാക്കിത്തീർക്കുകയായിരുന്നു യേശു. വി. പൗലോസ് ശ്ലീഹാ പറയുന്നു: "അവൻ ദൈവസ്വരൂപത്തിലിരിക്കെ ദൈവത്തോടുള്ള സമത്വം മുറുകെ പിടിച്ചുകൊള്ളേണം എന്നു വിചാരിക്കാതെ ദാസരൂപമെടുത്തു മനുഷ്യ സാദൃശ്യത്തിലായി തന്നെത്താൻ ഒഴിച്ചു വേഷത്തിൽ മനുഷ്യനായി വിളങ്ങി, തന്നെത്താൻ താഴ്ത്തി മരണത്തോളം ക്രൂശിലെ മരണത്തോളം തന്നേ, അനുസരണമുള്ളവനായിത്തീർന്നു" (ഫിലി. 2:6).

യേശു നമുക്കുവേണ്ടി പാപവും ശാപവും ആയി. മരത്തിന്മേൽ തൂങ്ങുന്നവൻ എല്ലാം ശപിക്കപ്പെട്ടവൻ എന്നു എഴുതിയിരിക്കുന്നതുപോലെ ക്രിസ്തു നമുക്കുവേണ്ടി ശാപമായിത്തീർന്നു" (ഗലാ. 3:13).

ക്രിസ്തുവിന്റെ ക്രൂശുമരണം വഴി ദൈവം നമ്മോടുള്ള സനേഹം വെളിവാക്കി എന്നു കാണുന്നു. "ക്രിസ്തുവോ നാം പാപികളായിരിക്കുമ്പോൾ തന്നെ നമുക്കുവേണ്ടി മരിക്കയാൽ ദൈവം തനിക്കു നമ്മോടുള്ള സ്നേഹത്തെ പ്രദർശിപ്പിച്ചിരിക്കുന്നു" (റോമ. 5:8). "തന്റെ ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഏവനും നശിച്ചുപോകാതെ നിത്യജീവൻ പ്രാപിക്കേണ്ടതിനു ദൈവം അവനെ നല്കുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു" (യോഹ. 3:16).

യേശുക്രിസ്തുവിന്റെ ക്രൂശുമരണത്തെക്കുറിച്ചു ചിന്തിക്കയും ധ്യാനിക്കയും ചെയ്യുന്ന നാം ക്രിസ്തു എന്തിനുവേണ്ടി, ആർക്കുവേണ്ടി, മരിച്ചു എന്നറിയണം. ഈ മരണം നമ്മുടെ പാപങ്ങൾക്കുവേണ്ടിയായിരുന്നു എന്ന തിരിച്ചറിവ് നമ്മിൽ മാറ്റമുണ്ടാക്കണം. ക്രിസ്തു നമുക്കു കാണിച്ചു തന്ന വഴിയിൽ ജീവിപ്പാൻ നാം തീരുമാനിക്കണം. ഓർക്കുക: "ഒരുവൻ ക്രിസ്തുവിലായാൽ അവൻ ഒരു പുതിയ സൃഷ്ടിയാകുന്നു" (2 കൊരി. 5:17). ■

## ഫാമിലി കൗൺസലിംഗ് സെന്റർ

പഴയന്നൂർ: തൃശൂർ ഭദ്രാസന സ്റ്റഡി സെന്ററിന്റെയും ഫാമിലി കൗൺസലിംഗ് സെന്ററിന്റെയും ഉദ്ഘാടനം യൂഹാനോൻ മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. കെ. രാധാകൃഷ്ണൻ എം. എൽ.എ., ഏലിയാമ്മ തോമസ്, ഇടവക വികാരി ഫാ. ജയ്സൺ തെക്കുപുറം, ഫാ. മത്തായി പനംകുറ്റി, സഭാ മാനേജിംഗ് കമ്മറ്റിയംഗം ജിജു വർഗീസ്, ഫാ. ബേബി പോൾ പുക്കുന്നേൽ, ജയിംസ് പൗലോസ്, ടി. രാജശേഖരൻ എന്നിവർ പ്രസംഗിച്ചു.

# സഭയ്ക്ക് 458 കോടി രൂപയുടെ ബഡ്ജറ്റ്

കോട്ടയം: പഴയസെമിനാരിയിൽ നടന്ന മലങ്കര ഓർത്തഡോക്സ് സഭയുടെ മാനേജിംഗ് കമ്മിറ്റി യോഗം 458 കോടി രൂപയുടെ ബഡ്ജറ്റ് അംഗീകരിച്ചു. പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവായുടെ അദ്ധ്യക്ഷതയിൽ കൂടിയ യോഗത്തിൽ മെത്രാപ്പോലീത്താമാരും വൈദികരും അടക്കം 167 പ്രതിനിധികൾ സംബന്ധിച്ചു.

സഭാ സെക്രട്ടറി ഡോ. ജോർജ്ജ് ജോസഫ് അവതരിപ്പിച്ച ബഡ്ജറ്റിൽ സഭാംഗങ്ങളായ ക്ഷീര കർഷകരെ പ്രോത്സാഹിപ്പിക്കുന്ന വിവിധ പദ്ധതികൾക്കായി 25 ലക്ഷം വകയിരുത്തി. പ്രളയ ദുരന്തം വിതച്ച ഉത്തരാഖണ്ഡിൽ മലങ്കര സഭയുടെ നേതൃത്വത്തിൽ 32 ഭവനങ്ങൾ പുനർനിർമ്മിക്കും. ഗുജറാത്തിലെ ഗാന്ധിധാമിൽ എച്ച്.ഐ.വി. ബാധിതർക്കായി പുനരധിവാസ കേന്ദ്രം തുറക്കും. രോഗികളുടെ ചികിത്സാ സഹായമായി 12 ലക്ഷം രൂപ, പെൺകുട്ടികളുടെ വിവാഹ സഹായധനത്തിനായി 25 ലക്ഷം രൂപ, ഭവന നിർമ്മാണ സഹായത്തിന് 25 ലക്ഷം രൂപ തുടങ്ങി വിവിധ ക്ഷേമപദ്ധതികൾക്ക് ബഡ്ജറ്റിൽ തുക വകയിരുത്തിയിട്ടുണ്ട്.

പരിസ്ഥിതി സംരക്ഷണത്തോടൊപ്പം ജനങ്ങളുടെ സുരക്ഷിതത്വം ഉറപ്പാക്കേണ്ടത് ഭരണകൂടത്തിന്റെ ഉത്തരവാദിത്തം ആണെന്ന് യോഗം വിലയിരുത്തി. സഭാംഗങ്ങളായ സാഹിത്യകാരന്മാരെ പ്രോത്സാഹിപ്പിക്കുന്ന നൂതന പദ്ധതികൾ ആരംഭിക്കും.

സൗരോർജ്ജം ഉൾപ്പെടെയുള്ള പാരമ്പര്യേതര ഊർജ്ജ സ്രോതസ്സുകൾ ഉപയോഗിക്കുവാൻ സഭാംഗങ്ങളെ പ്രോത്സാഹിപ്പിക്കുന്ന വിവിധ പദ്ധതികൾ, സാമ്പത്തികമായി പിന്നോക്കം നിൽക്കുന്നവർക്കായി ആരോഗ്യ ഇൻഷ്വറൻസ്, കർഷകരെ സഹായിക്കുന്ന കർഷക രക്ഷാ പദ്ധതി, സഭയിലെ അത്മായ നേതാക്കളെ അനുസ്മരിക്കുന്ന അത്മായ നേതൃസ്മൃതി എന്നീ പദ്ധതികൾ തുടരും. വൈദികർക്കായി വിവിധ ക്ഷേമപദ്ധതികൾ നടപ്പിൽ വരുത്തും. വൈദികക്ഷേമനിധിയിലേക്ക് 25 ലക്ഷം രൂപാ നൽകും. വൈദിക ആരോഗ്യ ഇൻഷ്വറൻസ് പദ്ധതി വ്യാപിപ്പിക്കും. വൈദിക ശമ്പള പരിഷ്ക്കരണത്തിനായി കമ്മീഷനെ നിയമിക്കും.

പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായുടെ സ്മരണയ്ക്കായി ശാസ്താംകോട്ടയിൽ സ്മാരക മന്ദിരം നിർമ്മിക്കും. കോട്ടയം ഭദ്രാസനാധിപനായിരുന്ന ഗീവർഗീസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്തായുടെ സ്മരണാർത്ഥം കോട്ടയത്ത് മാർ ഈവാനിയോസ് ധ്യാനകേന്ദ്രം തുടങ്ങും. മലങ്കര സഭയുടെ തെരഞ്ഞെടുപ്പ് പ്രക്രിയകൾ സുഗമമായി നടത്തുന്നതിനായി സ്ഥിരം സംവിധാനം എന്ന നിലയിൽ പരിശുദ്ധ ബാവാ തിരുമേനിയുടെ നേരിട്ടുള്ള ചുമതലയിൽ ചീഫ് ഇലക്ട്രൽ ഓഫീസർ ചുമതലയേൽക്കും. സഭാ തലത്തിലും ഭദ്രാസന തലത്തിലും നടത്തപ്പെടുന്ന തെരഞ്ഞെടുപ്പുകൾ ഇലക്ട്രൽ ഓഫീസറുടെ മേൽനോട്ടത്തിൽ നടത്തപ്പെടും. മട്ടാഞ്ചേരി കൂനൻകുരിശ് സ്മാരക മന്ദിരത്തിന്റെ നിർമ്മാണം ഈ വർഷം പൂർത്തീകരിക്കും.

കോട്ടയത്ത് വിവിധ സൗകര്യങ്ങളോടുകൂടിയ ഓർത്തഡോക്സ് സെന്ററിന്റെ നിർമ്മാണം ഈ വർഷം ആരംഭിക്കും. തൃക്കുന്നത്തു സെമിനാരിയിൽ യാക്കോബായ വിഭാഗം അതിക്രമിച്ചു കയറിയതിനെതിരെ മാനേജിംഗ് കമ്മിറ്റി പ്രതിഷേധം രേഖപ്പെടുത്തി. കായംകുളം കാദീസ്താ പള്ളിയിൽ നിരപരാധികളായ സഭാംഗങ്ങൾക്ക് നേരെയുണ്ടായ പോലീസ് ലാത്തിച്ചാർജിൽ മാനേജിംഗ് കമ്മിറ്റിയോഗം പ്രതിഷേധം രേഖപ്പെടുത്തി. ഫാ. സഖറിയാ നൈനാൻ ചിറത്തലാട്ട് ധ്യാനം നയിച്ചു.

സഭയിലെ മെത്രാപ്പോലീത്താമാരുടെ പൊതുട്രാൻസ്ഫറും റിട്ടയർമെന്റും സംബന്ധിച്ച് ആവശ്യമായ തീരുമാനങ്ങൾ സ്വീകരിക്കണമെന്നും അവ ഉടൻ പ്രാബല്യത്തിൽ വരുത്തുവാൻ തക്കതായ മേൽനടപടികൾ സ്വീകരിക്കണമെന്നും പരിശുദ്ധ കാതോലിക്കാ ബാവായോട് അഭ്യർത്ഥിക്കുന്ന പ്രമേയം മാനേജിംഗ് കമ്മിറ്റി യോഗം ഐകകണ്ഠ്യേന പാസ്സാക്കി. ഫാ. ഡാനിയേൽ പുല്ലേലി അവതരിപ്പിച്ച പ്രമേയത്തെ കോരസൺ വർഗീസ് പിന്തുണച്ചു. 81 സഭാ മാനേജിംഗ് കമ്മറ്റി അംഗങ്ങൾ ഒപ്പിട്ട നിവേദനം പരിശുദ്ധ കാതോലിക്കാ ബാവായ്ക്ക് സമർപ്പിച്ചിരുന്നു. മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് നിലവിൽ ലോകത്തൊട്ടാകെ 30 ഭദ്രാസനങ്ങളാണുള്ളത്. സ്ഥലം മാറ്റങ്ങൾ അത്യാവശ്യ സാഹചര്യങ്ങളിൽ മാത്രമേ ഇതുവരെ നടന്നിട്ടുള്ളു. എന്നാൽ മെത്രാപ്പോലീത്താമാരുടെ കഴിവുകൾ എല്ലാ ഭദ്രാസനത്തിനും ലഭിക്കത്തക്കവണ്ണം സ്ഥലം മാറ്റം ക്രമീകരിക്കണമെന്ന് കാലങ്ങളായി നിലനിന്ന സഭാംഗങ്ങളുടെ ആവശ്യമാണ് ഇതോടെ സഭയുടെ സത്വര പരിഗണനയിൽ എത്തുന്നത്.

- പ്രൊഫ. പി. സി. ഏലിയാസ്




> ശരീരത്തോടു കൂടിയുള്ള ഉയിർപ്പിൽ വിശ്വസിക്കുന്ന ക്രിസ്ത്യാനികൾക്ക്, തങ്ങളുടെ അവയവങ്ങൾ ദാനം ചെയ്യുവാനാകുമോ? അങ്ങനെ ചെയ്യുന്നവർ വികലാംഗരായി പുനരുത്ഥാനം ചെയ്യുമോ? ഇത് ദൈവ ഹിതമാണോ?

# അവയവദാനവും പുനരുത്ഥാനവും

■ ഫാ. ഡോ. കെ. എം. ജോർജ്ജ്

കേരളത്തിൽ പൊതുവെ അവയവദാനം (Organ Donation) എന്ന ആശയം സ്വീകാര്യമായി കഴിഞ്ഞിരിക്കുന്നു എന്നാണ് മാധ്യമങ്ങൾ സൂചിപ്പിക്കുന്നത്. എങ്കിലും എല്ലാ വ്യക്തികൾക്കും മതവിഭാഗങ്ങൾക്കും അത് ഒരു പോലെ സ്വീകാര്യമല്ല എന്നതും വസ്തുതയാണ്. അവയവദാനത്തിന്റെ ധാർമ്മികമായ അടിസ്ഥാനം എന്താണ് എന്നു പലരും ചോദിക്കാറുണ്ട്. ക്രിസ്തീയ പാരമ്പര്യത്തിൽ ഇത് അംഗീകരിക്കാമോ? ശരീരത്തോടുകൂടിയുള്ള ഉയിർപ്പിൽ വിശ്വസിക്കുന്ന ക്രിസ്ത്യാനികൾക്ക്, തങ്ങളുടെ അവയവങ്ങൾ ദാനം ചെയ്യുവാനാകുമോ? അങ്ങനെ ചെയ്യുന്നവർ വികലാംഗരായി പുനരുത്ഥാനം ചെയ്യുമോ? ഇത് ദൈവഹിതമാണോ? ഇങ്ങനെയൊക്കെയാണ് ചിലരുടെ സംശയങ്ങൾ. ഓർത്തഡോക്സ് സഭയുടെ നിലപാട് ഇക്കാര്യത്തിൽ എന്താണ് എന്നും വിശ്വാസികൾ ചോദിക്കാറുണ്ട്.

ചുരുക്കമായി ചില കാര്യങ്ങൾ സൂചിപ്പിക്കട്ടെ: ഒന്നാമതായി, മാറിമാറി വരുന്ന സാമൂഹ്യ സാംസ്ക്കാരിക സാഹചര്യങ്ങൾ ഉയർത്തുന്ന ചോദ്യങ്ങൾക്കെല്ലാം ഉടനുടൻ പ്രസ്താവനകളിലൂടെ കൃത്യമായ ഉത്തരം നൽകുന്ന രീതി ഓർത്തഡോക്സ് സഭകൾക്ക് പൊതുവെ ഇല്ല. അതേ സമയം വിശ്വാസികൾക്ക് സ്വയമായി തീരുമാനം എടുക്കാൻ സഹായിക്കുന്ന പൊതുവായ മാർഗ്ഗനിർദേശ സൂചനകൾ നൽകുവാൻ സഭയ്ക്ക് ചുമതലയുണ്ട്. നേതാക്കൾക്കും മതപണ്ഡിതന്മാർക്കും അഭിപ്രായപ്രകടനങ്ങൾ നടത്താം. എന്നാൽ അവരുടെ അഭിപ്രായങ്ങൾ സഭയുടെ പൊതുനിലപാടോ നയമോ ആകണമെന്നില്ല. അതുകൊണ്ട് എല്ലാവരും നിർബന്ധിതമായി അനുസരിക്കേണ്ട 'കല്പന'കളല്ല ഈ കാര്യത്തിൽ സഭ നല്കുന്നത്.

രണ്ടാമതായി, അവയവദാനം എന്നുള്ളത് തികച്ചും പുതിയ ചോദ്യമാണ്. വൈദ്യശാസ്ത്രവും മെഡിക്കൽ ടെക്നോളജിയും പുരോഗമിച്ചതുകൊണ്ടാണ് ഒരു ശരീരത്തിൽനിന്ന് മറ്റൊരു ശരീരത്തിലേക്ക്, അവയവങ്ങൾ പറിച്ചുനടുവാൻ കഴിയുന്നത്. ചിലരൊക്കെ എതിർത്തെങ്കിലും രക്തദാനം, നേത്രദാനം എന്നിവ വളരെ പ്രചാരത്തിൽ വരികയും ചെയ്തു. ഇപ്പോൾ മനുഷ്യന്റെ കരൾ, വൃക്ക, ശ്വാസകോശങ്ങൾ തുടങ്ങി ഹൃദയം വരെ മാറ്റിവെയ്ക്കുന്നതിനുള്ള സാങ്കേതികശേഷി വൈദ്യശാസ്ത്രം നേടിയിട്ടുണ്ട്. പന്നി പോലുള്ള മൃഗങ്ങളുടെ ചില അവയവങ്ങൾ മനുഷ്യരിലേക്കു മാറ്റുന്നതിനുള്ള പരീക്ഷണങ്ങളുമുണ്ട്. അതുകൊണ്ട് ചോദ്യങ്ങളും സംശയങ്ങളും വർദ്ധിച്ചിട്ടുണ്ട്.

അവയവദാനത്തിന്റെ പൊതുവായ ചില ആത്മിക അടിസ്ഥാനങ്ങൾ സൂചിപ്പിക്കട്ടെ.

**ഒന്നാമതായി, യേശുക്രിസ്തു തന്റെ കുരിശുമരണം മൂലം മരണത്തിന് വിധേയമായിരുന്ന മനുഷ്യകുലത്തിന് പുതിയ ജീവൻ നൽകി എന്ന് നാം വിശ്വസിക്കുന്നു.** വി. കുർബ്ബാനയിൽ കർത്താവിന്റെ ശരീരവും, രക്തവുമാണ് നാം അനുഭവിക്കുന്നതെന്നും വിശ്വസിക്കുന്നു. സ്നേഹത്തെക്കുറിച്ചുള്ള കർത്താവിന്റെ ഉപദേശത്തിൽ "ഒരുവൻ തന്റെ സ്നേഹിതന്മാർക്കു വേണ്ടി ജീവനെ കൊടുക്കുന്നതിൽ വലുതായ സ്നേഹമില്ല" എന്നു നമ്മെ പഠിപ്പിക്കുന്നു. ജീവനാണ് അവയവത്തേക്കാൾ വലുത് എന്ന് നമുക്കറിയാം. വേറൊരുവന് സ്നേഹം മൂലം ജീവൻ കൊടുക്കുന്നതാണ് ഏറ്റവും വലിയ സ്നേഹപ്രവൃത്തി എന്ന് കർത്താവ്

പറയുകയും ജീവിതത്തിൽ കാണിക്കുകയും ചെയ്തപ്പോൾ അവയവദാനത്തിന്റെ ആത്മികാടിസ്ഥാനമായി അതിനെ കരുതാം.

**രണ്ടാമതായി, നാം എല്ലാവരും ഏകശരീരമാണ് എന്ന ചിന്ത ഇവിടെ പ്രസക്തമാണ്.** "പലരായ നാം ക്രിസ്തുവിൽ ഒരു ശരീരവും എല്ലാവരും തമ്മിൽ അവയവങ്ങളും ആകുന്നു" (റോമ. 12:5). കുരുടനായ ഒരാൾ നടക്കുമ്പോൾ അയാളുടെ കൈയിൽ പിടിച്ച് കാഴ്ചയുള്ള ഒരുവൻ നേർവഴിയെ നടത്തുന്നു എന്നതുപോലെ തന്നെയാണ് രണ്ട് കണ്ണുള്ളവൻ ഒരു കണ്ണ് കാഴ്ചയില്ലാത്തവന് ദാനം ചെയ്യുന്നത്. ബലഹീനനായ ഒരാളെ നാം പിടിച്ചു എഴുന്നേൽപ്പിക്കുമ്പോൾ, നമ്മുടെ ബലമുള്ള അവയവങ്ങൾ അയാളുടെ അവയവങ്ങളായി മാറുകയാണ്. വേറൊരു തരത്തിൽ പറഞ്ഞാൽ, ഇങ്ങനെ സഹായിക്കുന്നവരും സഹായിക്കപ്പെടുന്നവരും ഒരു ശരീരമായിത്തീരുകയാണ്. നമ്മുടെ വിശ്വാസവും, വേദശാസ്ത്രവുമനുസരിച്ച് നാം ഏകശരീരത്തിന്റെ അംശികൾ ആണ്. നസ്രത്തിലെ സിനഗോഗിൽ യേശു വായിച്ച യെശയ്യാ പ്രവാചകന്റെ വേദഭാഗം (ലൂക്കോസ് 4:18, 17) കുരുടന്മാർക്ക് കാഴ്ചയും, ബദ്ധന്മാർക്ക് വിടുതലും, പീഡിതന്മാരെ വിടുവിച്ചയക്കുന്നതും എല്ലാം ആലങ്കാരികമായി എടുക്കാനായിരുന്നില്ല. കർത്താവ് തന്റെ പരസ്യശുശ്രൂഷയിൽ കുരുടന്മാർക്ക് കാഴ്ചയും, പലതര ബന്ധനങ്ങളിലിരുന്നവർക്ക് വിമോചനവും നൽകുന്നുണ്ടല്ലോ. സഭയുടെ ആതുരസേവനം (medical mission) കർത്താവിന്റെ മാതൃകയിലാണ് ആദ്യം കരുപ്പിടിപ്പിക്കപ്പെട്ടത്. മെഡിക്കൽ ടെക്നോളജി വികസിച്ച് വരുന്ന ഈ സാഹചര്യത്തിൽ ആക്ഷരികമായിത്തന്നെ കുരുടന്മാർക്ക് കാഴ്ച കൊടുക്കുവാനുള്ള സാഹചര്യങ്ങൾ നമുക്ക് സൃഷ്ടിക്കാനാവും. മറ്റെല്ലാ അവയവങ്ങൾ സംബന്ധിച്ചും, ഇത് ബാധകമാണ്.

**മൂന്നാമതായി, ദൈവം നല്കിയ എല്ലാ ദാനങ്ങളെയും പോലെ അവയവങ്ങളെ കരുതാൻ കഴിയും. മരണശേഷമാണ് പലപ്പോഴും അവയവദാനം സംഭവിക്കുന്നത്.** വൃക്ക, കരൾ തുടങ്ങിയ ചില ആന്തരിക അവയവങ്ങൾ ദാതാക്കൾ ജീവിച്ചിരിക്കുമ്പോൾ അവരുടെ സ്വന്ത താത്പര്യപ്രകാരം കൊടുക്കാൻ കഴിയും; വാസ്തവത്തിൽ



ഒരാൾക്ക് ജന്മനാ ലഭിക്കുന്ന വൃക്കകളുടെയോ കരളിന്റെയോ ഒരു ഭാഗം കൊണ്ടും, ആരോഗ്യകരമായ ജീവിതം നയിക്കുവാൻ സാധിക്കും. അപ്പോൾ ദൈവം ഒരാൾക്ക് നൽകിയിരിക്കുന്ന സമൃദ്ധമായ ഈ ദാനത്തെ, സമ്പത്തും, സമയവും എന്നതുപോലെ, ആവശ്യക്കാർക്കായി പങ്കുവച്ചു നൽകുന്നത്, ദൈവസന്നിധിയിൽ വിലപ്പെട്ടതായിരിക്കും.

എന്റെ ഏക ശരീരത്തിൽ ഇടതു കൈക്ക് ബലഹീനത ഉണ്ടായാൽ, വലതുകൈ തത്ക്ഷണം സഹായത്തിന് എത്തുന്നതുപോലെ, അല്ലെങ്കിൽ ജന്മനാ അന്ധനായ ഒരാൾക്ക് ചെവിയുടെ ശ്രവണശേഷി കൂടുന്നതുപോലെ, ഏക ശരീരമായിരിക്കുന്ന മനുഷ്യവർഗ്ഗത്തിനുള്ളിൽ പരസ്പരം ബലം നൽകുകയും ദിവ്യദാനങ്ങളെ സ്നേഹപൂർവ്വം പങ്കിടുകയും ചെയ്യുന്ന അനുഭവമായി അവയവദാനത്തെ കണക്കാക്കാം.

**നാലാമതായി, അവയവദാനത്തിന്റെ പരിമിതികൾ കൂടി പരിഗണിക്കണം. ശാസ്ത്രീയമായി അവയവദാനത്തിനു പരിമിതികൾ ഉണ്ട് എന്ന് നമുക്കറിയാം.** ഉദാ: എനിക്ക് ഒരു വൃക്ക ആവശ്യമായി വന്നാൽ ദാനം ചെയ്യാൻ ആഗ്രഹിക്കുന്ന എല്ലാവരുടേയും വൃക്ക ഒരുപോലെ എന്റെ ശരീരം സ്വീകരിക്കുകയില്ല. രക്തഗ്രൂപ്പിന്റെയും, മറ്റ് പല ഘടകങ്ങളുടെയും അനുകൂല സാഹചര്യം അനുപേക്ഷണീയമാണ്. വൃക്ക സ്വീകരിച്ചാൽ ആയുഷ്ക്കാലം മുഴുവൻ മരുന്നുകളും കരുതലും ആവശ്യമായി വരും. വൈകാരികമായി പറഞ്ഞാൽ അവയവദാനം ചെയ്യുന്ന ആൾ പൂർണ്ണമായ സ്നേഹത്തോടും, യഥാർത്ഥമായ സഹാനുഭൂതിയോടും കൂടിയാണ് അത് നൽകേണ്ടത്. ഇത് കച്ചവടമാക്കുകയോ മനഃപൂർവ്വം പ്രശസ്തി നേടാനുള്ള ഉപകരണമാക്കുകയോ ചെയ്താൽ അതിന്റെ മേന്മ തീർച്ചയായും കുറഞ്ഞുപോകും. ലഹരിമരുന്നുകൾ, ആയുധങ്ങൾ തുടങ്ങിയവപോലെ അവയവക്കച്ചവടം നടത്തുന്നതിൽ മാഫിയകളും ചില ഡോക്ടർമാരും എല്ലാം ഇടപെടുന്ന സാഹചര്യം നിലവിലുണ്ട്. ഇപ്പോൾ ചില സ്ഥലങ്ങളിലൊക്കെ പുസ്തകമേള, കാർമേള, ചുരിദാർമേള തുടങ്ങിയ മേളകൾ പോലെ അവയവദാനമേളകൾ സംഘടിപ്പിക്കുവാൻ ചില പള്ളികളും, സംഘടനകളും മുൻപോട്ടു വരുന്നതു കാണാം! ഇത്തരം സന്ദർഭങ്ങളിൽ വാഗ്ദാനം കൊടുക്കുന്ന ആളുകളിൽ ഒരു പക്ഷേ ഏതാനും പേർ മാത്രമായിരിക്കും, യഥാർത്ഥത്തിൽ അവയവദാനം നടത്തുന്നതും അത് സ്നേഹപൂർവ്വം നിർവഹിക്കുന്നതും. എങ്കിലും അവയവദാനം നമ്മുടെ സമൂഹത്തിൽ ജാതി മത വ്യത്യാസങ്ങൾക്കപ്പുറം യഥാർത്ഥ സാഹോദര്യവും വൈകാരിക ഐക്യദാർഢ്യവും വളർത്താൻ സഹായിക്കുന്നെങ്കിൽ, തീർച്ചയായും, അതിന് വലിയ മൂല്യമുണ്ട്.

### പുനരുത്ഥാനവും അവയവദാനവും തമ്മിൽ ബന്ധമുണ്ടോ?

പുനരുത്ഥാനത്തിൽ വിശ്വസിക്കുന്ന ക്രിസ്ത്യാനികളിൽ ചിലരൊക്കെ അവയവദാനത്തെക്കുറിച്ച്, വിശ്വാസപരമായ സംശയങ്ങൾ ഉന്നയിക്കാറുണ്ട്. ഉയിർപ്പ് എന്താണ് എന്ന്

*ശേഷം 37-ാം പേജിൽ...*

ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ



'സഭയുടെ പേരിൽ കുടുംബത്തേയും കുടുംബത്തിന്റെ പേരിൽ സഭയേയും അവഗണിക്കരുത്' എന്നതാണ് ഫാ. സി.സി. ചെറിയാന്റെ ആപ്തവാക്യം.

# ഗ്രന്ഥപ്പുരയിലെ ഇടയസ്പർശം

കുന്നംകുളം മരത്തംകോട് ചുങ്കത്ത് വീട്ടിൽനിന്നും എത്തിയ ഫാ. സി. സി. ചെറിയാന്റെ ജീവിതം മലങ്കരസഭാ ചരിത്രത്തിലെ സുവർണ്ണരേഖയായി.

വൈദിക പരിശീലനത്തിനായി 20-ാം വയസ്സിൽ കോട്ടയം സെമിനാരിയിൽ എത്തിയ അദ്ദേഹം 25-ാം വയസ്സിൽ സെമിനാരി ലൈബ്രറേറിയനായി. വൈദിക സെമിനാരിക്കും സഭയുടെ വിവിധ പദ്ധതികൾക്കും നേതൃത്വം നൽകി, ചീഫ് ലൈബ്രേറിയനായി 40 വർഷത്തെ സ്തുത്യർഹമായ സേവനത്തിന് (1974-2014) ശേഷം 65-ാം വയസ്സിൽ 2014-ൽ വിരമിച്ചു.

ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ സെക്രട്ടറിയായി(1976-96) ദീർഘകാലം പ്രവർത്തിച്ചു. സഭയിലെ അത്മായ വേദശാസ്ത്ര പരിശീലന പദ്ധതിയായ ദിവ്യബോധനത്തിന്റെ സ്ഥാപക കോർഡിനേറ്ററും രജിസ്ട്രാറുമായിരുന്നു (1983-2013). കോട്ടയം ഭദ്രാസനത്തിലെ വിവിധ പള്ളികളിൽ 1975 മുതൽ സേവനം അനുഷ്ഠിക്കുന്ന ഫാ. സി. സി. ചെറിയാൻ ഗ്രന്ഥകാരനും സംഘാടകനുമാണ്. ഇംഗ്ലീഷിലും മലയാളത്തിലുമായി 13-ൽപ്പരം പുസ്തകങ്ങൾ പ്രസിദ്ധീകരിച്ചു.

വേദശാസ്ത്രത്തിൽ എം.ടി.എച്ചിന്റെ ഗവേഷണ പ്രബന്ധത്തിനായി തെരഞ്ഞെടുത്തത് 'സഭയിൽ അത്മായ നേതൃത്വവും പരിശീലനവും' എന്ന വിഷയമായിരുന്നു.

മലങ്കരസഭയിലെ അത്മായർക്ക് വേദശാസ്ത്ര അഭ്യസനം നൽകേണ്ടത് കാലഘട്ടത്തിന്റെ ആവശ്യമല്ലേ എന്ന ചിന്ത ഫാ. സി.സി. ചെറിയാനെ അസ്വസ്ഥനാക്കി. വൈദികരെ പരിശീലിപ്പിക്കുന്ന സെമിനാരിക്ക് അത്മായരെ പരിശീലിപ്പിക്കുവാൻ കഴിയുമോ എന്ന ചോദ്യവുമായി പ്രിൻസിപ്പാൾ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ അടുക്കൽ എത്തി. അത്മായർക്കായി വേദശാസ്ത്ര ഗ്രന്ഥങ്ങൾ ഉണ്ടാകുമെങ്കിൽ പണം ഒരു തടസ്സമല്ല. അത്മായർക്കായി ഒരു പഠനപദ്ധതിയുടെ പ്രോജക്ട് റിപ്പോർട്ട് തയ്യാറാക്കുവാൻ അദ്ദേഹം ആവശ്യപ്പെട്ടു. സെമിനാരി ഫാക്കൽറ്റിയുടെ നിശ്ചയപ്രകാരം അത്മായരെ വേദപുസ്തകവും വിശ്വാസവും സഭാചരിത്രവും പഠിപ്പിക്കുന്ന 'ദിവ്യബോധനം' പദ്ധതിക്ക് 1984 ൽ തുടക്കം കുറിച്ചു.

ഒരു ഗവേഷണ പ്രബന്ധത്തിൽ നിന്നും വളർന്നു വികസിച്ച 'ദിവ്യബോധനം പദ്ധതിക്ക് '30 വേദശാസ്ത്ര ഗ്രന്ഥങ്ങളും പുതിയ നിയമത്തിന്റെ വ്യാഖ്യാന ഗ്രന്ഥങ്ങളും തയ്യാറായി. 2013 വരെ പതിനായിരത്തിൽപ്പരം സ്ത്രീ പുരുഷന്മാർ പഠനം പൂർത്തിയാക്കി.

സഭയുടെ അത്മായ വേദശാസ്ത്ര ബോധന ശുശ്രൂഷയിൽ നാഴികക്കല്ലായ ദിവ്യബോധനത്തിന്റെ വളർച്ചയിൽ ഫാ. സി.സി. ചെറിയാൻ വഹിച്ച പങ്ക് സ്തുത്യർഹമായിരുന്നു എന്ന് പ. ബസേലിയോസ് പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ പറഞ്ഞു.

2014 മാർച്ച് 5-ന് ഫാ. സി. സി. ചെറിയാന് നൽകിയ യാത്ര അയപ്പു സമ്മേളനം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു പ. ബാവ.

കുന്നംകുളത്തുകാരനായ ഞാനും ബഹു. സി.സി. ചെറിയാനച്ചനും തൃശൂർ സെന്റ് തോമസ് കോളജിൽ ഒന്നിച്ചാണ് ഡിഗ്രിക്ക് പഠിച്ചത്. തൃശൂരിൽ ഒന്നിച്ചാണ് താമസിച്ചതും. ലൈബ്രറി സയൻസിൽ ഉന്നതബിരുദം നേടിയ അദ്ദേഹത്തിന് കോളജിൽ ഉള്ള ജോലി സാധ്യത നിരാകരിച്ചാണ് സെമിനാരി ലൈബ്രറിയുടെ ചുമതല ഏറ്റെടുത്തത്. സെമിനാരി മുഖേന സഭയ്ക്ക് ലഭ്യമായ എല്ലാ നന്മകളുടെ പിന്നിലും സി. സി. ചെറിയാനച്ചന്റെ നേതൃത്വം ശക്തമായിരുന്നു. കൈവച്ച എല്ലാ മേഖലകളിലും വിജയം നേടിയ അദ്ദേഹം ദൗത്യം പൂർത്തീകരിച്ചിട്ടാണ് വിരമിക്കുന്നതെന്ന് പ. കാതോലിക്കാ ബാവ പറഞ്ഞു.

സുതാര്യതയുടെയും തികഞ്ഞ അർപ്പണ ബോധത്തിന്റെയും പ്രതീകമാണ് ഫാ. സി. സി. ചെറിയാൻ എന്ന് ഫാ. ഡോ. റ്റി. ജെ. ജോഷ്വാ പറഞ്ഞു.

ദിവ്യബോധനത്തിന്റെ നടുനായകത്വം വഹിച്ച ഫാ. സി. സി. ചെറിയാൻ പ്രകോപിപ്പിക്കുകയും പ്രചോദിപ്പിക്കുകയും ചെയ്യുന്ന സർഗ്ഗാത്മകത നിറഞ്ഞ വ്യക്തിത്വമാണെന്ന് ഫാ. ഡോ. കെ. എം. ജോർജ് വ്യക്തമാക്കി.

പുസ്തക ശാലയിലെ തൂവൽസ്പർശമായി പ്രവർത്തിക്കുവാൻ ഫാ. സി.സി. ചെറിയാന് കഴിഞ്ഞതായി പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യനും പറഞ്ഞു. സഖറിയ മാർ അന്തോണിയോസ്, മാത്യൂസ് മാർ തീമോത്തിയോസ് എന്നിവർ ആശംസകൾ നേർന്നു.

നാല്പതുവർഷത്തിലധികം സെമിനാരിയിൽ പ്രവർത്തിച്ച ഫാ. സി. സി. ചെറിയാൻ പറയുന്നു:

"200 വർഷമായ 'പഴയസെമിനാരി' എന്ന സഭയുടെ സിരാകേന്ദ്രത്തിൽ 45 വർഷം ജീവിക്കുവാൻ സാധിച്ചത് ദൈവകൃപമാത്രം. ദൈവ നിയോഗം സഫലീകരിക്കുവാൻ ശ്രമിച്ചെങ്കിലും വിജയിച്ചോ എന്ന് നിശ്ചയമില്ല.

സഭാ പിതാക്കന്മാരേയും ഗുരുക്കന്മാരേയും സഹപാഠികളേയും നന്ദിയോടെ മനസ്സിൽ സൂക്ഷിക്കുന്നു. ഗ്രന്ഥപ്പുര പുരാരേഖശേഖരണം, ആരാധന സംഗീതം എന്നിവയിൽ അപൂർവ്വമായ 'വിഭവങ്ങൾ' ലൈബ്രറിയിൽ സമാഹരിച്ച് സൂക്ഷിക്കുവൻ കഴിഞ്ഞിട്ടുണ്ട്.

ഓർത്തഡോക്സ് സെമിനാരി 'ഓർത്തഡോക്സ് അക്കാഡമിയായി വികസിപ്പിക്കുവാൻ കഴിയാത്തതിലും മലങ്കരസഭയിൽ ശാശ്വത സമാധാനം ഉണ്ടാകാത്തതിലും വളരെയധികം സങ്കടം ഉണ്ട്." എല്ലാം ശുഭമായി തീരുമെന്ന് പ്രത്യാശിക്കുന്നതായി ഫാ. സി. സി. ചെറിയാൻ യാത്രാമൊഴിയിൽ പറഞ്ഞു.

'സഭയുടെ പേരിൽ കുടുംബത്തേയും കുടുംബത്തിന്റെ പേരിൽ സഭയേയും അവഗണിക്കരുത് ' എന്നതാണ് ഫാ. സി.സി. ചെറിയാന്റെ ആപ്ത വാക്യം. ഭാര്യ: സാറാമ്മ ചെറിയാൻ, മക്കൾ: റീന (ചിക്കാഗോ), സിറിൽ (ദോഹ), പോൾ (ഷാർജ)

നാലു പതിറ്റാണ്ടിലധികമായി ഓർത്തഡോക്സ് സെമിനാരിയിലെ ഗ്രന്ഥപ്പുരയിലെ എഴുത്തിന്റെയും വായനയുടെയും പ്രചോദനത്തിന്റെ ഇടയ സ്പർശമായിരുന്നു ഫാ. സി. സി. ചെറിയാൻ.

■


## ശുശ്രൂഷകനെ ആവശ്യമുണ്ട്

മാവേലിക്കര ഭദ്രാസനത്തിൽ കുട്ടംപേരൂർ സെ. ഗ്രിഗോറിയോസ് ഇടവകയിലേക്ക് ശുശ്രൂഷകനെ ആവശ്യമുണ്ട്. താത്പര്യമുള്ളവർ അപേക്ഷിക്കുക.

**ഫാ. കെ. എം. വർഗീസ്**
**കളീയ്ക്കൽ**
**ഫോൺ: 8547350683**


# കൂദാശയുടെ നിറവിൽ
## അടുപ്പുട്ടി സെന്റ് ജോർജ്ജ് ഓർത്തഡോക്സ് പള്ളി

ഫാ: സ്റ്റീഫൻ ജോർജ്ജ് (വികാരി)

മലങ്കരസഭയുടെ ശ്രദ്ധാകേന്ദ്രവും മലങ്കരസഭക്ക് മൂന്ന് മലങ്കര മെത്രാപ്പോലീത്താമാരെ സംഭാവന ചെയ്ത കുന്നംകുളം പട്ടണത്തിന്റെ ഉയർന്ന പ്രദേശമായ അടുപ്പുട്ടി കുന്നിലെ പുതുക്കി പണിത പള്ളി 2014 ഏപ്രിൽ 21, 22 (തിങ്കൾ, ചൊവ്വ) തിയ്യതികളിലായി കൂദാശ ചെയ്യുന്നു. പരിശുദ്ധ കാതോലിക്കാ ബാവ **മോറാൻ മാർ ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ** തിരുമേനിയും, ഇടുക്കി ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ **മാത്യൂസ് മാർ തേവോദോസിയോസ്,** അഹമ്മദാബാദ് ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ **ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ്** എന്നീ തിരുമേനിമാരും കൂദാശ ചടങ്ങുകൾക്ക് നേതൃത്വം നൽകും.

83 വർഷങ്ങൾക്ക് മുൻപ് വന്ദ്യ. ദിവ്യശ്രീ കോലാടി ദാവീദ് കോർ എപ്പിസ്ക്കോപ്പയുടെ പരിശ്രമത്തിൽ ദേവാലയം നിർമ്മിച്ച് വർഷങ്ങൾക്ക് ശേഷം ദിവ്യശ്രീ പത്രോസ് ചെമ്മണ്ണൂർ കത്തനാരുടെ പ്രയത്നത്താൽ പുതുക്കി പണിത് ആരാധന നടത്തിവരുന്ന ദേവാലയം 2011ൽ ഡിസംബർ 25-ാംതിയ്യതി ഇപ്പോഴത്തെ പരിശുദ്ധ കാതോലിക്കാ ബാവായാൽ പുതിയ പള്ളിക്കായി ശിലാസ്ഥാപനം നടത്തി, 2012 ജനുവരിയിൽ പണി ആരംഭിച്ച് 2014 ഏപ്രിൽ മാസത്തിൽ പണി പൂർത്തീകരിച്ച് സമർപ്പിക്കുകയാണ്. ഇടവകയെ നയിച്ച പൂർവ്വീകരെ നന്ദിയോടെ സ്മരിച്ച് ഈ തലമുറക്ക് ലഭിച്ച സൗഭാഗ്യം സാക്ഷാൽകരിക്കുകയാണ്.

മോർ ഓസിയോ താപസിയുടെ ഓർമ്മദിനത്തിലാണ് ഈ പള്ളിയുടെ പ്രധാന പെരുന്നാൾ ആഘോഷിക്കുന്നത്. പെരുന്നാളിന് പതിനായിരങ്ങൾ വന്ന് കൂടുന്ന കാഴ്ച വിസ്മയീനയമാണ്. ഏപ്രിൽ 22, 23 തിയ്യതികളിലായി വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ ഓർമ്മ ഭക്തിനിർഭരമായി കൊണ്ടാടുന്നു. ഏപ്രിൽ 4, 5 തിയ്യതികളിൽ പരിശുദ്ധ പാമ്പാടി തിരുമേനിയുടെ ഓർമ്മ മുടക്കം കൂടാതെ ആചരിച്ചുവരുന്നു.

കുന്നംകുളത്ത്, വർഷങ്ങൾക്ക് മുമ്പ് പ്ലേഗ് രോഗം ബാധിച്ച് അനേകർ മരിക്കുകയും, ചിലർ രോഗം ബാധിച്ച് കിടപ്പിലായപ്പോഴും, ഒരു ദൈവദൂതനെപ്പോലെ വന്ന് രോഗബാധിതരായവർക്ക് വേണ്ടി പ്രാർത്ഥിക്കുവാൻ വന്ന തിരുമേനിയെ കുന്നംകുളത്ത്കാർക്ക് ഒരിക്കലും മറക്കുവാൻ സാധിക്കുകയില്ല. ഈ പള്ളിയുടെ "കുരിശുപള്ളി " അറിയപ്പെടുന്നത് പാമ്പാടി കുരിശുപള്ളി എന്നാണ്. പരിശുദ്ധ പിതാവിന്റെ "ഒരു പല്ല്" ഇപ്പോഴും ഭദ്രമായി ത്രോണോസിന് മുകളിലായി സ്ഥാപിച്ചിട്ടുണ്ട്. ഒട്ടനവധി ആളുകൾ വന്ന് പരിശുദ്ധ പിതാവിൽ മദ്ധ്യസ്ഥത അർത്ഥിച്ചു വരുന്നു. കുന്നംകുളത്ത്കാർക്ക് പാമ്പാടി ഇല്ലാതെയും, പാമ്പാടിക്കാർക്ക് കുന്നംകുളത്തുകാർ ഇല്ലാതെയും ഉള്ള അവസ്ഥ ഒഴിച്ചുകൂടാനാവാത്തതാണ്.

പൗരാണികത നിലനിർത്തിയിട്ടുള്ള ദേവാലയത്തിന് 130 അടി നീളവും 55 അടി വീതിയും പടിഞ്ഞാറ് ഭാഗം 5 നിലകളിലായി പ്രധാന "ഡൌം" 111 അടി ഉയരത്തിൽ നിൽക്കുന്നു. ഗോത്തിക് ശൈലിയിൽ തേക്ക് മരം ഉപയോഗിച്ചുള്ള വാതിൽ, ജനാലകൾ പള്ളിക്ക് മനോഹാരിത നൽകുന്നു. മൂന്ന് മദ്ബഹായിലും തേക്ക് മരത്തിൽ കൊത്തുപണിയിൽ തീർത്ത ദുശ്കുദിശുകൾ മദ്ബഹായ്ക്ക് ചാരുത നൽകുന്നു.

പുതുക്കി പണിയുന്ന ദേവാലയത്തിന് ആവശ്യമായ തേക്ക്, പ്ലാവ് എന്നീ മരങ്ങൾ ഇടവകക്കാർ നൽകിയത് ശ്ലാഘനീയമാണ്. ആവശ്യമായ ധനം സമാഹരിക്കുന്നതിൽ ഇടവക അംഗങ്ങളുടെ സമ്പൂർണ്ണ സഹകരണം പ്രതീക്ഷയിൽ കവിഞ്ഞതായിരുന്നു. ചുരുങ്ങിയ കാലഘട്ടത്തിൽ പണിപൂർത്തീകരിക്കുവാൻ കഴിഞ്ഞത് വികാരിയുടെയും ചേർന്ന് പ്രവർത്തിക്കുന്ന വിവിധ കമ്മിറ്റിക്കാരുടെയും പണികൾ മേൽനോട്ടം വഹിക്കുന്ന എഞ്ചിനീയറുടെയും പ്രയത്നത്താലാണ്. ഇടവക മെത്രാപ്പോലീത്തായും മലങ്കര സഭയുടെ പരമാദ്ധ്യക്ഷനുമായ പരിശുദ്ധ കാതോലിക്ക ബാവായുടെ ആവശ്യമായ നിർദ്ദേശങ്ങൾ ഞങ്ങൾക്ക് ഏറെ പ്രചോദനം നൽകിയിട്ടുള്ളതാകുന്നു.

■



# ജ്ഞാനപ്പൊരുൾ

# Breaking the Word

**ഡോ. യാക്കോബ് മാർ ഐറേനിയോസ് മെത്രാപ്പോലീത്താ**

### 2014 ഏപ്രിൽ 27
### പുതിയ ഞായറാഴ്ച
*(വി. യോഹ. 20:19–31)*

"ഇതാ ഞാൻ സകലവും പുതുതാക്കുന്നു" എന്ന് സിംഹാസനത്തിലിരിക്കുന്നവൻ അരുളിച്ചെയ്തതിന്റെ നിവൃത്തി, സൃഷ്ടിയുടെ പുനർനിർമ്മാണനാളായ പുരുനരുത്ഥാനപ്പെരുനാളിലുണ്ടായി. കേവലം ലൗകികമാനമുള്ള ഒരു നവീകരണമല്ല ഈ പുതുക്കലിന്റെ ഉള്ളടക്കവും ഭാവവുമെന്നത് സുവ്യക്തമാണ്. യേശുവിന്റെ പുനരുത്ഥാന വാർത്ത ശിഷ്യന്മാർക്ക് ആഹ്ലാദദായകമായിരുന്നു എന്ന് സുവിശേഷങ്ങളും ആരാധനാക്രമങ്ങളും സാക്ഷിക്കുന്നു. എന്നാൽ ഈ ആഹ്ലാദം അവർക്ക് ഭൗതികമായ മുന്നേറ്റം വരുത്തുന്നതായിരുന്നില്ല. "ഇവ എങ്ങനെ ജീവിക്കു"മെന്നത് അവരിൽ പലരുടെയും ആശങ്കയായിരുന്നു. സന്തോഷം ഭയത്തിനു വഴിമാറുന്ന കാഴ്ചയാണ് തുടർന്നുള്ള ദിവസങ്ങളിൽ ആ ഭയം അടിസ്ഥാനരഹിതമാക്കുന്നില്ല താനും. ഈ ഘടകങ്ങളെല്ലാം ഉൾപ്പെടുത്തി, അവയ്ക്കുനിവാരണമെന്നോണമാവണം "നിങ്ങൾക്കു സമാധാനം" എന്ന് ഗുരു അവരോടരുളിയത്.

കർത്താവു വരുമ്പോൾ 'എല്ലാവരും' അവിടെ ഉണ്ടായിരുന്നില്ല എന്നത് 'രണ്ടാമത്തെ വരവിന്റെയും ന്യായവിധിയു'ടെയും നാളിന്റെ ഒരു പൊതുചിത്രം അനാവരണം ചെയ്യുന്നതാണെന്നു തോന്നുന്നു. ധനവാന്റെയും ലാസറിന്റെയും കഥ വെളിപ്പെടുത്തുന്ന സത്യവും അതു തന്നെ. ഇവിടം കഴിഞ്ഞാൽ പിന്നെ എല്ലാം ഇവിടത്തെപ്പോലെ ആയിക്കൊള്ളണമെന്നില്ല!

കർത്താവ് ശിഷ്യസമൂഹത്തിനു പ്രത്യക്ഷനായപ്പോൾ അവർ ഭയന്നു വിറച്ച് ഒന്നിച്ചു കൂടിയിരിക്കുകയായിരുന്നല്ലോ. അപ്പോഴവിടെ ഇല്ലാതെയിരുന്ന തോമസ് അപ്പോസ്തോലനാണ് ഇന്നു ശ്രദ്ധാകേന്ദ്രം. അദ്ദേഹം എവിടെപ്പോയിരുന്നു? സഹശിഷ്യന്മാർ ഭയാക്രാന്തരായിരിക്കെ അദ്ദേഹം മാത്രം പുറത്തുമായതെന്ത്? പരിശുദ്ധ റൂഹായുടെ ആഗമനത്തിനായി, ഗുരുവിന്റെ കല്പന പ്രകാരം, സെഹിയോൻ മാളികയിൽ അപ്പോസ്തോലന്മാർ ഒരുക്കത്തോടെ കാത്തിരുന്ന ഒരു കൂട്ടായ്മയായിരുന്നില്ല ഇവിടെ. ഭയവും സംഭ്രമവുമാണ് അവരെ ഭരിക്കുന്ന വികാരങ്ങൾ. കാണപ്പെടാത്ത ലോകം കാണപ്പെടുന്ന ലോകത്തെ ഭരിക്കുമ്പോൾ കാണപ്പെടുന്ന ലോകത്തിനു പരിഭ്രമമുണ്ടാവുക സ്വാഭാവികം. ഭാവനയിലൊതുങ്ങാത്തത് സാധാരണഗതിയിൽ നടുക്കമാണ് വരുത്തുക. ഇത്തരമൊരു വൈകാരികാവസ്ഥയിലാണ് അപ്പോസ്തോല സംഘം. അതിനിടെയാണ് തോമസ് അപ്പോസ്തോലന്റെ താല്ക്കാലിക 'തിരോധാനം'. മറ്റുള്ളവരെക്കാൾ ഭയപ്പാടുള്ളതുകൊണ്ട്, ഒളിച്ചോടിയതാകുമോ?

ഒരിക്കലുമല്ല. അദ്ദേഹത്തിന്റെ മുൻകാല ചരിത്രം അത്തരമൊരു പേടിത്തൊണ്ടനെയല്ല അവതരിപ്പിച്ചിരിക്കുന്നത്. അവനോടുകൂടെ മരിക്കേണ്ടതിനു നമുക്കും പോകാം" എന്നു പ്രഖ്യാപിക്കുന്നവൻ നിർഭയനാവാനാണ് ഏറെ സാധ്യത. സഹശിഷ്യരിൽ നിന്നും വിഭിന്ന ഭാവമുണ്ടായിരുന്ന തോമസ്, "വരുന്നതുവരട്ടെ"യെന്നു കരുതി നിർഭയനായി പുറത്തുപോയതാണെന്നു കരുതാം. രക്തസാക്ഷിത്വമഹത്വത്തിന്റെ ആത്മാവ് ഉള്ളിലുള്ളവർക്ക്, മരണത്തെതെല്ലും ഭയമുണ്ടാവില്ല.

ഒരാഴ്ചത്തെ ഇടവേള പൊടിപടലമെല്ലാമൊന്നടങ്ങാൻ ഒരു സാവകാശം. അവിടെ തോമസിന് അംഗീകാരവും ആഗ്രഹനിവൃത്തിയും കരഗതമാകുന്നു. മറ്റു ശിഷ്യന്മാർക്കു കിട്ടിയ "ആചാര്യത്വ" നൽവരത്തിൽ നിന്ന് അദ്ദേഹം അന്യനാണെന്ന് കർത്താവു പോലും പറയുന്നില്ലെന്നു മാത്രമല്ല, തിരുരക്തം ഉൾക്കൊള്ളുന്ന കാസായുടെ പ്രതീകമായ മാർവ്വിലെ മുമ്പിൽ സ്പർശിക്കുവാൻ-വി. കുർബാന കയ്യാളുവാൻ-അങ്ങനെ തോമസ് അപ്പോസ്തോലന് അനുവാദം കിട്ടിയെന്നത് വേദശാസ്ത്രമാകണമെന്നും; ഒരു മാഹന ചിന്തയെങ്കിലുമാകാം! അദ്ദേഹം കർത്താവിന്റെ പരിശുദ്ധ ശരീരരക്തങ്ങളെ സ്പർശിക്കുന്നു!

വിശ്വാസത്തിലുറയ്ക്കാൻ "കാണണ"മെന്നു ശാഠ്യം പിടിച്ച ശിഷ്യനെ, 'കണ്ടും കാണാതെയും' വിശ്വസിക്കുന്നയാളാകുന്നതു കർത്താവു തന്നെയാണ്. "കാഴ്ച"വിശ്വാസത്തിന്റെ ഒരു ഘടകമാകാം; എന്നാൽ അത് അനിവാര്യമല്ല. അത്ഭുതങ്ങളും അടയാളങ്ങളും തേടിപ്പോകുന്നവർക്ക് ഇത് ഒരു മുന്നറിയിപ്പാണ്. "കണ്ടു വിശ്വസിക്കേണ്ടതിന് നീ എന്തു ചെയ്യുന്നു" എന്ന വെല്ലുവിളി തികച്ചും അപ്രസക്തമാണെന്നാണ് കർത്താവിന്റെ ഉപദേശം "കാണാതെ" വിശ്വസിക്കുന്നത്, വിവക്ഷിക്കപ്പെടുന്നത്. ഈ ആദേശം ഇക്കാലത്തും പ്രസക്തവും, കാലാതീതവുമാണ്. അബ്രഹാം പിതാവിന്റെ ഏറ്റവും വലിയ യോഗ്യത, വിശ്വാസത്തിന്റെ മാത്രം ഉറപ്പിൽ പൂർണ്ണത്യാഗചിന്തയോടെ ദൈവത്തെ അനുസരിക്കുന്നതും കാണാത്ത കാര്യങ്ങളുടെ ഉറപ്പിൽ യാത്ര ചെയ്യുന്നതുമാണെന്ന് പഴയ-പുതിയ നിയമങ്ങൾ സാക്ഷിക്കുന്നു. അത്തരമൊരു കഥാപാത്രത്തിന്റെ നിറവിലേയ്ക്ക് തോമസ് അപ്പോസ്തോലനും വളരുന്നു.

"താക്കോലുകൾ" എന്ന "കെട്ടുവാനും അഴിക്കുവാനു"മുള്ള പാപമോചനാധികാരം എല്ലാം അപ്പോസ്തോലന്മാർക്കും കിട്ടി. കർത്താവിന്റെ 'ഊത്തി'ന്റെ ദൂരം ഇത്രമാത്രമേയുള്ളൂ എന്നു വാശി

പിടിപ്പിക്കുന്നതു മൗഢ്യമായിരിക്കും. യൽദാദിന്റെയും മേദാവിന്റെയും കഥ ഇവിടെ ഓർമ്മിക്കുന്നതു കൊള്ളാം (സംഖ്യ. 11:26).

പൗരസ്ത്യ ദേശം മുഴുവന്റെയും അപ്പോസ്തോലനും മലങ്കരസഭാ സ്ഥാപകനും, രക്തസാക്ഷിയുമായി ദിദിമോസ് എന്ന തോമസിന്, സ്വന്തവിശ്വാസജീവിതത്തെ അടിസ്ഥാനമാക്കി പലതും നമുക്കു പറഞ്ഞുതരാനുണ്ട്. ഭവനത്തിൽ നിന്നുള്ള ആ കഥകൾ നമ്മെ ഏറെ പ്രത്യാശയും ത്യാഗമനസ്ഥിതിയുമുള്ളവരാക്കാൻ പോരുന്നവയാണ്.

*2014 മെയ് 4*

## പുതിയ ഞായറാഴ്ചയ്ക്കു ശേഷം ഒന്നാം ഞായർ

(വി: യോഹന്നാൻ 21:1–14)

ഭയാശങ്കരും ലക്ഷ്യം നഷ്ടപ്പെട്ടവരുമായ കർതൃശിഷ്യന്മാർ ജീവനോപാധിക്കായി പഴയ തൊഴിലിലേക്കു മടങ്ങുന്നതിൽ സാമാന്യമായി അത്ഭുതപ്പെടാനില്ല. പന്ത്രണ്ടുശിഷ്യന്മാരുടെ പ്രത്യേക ഗണത്തിൽ നിന്നും പുറത്തായിപ്പോയിരുന്ന ശീമോൻ കീപ്പാ തന്നെയാണ് ഈ ഉദ്യമത്തിനു പ്രേരണ നൽകുന്നത് നിരാശരായവർക്ക് കൂട്ടത്തിലൊരുവൻ കണ്ടുപിടിച്ച "പോംവഴി"ഒരു പിടിവള്ളിയായിത്തോന്നിക്കാണണം. തെറ്റായ മാതൃകയും പ്രേരണയും ചെയ്യുന്ന ദോഷം ചില്ലറയായും കൂട്ടത്തിൽ ഒരു "ഹീറോ" ആയി ഇങ്ങനെ ഒരു നിർദ്ദേശം നൽകിയതിനെ അവർ കണ്ടിരിക്കാം. ശീമോൻ പത്രോസ് നൽകേണ്ടത് ഒരു അഭിപ്രായമല്ല; സ്വന്തം തീരുമാനം തന്നെയാണ്; "ഞാൻ മീൻ പിടിക്കാൻ പോവുകയാണ്". ഇത്തരമൊരു സന്നിഗ്ധാവസ്ഥയിൽ കൂട്ടുകാരുടെ മനസ്സറിയാനോ അഭിപ്രായം തേടാനോ അദ്ദേഹം തയ്യാറാവുന്നില്ല. പോകാനുറച്ചവന്റെ കൂടെ മറ്റുള്ളവരും ചേരുന്ന കാഴ്ച ദയനീയമെങ്കിലും അമ്പരപ്പുളവാക്കുന്നതാണ്. ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിനെ കണ്ടവരാണവർ. അതെല്ലാം അവർ മറന്നുപോയോ? പിമ്പിലും മുമ്പിലുമുള്ളതെല്ലാം മറന്നും 'വിളി' അവഗണിച്ചും, ലൗകിക ലാഭം കണക്കുകൂട്ടി ദൈവരാജ്യത്തിന്റെ ഇടുങ്ങിയ വഴി തള്ളിക്കളയുന്നവർക്ക് ഇത് ഒരു പാഠമാണ്. അവർക്കു മാത്രമല്ല, ഇത്തരം പ്രവണതകളെ വിവേചിക്കാതെ കണ്ണുംപൂട്ടി പിൻചെല്ലുന്നവർക്കും ഇത് അവിസ്മരണീയമായ പാഠം തന്നെ.

എന്നാൽ ഈ പിൻമാറ്റം "ക്ഷമാശീല"നാമേശുവിൽ, ഇന്നുപരമായ വൈകാരികഭാവമുണർത്തുന്നില്ല. അദ്ദേഹം അവരെ തേടിയിറങ്ങിക്കഴിഞ്ഞു! രാവുമുഴുവൻ അധ്വാനിച്ചിട്ടും ഒന്നും കിട്ടാതായിട്ടും അവൻ മറിച്ചൊന്നും ചിന്തിച്ചതായി തോന്നുന്നില്ല. പ്രഭാതമായപ്പോൾ യേശു തീരത്ത് കരയിൽ "നിന്നിരുന്നു" എന്നതിൽ നിന്ന്, അവർ കടലിൽ പോകുമ്പോഴും ഒഴിഞ്ഞ വലകളോടെ മടങ്ങുമ്പോഴും അദ്ദേഹം അവിടെ "നിന്നിരുന്നു" എന്ന് അനുമാനിക്കാം. "കുഞ്ഞുങ്ങളെ! എന്തെങ്കിലും കിട്ടിയോ" എന്ന അന്വേഷണത്തിൽ എല്ലാം അടങ്ങുന്നുണ്ട്. ഏതു ബുദ്ധിമാനും സ്വന്തം പരിശ്രമം കൊണ്ട് വിജയിക്കാമെന്നു ചിന്തിച്ചുവശാകുന്നത് വ്യർത്ഥമാണ്.

"എനിക്കു ഞാൻ മതി" എന്ന സ്വാർത്ഥചിന്ത എത്ര അപകടകരം! അതിനൊപ്പം ഗൗരവമുള്ളതാണ്, സകലവും ഉപേക്ഷിച്ചു വന്നവൻ, ആദ്യ പ്രതിബന്ധവേളയിൽത്തന്നെ, ഉപേക്ഷിച്ചതിലേക്കു മടങ്ങുന്നത്. അവൻ വിട്ടുകളഞ്ഞ് വന്നിടത്തും അവർക്ക് 'ഇടയില്ല' എന്ന് അവർ മറന്നുപോയി. ലോകപരമായ ന്യായങ്ങളും "പ്രായോഗിക ബുദ്ധിയും പ്രയോഗിച്ച് ദൈവിക വിളിയെ പാതിവഴിയിൽ വിട്ടുകളയില്ലെന്നു മാത്രമല്ല, കൂടുതൽ നിരാശയിലേക്കും മനഃപീഡയിലേക്കും അതു നയിക്കുകയുമാകും."

മരണം! അത് അന്നും ഇന്നും സാമാന്യ മനസ്സുകൾക്ക് ഒരു പ്രഹേളികയാണ്. ഗുരു അതിദാരുണമായി കൊല്ലപ്പെടുന്നത് അവർ കണ്ടതാണ്. അവിടെ എല്ലാ വഴികളും അടഞ്ഞുപോയതുപോലെ ഒരു തോന്നൽ. മരിച്ചവൻ തിരികെ വന്നു എന്നു കേൾക്കുന്നത് അതിൽപ്പരം ഭീതിയെന്ത് മരിച്ച ലാസർ തിരികെച്ചെന്നാൽ നന്നായിരുന്നു എന്ന് "ധനവാൻ" ആഗ്രഹിച്ചു. പക്ഷെ തിരികെച്ചെല്ലുമ്പോഴുള്ള സ്വീകരണം എപ്രകാരമായിരിക്കുമെന്ന് പ്രവചിക്കാനാവില്ല. പുനരുത്ഥാനത്തിന്റെ ബാക്കിപത്രം ശിഷ്യന്മാർക്ക് വർദ്ധമാനമായ ഭീതി മാത്രം. അപ്പോഴും "ഗതിമാറിയൊഴുകാം" എന്ന് അതിജീവന ചിന്തയ്ക്കാണ് ശീമോൻ പത്രോസ് തുടക്കമിടുന്നത്. മറ്റുള്ളവരുടെ ചിന്താഗതിയും വിഭിന്നമായിരുന്നില്ല എന്നുവേണം കരുതാൻ.

ഈ സംഭവത്തിൽ നമ്മെ ഉലയ്ക്കുന്ന മറ്റു ചില ചിന്താശലകങ്ങളുമുണ്ട്. പ്രഭാതത്തിൽ, വെള്ള വീശിത്തുടങ്ങുമ്പോൾ തടാകതീരത്തുനിന്നയാളിനെയോ, അദ്ദേഹത്തെന്റെ ശബ്ദത്തെയോ അവർ തിരിച്ചറിഞ്ഞില്ല.അങ്ങനെയൊരു സംഗതി അവൻ സ്വപ്നം കണ്ടില്ല എന്നു തീർച്ച. മരിച്ചുപോയവൻ, ഒന്നു പ്രത്യക്ഷനായി പിന്നെ അപ്രത്യക്ഷനായി ഇതൊന്നും അവരെ നേരെയാക്കാൻ പോരുന്നവയല്ല എന്നു തോന്നുന്നു. കുറെക്കഴിഞ്ഞ് "സന്യാസി"യായ യോഹന്നാനാണ് "അത് കർത്താവാണ്" എന്നു തിരിച്ചറിഞ്ഞത്. യോഹന്നാന് കർത്താവിനോട് ഹൃദയ ഐക്യം മറ്റുള്ളവരെക്കാൾ കൂടുതൽ ഉണ്ടായിരുന്നുവോ, എന്തോ?

അവിടെയും ശീമോൻ പത്രോസിന്റെ "ധൃതഗതി" വെളിവാകുന്നു. ഉടൻ കടലിൽ ചാടി തീരത്തെത്തുന്നു. വെള്ളത്തിൽ തീരം എത്താനുള്ള ക്ഷമയൊന്നും അദ്ദേഹത്തിനില്ല. അറിവിലും അനുഭവത്തിലും അപ്പോഴും ശിശുക്കളായവരെ "കുഞ്ഞുങ്ങളെ" എന്നല്ലാതെ എങ്ങനെ സംബോധന ചെയ്യും. കുഞ്ഞുങ്ങൾ വളർന്നേ മതിയാകൂ. ശിഷ്യരായതുകൊണ്ട് വളർച്ചയുടെ പ്രഥമപടി മാത്രമേ ആയിട്ടുള്ളു. പിന്നീടങ്ങോട്ട് നിരന്തര സാധനവഴി ഗുരുവിനോളം വളരേണ്ടതാണ്.

ശിഷ്യന്മാർക്കെല്ലാം വിശപ്പടക്കാൻ പ്രാതൽ റെഡി. അവിടെ ആ സമയത്ത് മറ്റാരും വരുന്നില്ല. ഏറിയ മത്സ്യക്കൊയ്ത്തും, മനുഷ്യനിർമ്മിതമല്ലാത്ത ഭക്ഷണവും പിന്മാറ്റത്തിന്റെ മറുമരുന്നുകളായി കാണപ്പെടുന്നു. ശിഷ്യന്മാർ ചിന്താശീലരാണെങ്കിൽ അവർക്കുവേണ്ടി കരുതുന്ന, അവരോടൊപ്പം എപ്പോഴുമുള്ളവനുമായ ആളിനെ ഉപേക്ഷിക്കാൻ അവർക്ക് എങ്ങനെയാകും! മുമ്പെന്നതുപോലെ തങ്ങളുടെ ആത്മിക-ഭൗതിക ആവശ്യങ്ങൾ നിറവേറ്റുന്നവനായ ഗുരു ഇപ്പോഴും കൂടെയുണ്ടെന്നവർ ആഗ്രഹിച്ചു. ഒന്നുമില്ലായ്മയിലും, സകലവും നൽകുന്ന ദൈവകരം തങ്ങളുടെ നേരേ നീണ്ടുവരുന്നത് അവർ കാണുന്നു. 'കാണാതെ വിശ്വസിക്കുന്നവർ ഭാഗ്യമുള്ളവർ' എന്ന കർതൃവചനത്തിന്റെ പൊരുൾ അവർക്കു വെളിവായി വരുന്നുണ്ട്. ഏതു പ്രതികൂല സാഹചര്യമുണ്ടായാലും 'വിളി' എന്ന ദൈവനിയോഗം വിട്ട് പിന്നോക്കം പോകരുതെന്നും ഗുരു അവരെ പഠിപ്പിക്കുന്നു, നമ്മെയും!

*2014 മെയ് 11*

## പുതിയ ഞായറാഴ്ചയ്ക്കു ശേഷം രണ്ടാം ഞായർ

(വി: യോഹന്നാൻ 21:15–19)

കർത്താവ് ശീമോൻ പത്രോസിനെ 'യഥാസ്ഥാനപ്പെടുത്തുന്ന സംഭവം ഒരു നിർണ്ണായക നിമിഷമാണ്. ശീമോൻ, ഗുരുവിനെ അറിയുകയില്ല എന്ന് പരസ്യമായി ആണയിട്ടതോടുകൂടി, ശിഷ്യ സമൂഹത്തിൽനിന്നും അദ്ദേഹം ബഹിഷ്കൃതനായിരുന്നു. അതു ദൈവനീതി, എങ്കിലും നീതിയെ അതിർലംഘിക്കുന്ന സ്നേഹം, അനുതാപക്കണ്ണീർ വഴി, നീതിയിലധിഷ്ഠിതമായ വിധിയുടെ വീര്യം കുറയ്ക്കുന്നു. യേശുവിന്റെ മരണത്തിനു മുമ്പ് ശീമോന്റെ ഓർമ്മയിൽ തങ്ങി നിൽക്കുന്ന ഏറ്റവും ഒടുവിലത്തെ നോട്ടം സഹതാപത്തിന്റെയും സ്നേഹാർദ്രതയുടേതുമായിരുന്നു. ഈ നോട്ടം യേശു ഒറ്റുകാരനായിത്തീർന്ന യൂദയ്ക്കും നൽകാൻ സന്മനസ്സുള്ളവനാണ്. ആ ദൃഷ്ടിയിൽ കണ്ട ചൈതന്യം യൂദയിൽ കുറ്റബോധത്തിന്റെ ഓളമുണ്ടാക്കി; എന്നാൽ സത്യനുതാപത്തിലേയ്ക്കു അതു വളർന്നില്ല, അവന്റെ ആത്മഹത്യ അവൻ യഥാസ്ഥാനപ്പെടുത്താനുള്ള സകല സാദ്ധ്യതകളും അടച്ചുകളഞ്ഞു. ആത്മഹത്യ ഒന്നിനും പരിഹാരമാവില്ലല്ലോ.

ശീമോൻ പത്രോസിൽ കാണുന്ന ഒരു നന്മയുടെ വെളിച്ചമുണ്ട്. യേശുവിനെ വിട്ട് ഓടിപ്പോകാൻ അദ്ദേഹം തയ്യറായില്ല. മുമ്പ് തന്റെ പടകിലൊന്നിരിക്കാൻ അനുവാദം

ചോദിച്ചയാളിന്റെ സനേഹവായ്പും വിനയവും അദ്ദേഹം നന്നായി രുചിച്ചറിഞ്ഞതായിരുന്നു. ഉയിർത്തെഴുന്നേറ്റ കർത്താവ് രണ്ടാമതു പ്രത്യക്ഷനായപ്പോൾ പത്രോസിന് അനുതാപം പ്രകടിപ്പിക്കാനോ, യഥാസ്ഥാനപ്പെടുവാനോ അവസരമുണ്ടായില്ല. എങ്കിലും തന്റെ പടകിലിരുന്ന യാളിന്റെ സ്നേഹമുണ്ടാക്കിയ മുറിവിന്റെ നീറ്റൽ അദ്ദേഹം അനുഭവിച്ചുകൊണ്ടിരുന്നു എന്ന് അനുമാനിക്കാം. അന്ന് കർത്താവ് കുറെ നേരം അവരോടൊപ്പമുണ്ടായിരുന്നു. അതിപ്രഭാതമായിരുന്നതിനാൽ മറ്റുള്ളവരാരും ഇതിനു സാക്ഷ്യം വഹിക്കാൻ അവിടെയുണ്ടായിരുന്നില്ല.

തികച്ചും അപ്രതീക്ഷിതമായിരുന്നു ആ പുനഃസമാഗമം. അകൽച്ചയുടെ നൊമ്പരം രണ്ടുപേരും അനുഭവിച്ചതുപോലെ തോന്നും. ഇത്തരം രംഗങ്ങളിൽ ആര് മൗനം ഭജിക്കണമെന്ന് ഒരു പ്രശ്നം തന്നെയാണ്. ഇവിടെ തുടക്കമിടുന്നത് ഗുരുതന്നെ. അവിടുന്ന്, മനുഷ്യർക്കു സഹജമായ "പ്രസ്റ്റിജ്" നോക്കുന്നവനല്ല എന്ന് അദ്ദേഹം മുന്നമെ വെളിവാക്കിയിരുന്നു. ക്ഷമചോദിക്കാൻ ശീമോൻ ആദ്യം ഗുരുവിനെ സമീപിച്ചില്ല! ഈ വിഷയമൊഴികെ മറ്റു പലതും "കടലിൽ ചാടി " ഗുരുവിനരികെ നീന്തിയെത്തിയ ശീമോൻ പത്രോസ് യേശുവുമായി സംസാരിച്ചിരിക്കാം.

നന്മയ്ക്ക് മുൻകൈ എടുക്കുന്നു ഗുരു തന്നെ. ദുരഭിമാനിയെന്ന മൂടൽമഞ്ഞിനാൽ ആ വ്യതരായി, അങ്ങോട്ടുപോയി സംസാരിച്ച് പിണക്കം മാറ്റാൻ ശ്രമിക്കാതെ സാധാരണ മനുഷ്യർക്കു മുമ്പിൽ ഈ മഹാമനസ്കത ഒരു അപൂർവ്വതയാണ്. അതാണ് ദൈവത്തിന്റെ മനസ്സ്! "ക്രിസ്തുവിലുള്ള ഭാവം തന്നെ നിങ്ങളിലുണ്ടാകട്ടെ" എന്ന തത്വം കേവലം ഒരു അറിവോ പ്രഭാഷണ വിഷയമോ ആയി അസ്തമിക്കാതിരിക്കട്ടെ!

"സ്നേഹത്തിൽ നിന്നുദിക്കുന്ന
ലോകം
സ്നേഹത്താൻ വൃദ്ധിനേടുന്നു"

എന്ന കാവ്യശകലവും, അന്ത്യ ന്യായവിധിയിൽ സ്നേഹാധിഷ്ഠിതമായ സംഭവങ്ങളെപ്പറ്റി ചോദ്യമുണ്ടാകുമെന്ന അറിവും നിസ്വാർത്ഥമായ സ്നേഹത്തെപ്പറ്റിയുള്ള അറിവിന്റെ വാതായനങ്ങൾ തുറന്നു തരുന്നു.

"നീ എന്നെ സ്നേഹിക്കുന്നുവോ" എന്ന, പ്രത്യക്ഷത്തിൽ ലഘുവും ഹ്രസ്വവുമായ അന്വേഷണം സ്വർഗ്ഗത്തെയും ഭൂമിയെയും തമ്മിൽ ബന്ധിപ്പിക്കുന്ന പൊൻനൂലാണ്. "Man is the measure of all things" എന്ന തത്വശാസ്ത്രം തികച്ചും അടിസ്ഥാനരഹിതവും വികലവുമാണെന്ന് ജീവിതാനുഭവങ്ങളും ചരിത്രവും നമ്മെ പഠിപ്പിക്കുന്നു. "Love is the measure of all trip" എന്നത് ശരിയായ ഒരു വാക്യമാണെന്നു തോന്നുന്നു.

തങ്ങൾ ചെയ്ത തെറ്റിന് ആദമോ, ഹവ്വയോ, പാമ്പോ യഹോവയായ ദൈവത്തോട് ക്ഷമ ചോദിക്കുന്നതായി കാണുന്നില്ല. സ്നേഹത്തിന്റെ പരീക്ഷയിൽ യൂദായും തോറ്റുപോയി. ദൈവകൃപയാൽ ശീമോൻ പത്രോസിന് ആ പരീക്ഷയിൽ വിജയിക്കാനായി. "നീ സകലവും അറിയുന്നുവല്ലോ" എന്ന കണ്ണുനീരിൽ കുതിർന്ന വാക്കുകൾ യഥാർത്ഥ അനുതാപത്തിന്റെ അടയാളമാണ്. അവിടെ എല്ലാം വെളിവായി വരുന്നു.

ഈ സംഭവത്തിന് ഒരു മറുവശമുണ്ട്. സ്നേഹം കുറയുന്നിടത്ത് ദൈവത്തെ തള്ളാനും തള്ളിപ്പറയാനും പ്രേരണയുണ്ടാകും. അവിടെ അപകടങ്ങൾ പോലും സ്നേഹത്തിനു പ്രതിബന്ധമുണ്ടാക്കുന്നില്ല; തികഞ്ഞസ്നേഹം ഭയത്തെ പുറത്താക്കികളയുന്നു എന്നാണ് പൗലൂസ് ശ്ലീഹായുടെ ഉപദേശം. സ്നേഹത്തിന്റെ പരമമായ ലക്ഷ്യം ശുശ്രൂഷയാണ്. ആടുകളെ മേയ്ക്കുന്നതും, ആടുകൾക്കുവേണ്ടി ജീവൻ വയ്ക്കുന്നതുമെല്ലാം യഥാർത്ഥ സനേഹത്തിന്റെ സ്ഫുരണങ്ങളാണ്. ആടുകളെ മേയ്ക്കുക എന്നത് ഒരു ശുശ്രൂഷയാണ്. ബന്യാമീന്റെ 'ആടുജീവിത'ത്തിൽ യജമാനൻ സ്നേഹരഹിതനാകയാൽ അവിടെ ശുശ്രൂഷയ്ക്കു സാദ്ധ്യത മങ്ങിയിരിക്കുന്നു.

ഇവിടെ ശീമോൻ പത്രോസ് ഏതു സാമാന്യ മനുഷ്യന്റെയും പ്രതിനിധിയാണ്. സ്നേഹത്തെ മുറിപ്പെടുത്തിയതോർത്ത് അദ്ദേഹത്തിന്റെ നേത്രങ്ങളിൽ നിന്നുതിരുന്ന കണ്ണുനീർ തുള്ളികൾ മുത്തുമണികളാണ്. അനുതാപം പൂർണ്ണമായപ്പോൾ അപ്പോസ്തോല ഗണത്തിലേക്ക് അദ്ദേഹത്തിന് തിരികെ പ്രവേശനം ലഭിച്ചു. ദൈവകല്പനയെയും, സനേഹത്തെയും തിരസ്ക്കരിക്കുന്നു മനുഷ്യമനസ്സിന് ഇത് സാധനപാഠമാവട്ടെ!

---

***2014 മെയ് 18***

## പുതിയ ഞായറാഴ്ചയ്ക്കു ശേഷം മൂന്നാം ഞായർ

(വി: ലൂക്കോസ് 24:13 – 35)

---

**എമ്മാവൂസിലേക്കുള്ള യാത്ര**

സുവിശേഷങ്ങളിൽ ആത്മീയ മനോഹരവും ചിന്തനീയവുമായ ഒരു വശമാണിത്. യെരുശലേമിൽ സംഭവിച്ച ക്രിസ്തുവിന്റെ ക്രൂശുമരണം എന്ന ഭയങ്കര സംഭവത്തിനുശേഷം രണ്ട് ക്രിസ്തുശിഷ്യന്മാരുടെ പ്രാണരക്ഷാർത്ഥമുള്ള ശീഘ്രപ്രയാണമാണു പ്രമേയം- "രക്ഷപെടാൻ" വേണ്ടി ദൈവസന്നിധിയിൽ നിന്ന് ഓടി ഒളിക്കാൻ ശ്രമിക്കുന്ന മനുഷ്യരിൽ ആദ്യ ദൃഷ്ടാന്തങ്ങളല്ല ഇവൻ. 'മാതൃക'കൾ നേരത്തെ തന്നെ ലഭ്യമാണ്. ദൈവസന്നിധി വിട്ടോടുന്ന യോനാപ്രവാചകൻ 'മുമ്പൻ' തന്നെ. 'ഒരു മനുഷ്യനു രണ്ടു മക്കളുണ്ടായിരുന്നു' എന്നു തുടങ്ങുന്ന കർത്താവു പറഞ്ഞ കഥയിലെ മക്കളും, ധൂർത്ത പുത്രനുമെല്ലാം അതേ പാതയിൽ സഞ്ചരിക്കുന്നവരാണ്. അവർ ആരിൽ നിന്നു രക്ഷപെടാൻ ശ്രമിക്കുന്നുവോ, ഒരു ആളിനെത്തന്നെ, അവരുടെ പ്രയാണത്തിൽ കണ്ടുമുട്ടുന്നു എന്നത് വിധിവൈപരീത്യമെന്നോ, ദൈവനീതിയെന്നോ വ്യവഹരിക്കപ്പെട്ടേക്കാം. Hound of Heaven എന്ന സുന്ദരകാവ്യത്തിൽ Francis Thompson വർണ്ണിക്കുന്നത് ഇതെപ്പറ്റിതന്നെയാണ്. സ്നേഹം ഒരുനാളും വിട്ടുകളയുകയില്ല. "എഫ്രയീമോ ഞാൻ നിന്നെ എങ്ങനെ വിട്ടുകൊടുക്കും" എന്ന പ്രയോഗം ദൈവസിംഹാസനത്തിൽ നിന്നു വരുന്നു.

യേശുവിന്റെ ക്രൂശീകരണാനന്തരം ശിഷ്യഗണത്തിൽപ്പെട്ട രണ്ടു പേർ യെരുശലേമിൽനിന്നും പലായനം ചെയ്യുകയായിരുന്നു എന്നു ചിന്തിക്കുന്നതിൽ തെറ്റില്ല. അതിൽ ഒരാളിന്റെ പേർ വെളിപ്പെടുത്തി


**ST. MARY'S EMBROIDERY**

**Palace Road, Changanacherry-686101, Kerala**

**Prop: SAJU CHACKO** ✆ 0481-2425444, Res. 2724224, 2727788 (Mob.) 9447136388



**കാപ്പ, വിരിക്കുട്ട്, ചിത്തോല, തിരശീല, മുതലായവ ഓർഡർ അനുസരിച്ചും റെഡി മെയ്ഡും ലഭ്യമാണ്.**

**വിദേശ തുണിയിൽ തയ്ച്ച കാപ്പ എല്ലാ കളറിലും റെഡി മെയ്ഡ് ലഭ്യമാണ്.**

**ഇന്ത്യയിൽ ഏതുഭാഗത്തും ഓർഡർ അനുസരിച്ച് ഞങ്ങൾ സാധനങ്ങൾ എത്തിച്ചു തരുന്നു**


**Ist Death Anniversary, 26-3-2013**

In Loving Memory



**MRS. ELSY JOB**

**W/o JOB PULIKKOTTIL**
**Edakkara-679331**

*Promoter Nilambure Area,*
*Malankara Sabha*
*Magazine*

യിരിക്കുന്നു. (മറ്റെ ആളിനു പേരില്ല) ഈ വർണ്ണന യാദൃശ്ചികമെന്നു തോന്നുന്നില്ല. ദൈവത്തെ വിട്ടു പലായനം ചെയ്യുന്നവർക്ക് "ഊരും പേരും" നഷ്ടപ്പെടുന്നു. ഞാൻ നിങ്ങളെ അറിയുന്നില്ല എന്ന കഠിനമായ വിധിപ്രസ്താവനയുടെ മറ്റൊരു മുഖമാണിത്. എങ്കിലും എല്ലാം വിധിപ്രസ്താവനയുടെ മറ്റൊരു മുഖമാണിത്. എങ്കിലും എല്ലാം നഷ്ടപ്പെട്ടിട്ടില്ല-അവൻ യേശുവിനെപ്പറ്റിതന്നെയാണ് സംസാരിക്കുകയും വാദിക്കുകയും ചെയ്യുന്നത്. വാദം നടക്കണമെങ്കിൽ അഭിപ്രായ ഭിന്നതയുണ്ടാകണമല്ലോ. "കള്ളന്മാരുടെ സംവാദ"വുമായി ഇരു സംഭാഷണത്തിന് ഒരു വിദൂരസാമ്യം ആരോപിക്കാൻകഴിയും. ഈ യാത്രികർ ആകെ ചിന്താക്കുഴപ്പത്തിലായതായും കാണാം. കണ്ണും മനസ്സും ഇരുൾ മൂടിയതുപോലെ സങ്കീർത്തനഭാഷയിൽ, "അവരുടെ ബുദ്ധി പൊയ്പ്പോയിരുന്നു" "ബുദ്ധിഹീനരും" എന്നാണ് യേശു അവരെ സംബോധന ചെയ്യുന്നത്. യാത്രയിൽ കൂടെക്കൂടിയ അപചരിതനോട് അവരുടെ ചിന്താക്കുഴപ്പം പങ്കുവയ്ക്കുന്നതിൽ നിന്ന്, അവരുടെ ആശാഭ്രംശവും, ഹൃദയത്തകർച്ചയും വ്യക്തമാണ്. അവർ മശിഹായെപ്പറ്റി എന്തു പ്രതീക്ഷിച്ചിരുന്നുവോ, അതിന് കടകവിരുദ്ധമായാണ് സംഭവങ്ങൾ അരങ്ങേറിയത്. യേശുക്രിസ്തു അത്ഭുത പ്രവർത്തകനും, യിസ്രായേലിനെ അധിനിവേശത്തിൽ നിന്നും വിടുവിക്കുന്ന യോദ്ധാവുമായി ആയിരുന്നു അവൻ വിലയിരുത്തിയിരുന്നത്. എന്നാൽ യെഹൂദ സംഘടിത മതനേതൃത്വത്തെ ശക്തിക്കു മുമ്പിൽ അവൻ തകർന്നു തരിപ്പണമായി. ഇനി അവർ എന്തു ചെയ്യും? ആരെ ആശ്രയിക്കും? ജീവിതം തന്നെ അപകടത്തിലായെന്ന് അവർക്കു തോന്നിയതിൽ അതിശയമില്ല.

കന്യകമറിയാമിന്റെ ഗർഭധാരണത്തെപ്പറ്റി സംശയം തോന്നിയ യൗസേഫ്, പിരിമുറുക്കം മൂലം പൊട്ടാറായ ചരടുപോലെയായപ്പോൾ ദൈവം ഇടപെട്ട് സത്യം വെളിപ്പെടുത്തി. ദൈവ കല്പന പൂർണ്ണമായി അനുസരിക്കുന്നതിന് തയ്യാറായി, തന്റെ ഏകജാതനെ ബലികഴിക്കുന്നിടം വരെയെത്തിയ അബ്രഹാമിന്റെ ചരിത്രത്തിൽ ദൈവം പ്രത്യക്ഷമായി ഇടപെട്ട് ഇസഹാക്കിനെ രക്ഷിച്ചു.

എമ്മാവൂസിലേയ്ക്ക് പലായനം ചെയ്യുന്ന ശിഷ്യർക്കു മുമ്പിൽ ദൈവം "അവതരിച്ച്" യേശുതാനും അവരോട് ചേർന്നു നടന്നു. അവരുടെ ഭയവും സന്ദേശവും നീങ്ങത്തക്കവിധം അവരെ "വേദപുസ്തകം പഠിപ്പിച്ചു". യഥാർത്ഥമായി വേദ സത്യങ്ങൾ ഗ്രഹിക്കണമെങ്കിൽ കർത്താവു തന്നെ അവ വ്യാഖ്യാനിച്ചു തരണമെന്നു സാരം. ദൈവികമായ വ്യാഖ്യാനത്തിനും പ. സഭയുടെ പഠിപ്പിക്കലിനും കാത്തിരിക്കാതെ ആത്മനിഷ്ഠമായ വ്യാഖ്യാനങ്ങൾ സഭയ്ക്കും വിശ്വാസത്തിനും പലരും നൽകിയതിന്റെ അനന്തര ഫലങ്ങൾ ഇന്ന് അനുഭവിച്ചുകൊണ്ടിരിക്കുകയാണല്ലോ! ■


## കുട്ടികൾക്ക് പ്രവേശനം

കോട്ടയം സെന്റ് പോൾസ് ബാലഗ്രാമിൽ (തിരുവാതുക്കൽ) എസ്.എസ്.എൽ.സി, +2 പാസ്സായി പഠിക്കാൻ സൗകര്യമില്ലാതെ വിഷമിക്കുന്ന നിർദ്ധനരും സമർത്ഥരും സഭാകാര്യങ്ങളിൽ താൽപര്യവുമുള്ളവരും സൽസ്വഭാവികളുമായ ആൺകുട്ടികൾക്ക് പ്രവേശനം നൽകുന്നു. 2014 ജൂണിൽ ആരംഭിക്കുന്ന പഠനവർഷത്തിൽ ചേർന്ന് ബാലഗ്രാമിൽ താമസിച്ച് പഠിക്കാനാഗ്രഹിക്കുന്നവർ മെയ് 15ന് മുമ്പായി ബാലഗ്രാമുമായി ബന്ധപ്പെടണം. താമസസൗകര്യവും പഠനചിലവും ബാലഗ്രാം വഹിക്കുന്നതാണ്.

**വിലാസം: വെരി.റവ.സിൽവാനോസ് റമ്പാൻ, മാനേജർ, സന്റ് പോൾസ്, ബാലഗ്രാം, തിരുവാതുക്കൽ, കോട്ടയം. ഫോൺ നമ്പർ : 9544838788.**



ശ്രീ. സി. പി. ചാണ്ടിസാർ

*23-ാം പേജിൽ നിന്നു തുടർച്ച...*

12 അന്തേവാസികൾക്ക് താമസിക്കുവാൻ അടിസ്ഥാനമിട്ട്, കപ്പദോക്യൻ പിതാവായ വലിയ മാർ ബസേലിയോസിന്റെ നാമധേയത്തിൽ നിർമ്മിച്ച സെന്റ് ബേസിൽ ദയറാ നാലുകെട്ടിന്റെ ആദ്യകാല-അംഗമായിരുന്നു സി.പി. ചാണ്ടിസാർ. അദ്ദേഹം ദയറാംഗം ആകുന്ന 1948 മുതൽ കാതോലിക്കേറ്റ് ഹൈസ്കൂളിൽനിന്ന് പിരിഞ്ഞശേഷവും ഏകദേശം 90 കളുടെ തുടക്കം വരെയും അവിടുത്തെ അന്തേവാസി ആയിരുന്ന ഏക അയ്മേനി ആയിരുന്നു.

ജന്മസിദ്ധമായ കഴിവുകൊണ്ട് കവിയായിരുന്ന അദ്ദേഹം, പ്രസംഗങ്ങൾക്കും സംഭാഷണങ്ങൾക്കുമിടെ വാക്ശകലങ്ങൾ നിർമ്മോക്തികളുമായി കോർത്തിണക്കി, നിമിഷ കവിതകളുടെ അകമ്പടിയോടും പ്രാധാന്യം കിട്ടാത്ത വിഷയങ്ങളിലേക്ക് ആബാലവൃദ്ധം പ്രേക്ഷകരുടെയും ശ്രദ്ധ കേന്ദ്രീകരിക്കുവാൻ സവിശേഷമായ കഴിവുള്ള വ്യക്തിത്വമായിരുന്നു. ചാണ്ടി സാറിന്റെ ക്ലാസ്സിൽ പങ്കെടുത്ത ഏതൊരാളും ആ ക്ലാസ്സുകൾ മൂലം തങ്ങളുടെ മാനസിക പിരിമുറുക്കത്തിന് അയവ് വന്നതിനെപ്പറ്റിയും അദ്ദേഹം സ്പർശിച്ച വിഷയത്തെപ്പറ്റി മനസ്സിൽ ഉറച്ച ഘടകങ്ങളെപ്പറ്റിയും എന്നും ഓർമ്മിക്കും എന്നതിൽ സംശയമില്ല. സഭയിൽ പ്രമുഖ സ്ഥാനങ്ങൾ വഹിക്കുന്ന വ്യക്തികളാവട്ടെ, പഠനമർഹിക്കുന്ന വിഷയങ്ങളാകട്ടെ അവയെ അന്നത്തെ സാഹചര്യമനുസരിച്ച് ഹാസ്യത്തിന്റെ അകമ്പടിയോടെ അശ്രദ്ധനായിരിക്കുന്ന ശ്രോതാവിനെപോലും പിടിച്ചിരുത്താൻ തക്ക ചാതുരി നല്കി ദൈവം ചാണ്ടി സാറിനെ അനുഗ്രഹിച്ചിരുന്നു. പത്തനംതിട്ട നിവാസി ആയതിനാൽ തുമ്പമൺ ഭദ്രാസനത്തിലെ മിക്കവാറും എല്ലാ ആത്മീയ പ്രസ്ഥാനങ്ങളുടെ വാർഷികങ്ങളിലും മറ്റ് ഭദ്രാസനങ്ങളിൽ പ്രത്യേക ക്ഷണിതാവായും 80കളുടെ അന്ത്യം വരെയും അതീവ താല്പര്യത്തോടെ ചാണ്ടി സാർ പങ്കെടുത്തിരുന്നു. തന്റെ സ്വതസിദ്ധമായ ശൈലിയിൽ പ. സഭയുടെ അകവും പുറവും പുകഴ്ച പ്രാപിക്കുന്നതിലും അതിലൂടെ ക്രിസ്തുവിന്റെ നാമം മഹത്വപ്പെടുന്നതിനായി യത്നിക്കുന്നതിലും അദ്ദേഹം സമയം കണ്ടെത്തിയിരുന്നു.

**നർമ്മശൈലി**

സി.പി. ചാണ്ടിസാർ പ്രഗല്ഭൻ ആയ ഒരു, അദ്ധ്യാപകൻ കൂടി ആയിരുന്നു. ഒരു ഉത്തമ അദ്ധ്യാപകൻ തന്റെ വിഷയം ശിഷ്യരിലേക്ക് ആഴ്ന്നിറങ്ങാൻ എന്തൊക്കെ ആയിരിക്കണം- വിദ്യാ ർത്ഥി, ഹാസ്യസാമ്രാട്ട്, ഗായകൻ, കവി, സർവ്വോപരി ദൈവത്തെ ഉപാസിക്കുന്ന ഒരു ഭക്തൻ എന്ന് തന്റെ ക്ലാസ്സുകൾ വഴി അദ്ദേഹം ലോകത്തിന് കാട്ടിക്കൊടുത്തു.

ആത്മീയ പ്രസ്ഥാനങ്ങളിൽ പ്രധാനമായും 'ബാലസമാജം( ഇന്നത്തെയല്ല; ബാലസമാജം ആൺകുട്ടികൾക്കും ബാലികാസമാജം പെൺകുട്ടികൾക്കും മാത്രമായി പ്രവർത്തിച്ചിരുന്ന കാലം) അദ്ദേഹത്തിന്റെ പ്രത്യേക പ്രീതി പിടിച്ചുപറ്റിയിരുന്നു; അതിനാലാകാം അദ്ദേഹത്തിന്റെ സാന്നിദ്ധ്യമില്ലാത്ത ബാലസമാജം യോഗങ്ങൾ കുറവായിരുന്നു. തുമ്പമൺ ഭദ്രാസനത്തിലെ ബാലസമാജത്തിന്റെ പ്രഥമ ജനറൽ സെക്രട്ടറിക്ക് അങ്ങനെ ആകാതിരിക്കാനും പറ്റില്ലല്ലോ. സപ്തതി കടന്നിട്ടും സഭാ യോഗങ്ങളിൽ പലപ്പോഴും നടന്നും ബസ്സിൽ സഞ്ചരിച്ചും പങ്കെടുത്ത് തന്റെയുള്ളിലെ കുസൃതിക്കാരനും സരസനുമായ ബാലകനെ അദ്ദേഹം സജീവമായി നിലനിർത്തി. ആ ബാല്യത്തിന്റെ ഉൽപ്പന്നങ്ങളായി അദ്ദേഹത്തിന്റെ മനതാരിൽ വിരിഞ്ഞ് വാക് രൂപങ്ങളാണ് ഇന്ന് നാം വായിച്ചുകേൾക്കുന്നത്. ബേസിൽ ദയറായുടെ സമീപ വാസികളായവർക്ക് ഒരു കാഴ്ചയായിരുന്നു ദയറാ നാലു



കെട്ടിന് ചുറ്റുപാടും, നിശ്ശബ്ദനായി, മിക്കപ്പോഴും താഴേക്ക് നോക്കി, മറ്റ് വഴിയാത്രക്കാർക്ക് മുഖം കൊടുക്കാതെ ജുബ്ബായും മുണ്ടിലും കാലൻകുടയുമായി നടന്നിരുന്ന ചാണ്ടിസാറിന്റെ ഓർമ്മച്ചിത്രം. ഉള്ളിൽ നിന്നും പൊന്തുന്ന ചെറുതും വലുതുമായ കവിതകൾക്ക് ഊർജ്ജദായകമായ ചില ചെത്തിമിനുക്കലുകൾ നടന്നുകൊണ്ടിരുന്ന ഒരു സൂതികാഗൃഹമായിരുന്നിരിക്കാം അപ്പോൾ ആ മനസ്സ്.

**സ്ലീബാദാസനായി**

ഇന്നത്തെ അക്ഷരനഗരിയായ കോട്ടയത്തോട് വിടപറഞ്ഞ് ബേസിൽ ദയറാ അന്തേവാസിയായി മാക്കാംകുന്നിൽ താമസമായ ആദ്യനാളുകളിൽ അദ്ധ്യാപനത്തോടൊപ്പം അദ്ദേഹം ഒരു സ്ലീബാദാസൻ ആയും പ്രവർത്തിച്ചിരുന്നു. പത്രോസ് മാർ ഒസ്താത്തിയോസ് എന്ന താപസശ്രേഷ്ഠൻ, സഞ്ചാരസുവിശേഷ ദൗത്യത്തിന്റെ പ്രാധാന്യം സഭയെ ബോധ്യപ്പെടുത്തിക്കൊണ്ട് രൂപീകരിച്ച സ്ലീബാദാസ സമൂഹം (1924) തുമ്പമൺ ഭദ്രാസനത്തിൽ മാക്കാംകുന്ന്, തോട്ടുപുറം ഇടവകകൾ കേന്ദ്രീകരിച്ച് പ്രവർത്തിച്ചു. തന്റെ ജോലി സമയം കഴിഞ്ഞ് അധകൃത കുടുംബങ്ങളുടെ കുടിലുകളിൽ യേശുക്രിസ്തുവിന്റെ സാന്നിധ്യം ദർശിക്കുവാനും അവർ അന്നെയോളം അറിഞ്ഞിട്ടില്ലാത്ത യേശുക്രിസ്തുവിനെയും അവന്റെ സുവിശേഷത്തെയും പ്രചരിപ്പിക്കുന്നതിനും ചാണ്ടി സാർ മുന്നിട്ടിറങ്ങിയിരുന്നു.

**'ഒരു പിടി നാമങ്ങൾ'**

സഭാനേതൃനിരയിലെ മിക്കവാറും എല്ലാവരോടും ചാണ്ടി സാർ സെമിനാരി വാസക്കാലം മുതൽ തന്നെ നല്ല ബന്ധം പുലർത്തിയിരുന്നു. പ. ഗീവർഗീസ് ദ്വിതീയൻ ബാവാ തിരുമേനിയാണ് അദ്ദേഹത്തിന് 'മലങ്കരയുടെ അപ്രേം' എന്ന സ്ഥാനം നൽകിയതെങ്കിൽ ഔഗേൻ ബാവായും മാത്യൂസ് പ്രഥമൻ ബാവായുമാണ് യഥാക്രമം ആരാധനക്രമവും ഹൂത്തോമ്മാ ഗീതങ്ങളും വിവർത്തനം ചെയ്യാൻ ചുമതല ഏൽപ്പിച്ചത്. ചാണ്ടി സാറിന് അടുത്ത ബന്ധമുണ്ടായിരുന്ന എം.സി. കുറിയാക്കോസ് റമ്പാൻ ആണ് അദ്ദേഹത്തെ ആദ്യമായി 'സമുദായ കവി' എന്ന് പരാമർശിച്ചത്. 1964-ൽ പ. ഔഗേൻ ബാവാ അദ്ദേഹത്തെ 'സഭാകവി' സ്ഥാനം നൽകി ആദരിച്ചു. ജീവിതാന്ത്യം വരെ അദ്ധ്യാപകൻ ആയിരുന്ന അദ്ദേഹത്തിന്റെ ഓർമ്മ നിലനിർത്തി 'ആചാര്യ' അവാർഡ് എന്ന പേരിൽ സഭ ഏർപ്പെടുത്തിയ അവാർഡ് മികച്ച അദ്ധ്യാപകർക്ക് നൽകപ്പെടുന്നു. ചാണ്ടിസാറിന്റെ അനുഗ്രഹീത രചനകൾ അനശ്വരമായി നിലനിൽക്കുംവിധം അവ യാക്കോബായ, മലങ്കര കത്തോലിക്ക, മാർത്തോമ്മാ സഭകളും അവരുടെ ആരാധനകളിൽ സ്ഥിരമായി ഉപയോഗിച്ചുകൊണ്ടിരിക്കുന്നു.

**ബേസിൽ ദയറായും ചാണ്ടി സാറും**

ദയറാ അംഗത്വം ജീവിതത്തിലെ ഉന്നതിയുടെ പടവുകൾ കയറും മുമ്പ് മേയാനുള്ള പച്ചപ്പുൽമേടുകളായി മാത്രം ഉപയോഗിച്ച് മറന്നുകളയുന്നവരുടെ മാത്രമായ ഈ വർത്തമാന കാലത്തും ചാണ്ടി സാർ താൻ അംഗമായിരുന്ന ബേസിൽ ദയറായോട് കാട്ടിയ വിശ്വസ്തവിധേയത്വം അദ്ദേഹത്തെ ഒരു ഒറ്റയാനാക്കി വേറിട്ട് നിർത്തുന്നു. വളരെ ചുരുക്കമായി മാത്രം ദയറായ്ക്ക് പുറത്ത് അന്തിയുറങ്ങിയിരുന്ന അദ്ദേഹം, തിരക്കുകൾ മറന്ന് തന്റെ രണ്ടാം വീടായ ദയറായോടുള്ള അടുപ്പം എങ്ങനെയാകണമെന്ന് തെളിയിച്ചിരുന്നു. സഭയുടെ പല ദയറാകളും ആശ്രമങ്ങളും ഇന്ന് ശക്തി ക്ഷയിച്ച് നിലനില്ക്കുന്നതിന്റെ കാരണം അവയുടെ മക്കൾ തങ്ങളുടെ വളർച്ചയിൽ ഭൂതകാലം മറക്കുന്നതല്ലേ എന്ന് ചിന്തിച്ചുപോകുന്നു. തന്റെ ദയറായോടുള്ള സാമീപ്യവും സമർപ്പണവും വിളിച്ചറിയിച്ചിരുന്ന ശരീരഭാഷയും അത് മൂകമായി ലോകത്തോട് പറഞ്ഞുകൊണ്ടിരുന്ന ആത്മാവും തികച്ചും ശരിയായിരുന്നുവെന്നും 2005 മെയ് 4-ന് തന്റെ നാഥന്റെ സന്നിധിയിലേക്ക് വിളിക്കപ്പെട്ട് ബേസിൽ ദയറാ അങ്കണത്തിൽ നിത്യ വിശ്രമം കൊള്ളുന്നത് വഴി അദ്ദേഹം ഒരിക്കൽ കൂടി തെളിയിച്ചു.

ജീവിച്ചിരുന്നപ്പോൾ പ്രശസ്തിയുടെ വെള്ളി വെളിച്ചത്തിൽനിന്ന് പരമാവധി അകന്നുനിന്ന ആ മഹാശയന്റെ ജീവിതവഴികൾ ലോകത്തിന് വെളിപ്പെടുത്തിക്കൊടുക്കുന്നതിൽ സഭ ഒട്ടും അമാന്തിച്ചുകൂടാ. ചാണ്ടിസാറിനെ പോലെയുള്ളവരുടെ ജീവിതം, സ്വഭാവം, വ്യക്തിത്വം എന്നിവ വരും തലമുറയ്ക്ക് പഠിക്കാനും ഉൾക്കൊള്ളാനും കഴിയുംവിധം സണ്ടേസ്ക്കൂൾ പാഠ്യക്രമത്തിൽ ഉൾപ്പെടുത്തേണ്ടത് അത്യന്താപേക്ഷിതമാണ്.

ദൈവത്താൽ ഭാഷാവരവും വാഗ്വൈഭവവും ഒരുപോലെ നല്കപ്പെട്ട ഒരു വേറിട്ട വ്യക്തിത്വമായിരുന്നു സി. പി. ചാണ്ടിസാർ. 'മലങ്കരയുടെ മാർ അപ്രേം', 'മലങ്കരയുടെ സ്വർഗ്ഗീയ കിന്നരം' എന്നീ വിശേഷണങ്ങൾ ചാണ്ടി സാറിനോളം മറ്റാർക്കും യോജിക്കാത്തതിന് കാരണം കാലങ്ങൾ കഴിഞ്ഞാലും മനസ്സും നാവും കൊണ്ട് ദൈവത്തെ സ്തുതിച്ച മറ്റാരെയും നമുക്ക് കണ്ടെത്താനാകില്ല എന്നത് തന്നെ. കാലാകാലങ്ങളിൽ തന്നെ അകമ്പടി സേവിച്ച മനസ്സിന്റെ സ്പന്ദനങ്ങളെ സ്വന്തം സമയം ബലികഴിച്ചു സഭയുടെ ഭിത്തികളിൽ കോറിയിട്ട സി.പി. ചാണ്ടിസാറിനെപ്പോലെയുള്ള അപൂർവ്വവ്യക്തിത്വങ്ങളെ, പ്രാർത്ഥിക്കാം: ■


## CATHOLICATE & M.D. SCHOOLS

(CORPORATE MANAGEMENT)

**DEVALOKAM, KOTTAYAM-04**

PH: 0481-2571485, FAX:2570485, Web:cmdschools.org

കാതോലിക്കേറ്റ് & എം.ഡി. സ്ക്കൂൾസ്, കോർപ്പറേറ്റ് മാനേജ്മെന്റിനു കീഴിലുള്ള വിവിധ ഹയർ സെക്കണ്ടറി സ്ക്കൂളുകളിൽ **കംപ്യൂട്ടർ സയൻസ്, ബോട്ടണി, ഹിന്ദി** എന്നീ അദ്ധ്യാപക തസ്തികയിലേക്ക് യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷാ ഫാറം കോർപ്പറേറ്റ് മാനേജ്മെന്റ് ഓഫീസിൽ നിന്നും 300 രൂപയ്ക്ക് (By post 305) ലഭിക്കുന്നതാണ്. പൂരിപ്പിച്ച അപേക്ഷയോടൊപ്പം, സർട്ടിഫിക്കറ്റുകൾ, മാർക്ക് ലിസ്റ്റുകൾ എന്നിവയുടെ സ്വന്തമായി അറ്റസ്റ്റ് ചെയ്ത കോപ്പികൾ സഹിതം **2014 മെയ് 5-നു** മുമ്പായി ഓഫീസിൽ ലഭിക്കേണ്ടതാണ്.

മാനേജർ




## അവയവദാനവും പുനരുത്ഥാനവും

*29-ാം പേജിൽ നിന്നു തുടർച്ച...*

വേദപുസ്തകം പഠിപ്പിക്കുന്നത് അവഗണിച്ചാണ് പലരും ചോദ്യങ്ങൾ ഉന്നയിക്കുന്നത്. സ്ഥലകാലങ്ങൾക്ക് വിധേയമായ നമ്മുടെ ശരീരം ഇതുപോലെ തന്നെ ഭൗതികമായി പുനരുത്ഥാനം ചെയ്യും എന്ന് യേശുക്രിസ്തുവോ, അപ്പോസ്തോലന്മാരോ പഠിപ്പിക്കുന്നില്ല. കർത്താവ് പഠിപ്പിച്ചതിന്റെ അടിസ്ഥാനത്തിൽ ഇക്കാര്യത്തെക്കുറിച്ച് കൂടുതൽ വ്യക്തമായി പറഞ്ഞിരിക്കുന്നത് പൗലോസ് അപ്പോസ്തോലനാണ്. അദ്ദേഹം ഉപയോഗിച്ചിരിക്കുന്നത് ഒരു വിത്തിന്റെ ഉപമയാണ്. "മൂഢാ, നീ വിതയ്ക്കുന്നത് ചത്തില്ല എങ്കിൽ ജീവിക്കുന്നില്ല. നീ വിതയ്ക്കുന്നത് ഉണ്ടാകുവാനുള്ള ശരീരമല്ല, ഗോതമ്പിന്റെയോ മറ്റു വല്ലതിന്റെയോ വെറും മണിയത്രെ വിതയ്ക്കുന്നത്. ... പ്രാകൃത ശരീരം വിതയ്ക്കപ്പെടുന്നു. ആത്മിക ശരീരം ഉയിർക്കുന്നു" (1 കൊരി. 15:36-44). നെല്ലിന്റെയോ പയറിന്റെയോ ഒരു 'മണി' നാം വിതച്ചാൽ അതിൽനിന്നുണ്ടായിവരുന്ന ചെടിക്ക് ആ വിത്തുമായി യാതൊരു സാമ്യവും ഇല്ല. അതേസമയം, അതിസൂക്ഷ്മമായ ഒരു ജനിതക ഘടകം അവയെ തമ്മിൽ ബന്ധിപ്പിക്കുന്നുണ്ട് താനും. നമ്മുടെ ശരീരം വിത്തുകളെപ്പോലെ ഭൂമിയിൽ മറച്ചുവെയ്ക്കുകയാണ് ശവസംസ്കാര ശുശ്രൂഷയിൽ ("വിത്തുകൾ പോൽ മണ്ണിലമർന്ന മൃതരോടാർദ്രത തോന്നണമെ..." ശ്ഹീമാ നമസ്ക്കാരം, ശനി, സന്ധ്യ). എല്ലാ കർഷകർക്കുമറിയാവുന്ന ഒരു സത്യം കർത്താവ് ഒരു അവസരത്തിൽ എടുത്തുപറയുന്നു. "ഗോതമ്പുമണി നിലത്ത് വീണ് ചാകുന്നില്ലെങ്കിൽ, അത് വെറുതെയിരിക്കുന്നു. ചത്തു എങ്കിലോ, സമൃദ്ധമായി ജീവൻ നൽകും." നാം മണ്ണിനടിയിൽ കുഴിച്ചിടുന്ന വിത്തുകളെല്ലാം മണ്ണോടു മണ്ണായിത്തീരുന്നു. നമ്മുടെ ശരീരവും അതുപോലെതന്നെ ദ്രവത്വത്തിന് വിധേയമാകുന്നു. എങ്കിലും ദ്രവത്വത്തിൽ നിന്ന് പുതിയ ജീവൻ തികച്ചും, പുതിയ രൂപഭാവങ്ങളോടു കൂടി ഉയിർത്തെഴുന്നേൽക്കുന്നു. "മാംസരക്തങ്ങൾ ദൈവരാജ്യത്തെ അവകാശമാക്കുകയില്ല. .... ഈ ദ്രവത്വമുള്ളത് അദ്രവത്വത്തെയും ഈ മർത്യമായത് അമർത്യതയെയും ധരിക്കേണം (1 കോരി. 15:50-53). അവിടെ നമ്മുടെ ഇന്ദ്രിയങ്ങളുടെയും മാംസരക്തങ്ങളുടെയും സ്വഭാവം സമ്പൂർണ്ണമായി മാറുന്നു. പുതിയ അവസ്ഥയെക്കുറിച്ച് നമുക്ക് ആലങ്കാരികമായി ചില സൂചനകൾ മാത്രമാണ് ലഭിക്കുന്നത്. എങ്കിലും മനുഷ്യസഹജമായി നാം ഇവിടുത്തെ അവസ്ഥയെ, സ്ഥലകാലങ്ങൾക്കപ്പുറമുള്ള നിത്യതയിലും ആരോപിക്കുന്നു. അതുകൊണ്ട് രാജകീയമായി അലങ്കരിച്ചിരിക്കുന്ന ഒരു സ്ഥലത്ത് വിഭവസമൃദ്ധമായ ഒരു സ്വീകരണ സൽക്കാരത്തിൽ പങ്കെടുക്കുന്നതുപോലെ നീതിമാന്മാർ ദൈവസന്നിധിയിൽ, നിത്യമായി, തിന്നും കുടിച്ചും, ആനന്ദിച്ചും കഴിയുന്നു എന്ന് പലരും സങ്കല്പിക്കുന്നു.

ഈ ലേഖകന്റെ വലതുകൈയുടെ, ചൂണ്ടുവിരലിന്റെ മൂന്നിലൊന്നു ഭാഗം ഒരു ട്രയിൻ അപകടത്തിൽ 1979-ൽ നഷ്ടപ്പെട്ടു. വൈദ്യ ശുശ്രൂഷ നൽകാനായി ആന്ധ്രയിലെ വിജയവാഡാ സ്റ്റേഷനിൽ എന്നെ ഇറക്കി എങ്കിലും, നഷ്ടപ്പെട്ട വിരൽ മുറിയും വഹിച്ചു കൊണ്ട് 'ജയന്തി ജനത' തിരുവനന്തപുരത്തിനു പോയി. ഞാൻ പുനരുത്ഥാനം ചെയ്യുവാനിടയായാൽ, എന്റെ വിരലും, ബാക്കി ശരീരവും, രണ്ട് സ്ഥലത്തു നിന്ന് ഉയിർത്തെഴുന്നേറ്റ് കൂടിച്ചേരുമോ എന്നാരും ഭാഗ്യവശാൽ ഇതുവരെ ചോദിച്ചിട്ടില്ല.

### ദ്രവ്യവും ഊർജ്ജവും

ശരീരത്തിന്റെ പുനരുത്ഥാനം ദ്രവ്യവസ്തുവിന്റെ (matter) രൂപാന്തരവുമായി അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു. കർത്താവിന്റെ ജീവിതകാലത്തുതന്നെ തന്റെ ശരീരത്തിന് ഒരു നിമിഷത്തേക്കെങ്കിലും സംഭവിച്ച രൂപാന്തരത്തെക്കുറിച്ച് (Transfiguration) സുവിശേഷകർ സാക്ഷിക്കുന്നു. സാധാരണ ഇന്ദ്രിയങ്ങൾകൊണ്ട് അത് മനസ്സിലാക്കാൻ ശ്രമിച്ച ശിഷ്യന്മാരായ, പത്രോസും, യാക്കോബും, യോഹന്നാനും, അവരുടെ ശ്രമത്തിൽ പരാജയപ്പെട്ടു. തീർത്തും നവ്യമായ ഒരനുഭൂതിയുടെ പാരമ്യത്തിൽ; ആനന്ദമൂർച്ഛയിലാണ് പത്രോസ് സ്വപ്നാടകനെപ്പോലെ പലതും പറയുന്നുണ്ട്. പിൽക്കാലത്ത് പ്രശസ്തരായ സഭാപിതാക്കന്മാരിൽ ചിലർ കർത്താവിന്റെ രൂപാന്തരാനുഭവം തന്റെ ഉയിർപ്പിന്റെ മുൻകുറിയും, വാഗ്ദാനവുമാണ് എന്ന് വ്യാഖ്യാനിക്കുന്നു. വിശ്വാസികളായ എല്ലാവർക്കും അഭിഗമ്യമെന്ന് സഭ പഠിപ്പിക്കുന്ന ഈ രണ്ട് അനുഭവങ്ങളും, അതായത് രൂപാന്തരവും പുനരുത്ഥാനവും, തമ്മിൽ ബന്ധപ്പെടുത്തി വേണം നാം ചിന്തിക്കാൻ. നമ്മുടെ ദ്രവ്യ പ്രപഞ്ചത്തിൽ പോലും, ദൃശ്യവും ഭൗതികമായ ആളവുകൾക്ക് വിധേയമായ ഒരു വസ്തു പൂർണ്ണമായും ഊർജ്ജമായി (energy) മാറിയാൽ അതിന്റെ ദൃശ്യതയോ മറ്റ് സാധാരണ അളവുകളോ ഒന്നും ആ ഊർജ്ജത്തിന് ഉണ്ടായിരിക്കയില്ല. ഒരു പരമാണുവിനെ ഭേദിച്ചാൽ ഉണ്ടാകുന്ന ഊർജ്ജത്തെ നമുക്ക് കണ്ടു മനസ്സിലാക്കാൻ കഴിയുകയില്ല. കാരണം നാം അതിനു മുന്നിൽ ഇല്ലാതെയാകും. ദ്രവ്യത്തിന് ഊർജ്ജമായി മാറാൻ കഴിയുമെന്നത് ശാസ്ത്രീയമായി നമുക്കറിയാം. പക്ഷേ യാഥാർത്ഥ്യ ഗ്രഹണത്തിനുള്ള നമ്മുടെ ഇന്ദ്രിയ സജ്ജീകരണം (Sense equipment) ഈ സ്ഥലകാലങ്ങൾക്കുള്ളിൽ മാത്രമേ പ്രയോജനപ്പെടുകയുള്ളു. ദൈവം സൃഷ്ടിച്ച മഹാസൃഷ്ടിയുടെ വളരെ വളരെ ചെറിയ ഒരംശമെ ആകുന്നുള്ളു നമ്മുടെ ഈ മഹാ പ്രപഞ്ചം. നമ്മുടെ ആരാധനയിൽ ആത്മീയ സൃഷ്ടിയെക്കുറിച്ചും പറയുന്നുണ്ടല്ലോ (ഉദാ. മാലാഖമാർ). പക്ഷേ ദൈവസൃഷ്ടിയായ ആ സൂക്ഷ്മലോകത്തിൽപോലും നമ്മുടെ ഈ ലോകത്തിലെ ഇന്ദ്രിയവും അറിവും പ്രയോജനപ്പെടുകയില്ല.

യേശുക്രിസ്തു ഉയിർപ്പിനു ശേഷം ശിഷ്യന്മാർക്ക് പ്രത്യക്ഷപ്പെടുമ്പോൾ, താൻ സ്വീകരിച്ചിരുന്ന മനുഷ്യശരീരത്തിന്റെ പരിമിതികളെയെല്ലാം തരണം ചെയ്യുന്നു. ഉദാ. അടച്ചിട്ട മുറിയിൽ പ്രവേശിക്കുന്നു, ഒരേ സമയം പല സ്ഥലങ്ങളിൽ പ്രത്യക്ഷപ്പെടുന്നു. എങ്കിലും, മനുഷ്യശരീരത്തിന്റെ ചില മുദ്രകളെ അതേസമയം സംവഹിക്കുവാനും കഴിയുന്നു. ഉദാ: ആണിപ്പാടുകളും കുന്തമേറ്റ വിലാപ്പുറവും, മാർത്തോമ്മാ ശ്ലീഹായെ കാണിക്കുന്നു. ശിഷ്യന്മാർക്ക് മനസ്സിലാകുന്ന ഭാഷയിൽ അവർക്ക് സമാധാനം ആശംസിക്കുന്നു. ഭക്ഷണം കഴിക്കുന്നു. തന്റെ ശരീരം ഉയിർപ്പിനോടുകൂടി 'മഹത്വീകരി'ക്കപ്പെട്ട ശരീരമായിത്തീർന്നു എന്നാണ് സഭ പഠിപ്പിക്കുന്നത്. ഈ മഹത്വീകരണം എല്ലാ മനുഷ്യർക്കും സാധ്യമായ ഒന്നാണെന്നും സഭ പഠിപ്പിക്കുന്നു. വീഴ്ച സംഭവിക്കുന്നതിന് മുമ്പ് ആദമിനുണ്ടായിരുന്ന ശരീരത്തിന്റെ അവസ്ഥയായും ചിലർ ഇതിനെ വ്യാഖ്യാനിക്കുന്നുണ്ട്. ആ ശരീരത്തിന് പൂർണ്ണമായ സുതാര്യതയും ഭാരമില്ലായ്മയും, ദൈവമഹത്വത്തെ പ്രതിഫലിപ്പിക്കാനുള്ള പൂർണ്ണ ശേഷിയും, സൃഷ്ടിയിലെ മറ്റ് ജീവികളോടും, തരുലതാദികളോടും




സമഞ്ജസമായി വർത്തിക്കാനുള്ള കഴിവും ഉണ്ടായിരുന്നു എന്നാണ് നാം മനസ്സിലാക്കുന്നത്.

**ആലങ്കാരിക ഭാഷ**

വാസ്തവത്തിൽ മരണത്തിനു ശേഷമുള്ള അവസ്ഥയെക്കുറിച്ച് ഉപമകളും, രൂപകങ്ങളുമായ അലങ്കാര പ്രയോഗങ്ങളല്ലാതെ നമുക്ക് ഒന്നും പറയുവാൻ സാദ്ധ്യമല്ല. അതുകൊണ്ടാണ് "ദൈവം തന്നെ സ്നേഹിക്കുന്നവർക്ക് ഒരുക്കിയിട്ടുള്ളതു കണ്ണു കണ്ടിട്ടില്ല, ചെവി കേട്ടിട്ടില്ല, ഒരു മനുഷ്യന്റെയും ഹൃദയത്തിൽ തോന്നീട്ടുമില്ല" (1 കൊരി. 2:9) എന്നു വേദപുസ്തകം സാക്ഷിക്കുന്നത്. എങ്കിലും, "നമുക്കോ ദൈവം തന്റെ ആത്മാവിനാൽ വെളിപ്പെടുത്തിയിരിക്കുന്നു" എന്നും പൗലോസ് അപ്പോസ്തലൻ പറയുന്നു.

ഈ ലോകത്തിൽ ജീവിച്ചിരിക്കുമ്പോൾതന്നെ നിത്യമായ അനുഭവത്തിന്റെ ഒളിമിന്നലുകൾ അനുഭവിക്കുന്ന ആളുകളുണ്ട്. പൊതുവെ അവരെ നാം വിശുദ്ധർ എന്ന് വിശേഷിപ്പിക്കുന്നു. എന്നാൽ അങ്ങനെയുള്ള അനുഭവം, അവരെ രൂപാന്തരപ്പെടുത്തുകയല്ലാതെ, അതെന്താണ് എന്ന് വാക്കുകളിൽ വിവരിക്കുവാനവർക്കും അറിവില്ല. മോശെ സീനായി മലയിൽ ദൈവസന്നിധിയിൽ നിന്ന് ഇറങ്ങിവരുമ്പോൾ, അവന്റെ മുഖത്തിന്റെ ത്വക്ക് പ്രകാശിക്കുന്നതായി ജനം കാണുന്നുണ്ട്. മോശെ നേരിട്ട് സീനായിയിലെ അനുഭവത്തെ വിവരിക്കുന്നില്ല. മോശെയുടെ മുഖത്തെ പ്രകാശം പോലും മങ്ങിപ്പോകുന്നുണ്ട്. കുറച്ചു സമയം കഴിയുമ്പോൾ. അതിന് കേവലവും ഉതിർന്നുപോകാത്തതുമായ നിലനില്പില്ല. മോശെയുടെ അനുഭവം പോലും പരിമിതവും ക്ഷണികവുമാണെന്ന് ഇത് വ്യക്തമാക്കുന്നു. ഈ ലോകത്തിൽ നമുക്ക് ലഭിക്കുന്ന എല്ലാ ദിവ്യാനുഭവങ്ങളുടെയും അവസ്ഥ ഇങ്ങനെ പരിമിതി ഉള്ളതാണ്. ഇവിടെയാണ് വെളിപാടിന്റെ (revelation) പ്രസക്തി. മരണവിധേയനായ മനുഷ്യന്റെ ബലഹീന ശരീരം സ്വീകരിച്ച്, പാപമൊഴികെ നമുക്ക് തുല്യം സകലത്തിലും, പരീക്ഷിക്കപ്പെട്ട് മരണത്തിലൂടെ കടന്നുപോയ ക്രിസ്തുവാണ് നമുക്ക് ജീവന്റെ വെളിച്ചവും വെളിപാടും ആയിത്തീരുന്നത്. വി. പൗലോസ് അപ്പോസ്തോലനെപ്പോലെ "മൂന്നാം സ്വർഗ്ഗത്തോളം ഉയർത്തപ്പെട്ടു" എന്നും അവിടെ കേട്ട വാക്കുകൾ മനുഷ്യന്റെ വാക്കുകൾ അല്ല എന്നും, അവിടെ കണ്ട പ്രകാശം സൂര്യന്റെ പ്രകാശം അല്ല എന്നും സൂചിപ്പിച്ചിട്ടുള്ള പലരും ക്രിസ്തീയ പാരമ്പര്യത്തിൽ ഉണ്ട്. അവരുടെ ഈ ആഴമേറിയ ആത്മീയ അനുഭവം സ്നേഹം, സന്തോഷം, സമാധാനം തുടങ്ങിയ പരിശുദ്ധാത്മ ഫലങ്ങളായി (ഗലാത്യർ 5:21-33) ലഭിക്കുന്നു എന്നല്ലാതെ അവരുടെ അനുഭവത്തെക്കുറിച്ച് യുക്തിസഹമായ ഒരു പ്രസ്താവന നമുക്ക് ലഭിക്കുന്നില്ല. നമ്മുടെ ജീവകാലത്ത് നാം ചെയ്യുന്ന നന്മയും, തിന്മയും അന്തിമ ന്യായവിധിയിൽ തരംതിരിക്കപ്പെടും.

കർത്താവിന്റെ ഉപമാലങ്കാരത്തിൽ ഇടയൻ ചെമ്മരിയാടുകളെയും കോലാടുകളെയും വേർതിരിക്കുന്നതു പോലെ ദൈവം നമ്മെ ന്യായവിധിയിൽ വേർതിരിക്കും (മത്താ. 25). തിന്മയായതൊന്നും നിലനിൽക്കുകയില്ല. അഗ്നിയിൽ ശോധന ചെയ്യപ്പെടുന്നതു പോലെ നാം പരിശോധിതരാവും. അതേസമയം, നമ്മിലെന്തെങ്കിലും നന്മ ഉണ്ടെങ്കിൽ അത് ദൈവത്തിന്റെ തേജസ്സിനോട് അനുയോജ്യമാംവിധം പ്രകാശപൂരിതമായിത്തീരുകയും നാം ദൈവസ്വഭാവത്തിൽ പങ്കാളികളായി ത്തീരുകയും ചെയ്യും. പൗലോസ് ശ്ലീഹാ പറയുന്നതുപോലെ, "മൂടുപടം നീങ്ങിയ മുഖത്ത് കർത്താവിന്റെ തേജസ്സിനെ കണ്ണാടിപോലെ പ്രതിഫലിപ്പിക്കുന്നവരായി നാം എല്ലാവരും ആത്മാവാകുന്ന കർത്താവിന്റെ ദാനമായി തേജസ്സിന്മേൽ തേജസ് പ്രാപിച്ച് അതേ പ്രതിച്ഛായയായി രൂപാന്തരപ്പെടുന്നു" (2 കോരി. 3:18). ഇങ്ങനെ 'മഹത്വത്തിൽനിന്ന് മഹത്വത്തിലേക്ക്' (from glory to glory) വളരുന്ന നമുക്ക് ദൈവത്വത്തിന്റെ അനന്തമായ തേജസ്സിൽ പങ്കെടുത്ത് ദൈവസദൃശ്യരാവാൻ വിളി ലഭിച്ചിരിക്കുന്നു. ഇതാണ് മരണാനന്തരാനുഭവത്തെക്കുറിച്ച് വേദപുസ്തകാടിസ്ഥാനത്തിൽ നമുക്ക് ലഭിക്കുന്ന ഉൾക്കാഴ്ച. ഇവിടെ, നമ്മുടെ വ്യക്തിഗതമായ ശരീരത്തിന്റെ ആക്ഷരികമായ ഭൗതിക പുനരുത്ഥാനം അല്ല, ദ്രവ്യസ്വഭാവമുള്ള നമ്മുടെ ശരീരത്തിന്റെയും നമ്മോടുകൂടിയുള്ള ഈ ദ്രവ്യപ്രപഞ്ചത്തിന്റെയും രൂപാന്തരം (transfiguration) ആണ് സംഭവിക്കുന്നത്. ഇപ്പോൾ നാം കാണുകയും അറിയുകയും ചെയ്യുന്നതിൽ നിന്ന് തുലോം വ്യത്യസ്തമായ വേറൊരു രീതിയിൽ ദൈവം നമ്മുടെ ശരീരത്തെയും സൃഷ്ടിമുഴുവനെയും പുനസംഘടിപ്പിക്കും. ഇവിടെത്തന്നെ നമുക്ക് ശാസ്ത്രീയമായി അറിയാവുന്നതുപോലെ, ഏതെങ്കിലും ഒരു വസ്തുവിലെ അസംഖ്യം പരമാണുക്കളിൽ വെറും ഒരു ഇലക്ട്രോൺ കണത്തിന്റെ സ്ഥാനം അല്പം മാറ്റിയാൽ മതി, ആ വസ്തു തികച്ചും വ്യത്യസ്തമായ മറ്റൊന്നായി രൂപാന്തരപ്പെടും. ഇപ്പോൾ നാം അറിയുന്ന പ്രപഞ്ചയാഥാർത്ഥ്യം നമ്മുടെ സവിശേഷമായ കാഴ്ചപ്പാടിനെ (perspective) ആശ്രയിച്ചുകൂടിയാണ് അങ്ങനെ അറിയപ്പെടുന്നത്.

നമ്മുടെ പരിപ്രേക്ഷ്യത്തിൽ അതിനിസ്സാരമായ ഒരു മാറ്റം പോലും വന്നാൽ പ്രപഞ്ചചിത്രം അപ്പാടെ മാറും.യേശുക്രിസ്തുവിന്റെ രൂപാന്തരാനുഭവത്തിന് സാക്ഷികളായ മൂന്നു ശിഷ്യന്മാർക്ക് ഞൊടിനേരത്തേക്ക് അങ്ങനെയൊരു വ്യത്യസ്ത ദർശനമാണ് ലഭിച്ചത് എന്ന് അനുമാനിക്കാം. ഈ അനുഭവം അവരെ ആഴമേറിയ ആനന്ദ മൂർച്ഛയിൽ ആഴ്ത്തി. അവരുടെ പ്രപഞ്ചം അപ്പാടെ മാറിപ്പോയി.

**സ്നേഹവും ജ്ഞാനവും**

ദൈവം നമുക്കുവേണ്ടി ഒരുക്കിയിട്ടുള്ളതിനെക്കുറിച്ച് നമുക്ക് വളരെ അവ്യക്തമായ ചില സൂചനകളും ഉൾക്കാഴ്ചകളുമല്ലാതെ, "ശാസ്ത്രീയമായ" അറിവൊന്നും ഈ ലോകത്തിൽ വച്ച് ലഭിക്കുന്നില്ല. പരിശുദ്ധാത്മാവിന്റെ ശ്രേഷ്ഠവരങ്ങളെന്ന് പൗലോസ് അപ്പോസ്തോലൻ വിശേഷിപ്പിക്കുന്ന വിശ്വാസം, പ്രത്യാശ, സ്നേഹം എന്നിവയാണ് ഈ ലോകജീവിതത്തിൽ നമ്മെ വഴി നടത്തേണ്ടത്. അതാണ് നമ്മുടെ ക്രിസ്തീയ ധർമ്മശാസ്ത്രം. അതിശ്രേഷ്ഠ മാർഗ്ഗമായ സ്നേഹത്തിന്റെ പാരമ്യത്തിൽ നാം നമ്മുടെ സ്രഷ്ടാവായ ദൈവവുമായും നമ്മുടെ സഹജീവികളുമായും താദാത്മ്യം പ്രാപിക്കുകയും, നമുക്ക് ഏക ശരീരത്തിന്റെ ജൈവാനുഭവം കൈവരികയും ചെയ്യും. ഇത് അറിവിന്റെ ആനന്ദവും ആനന്ദത്തിന്റെ അറിവുമാണ്. ക്രിസ്തുവിന്റെ രൂപാന്തരവും പുനരുത്ഥാനവും ആണ് ഈ ആനന്ദജ്ഞാനത്തിന്റെ വാഗ്ദാനം. ■

# സാമൂഹിക പ്രതിബദ്ധതയുടെ ഹൃദയതാളം

## RHYTHM OF SOCIAL COMMITMENT

യൂഹാനോൻ മാർ പോളികാർപ്പോസ് മെത്രാപ്പോലീത്ത

**മെയ് 29 മുതൽ ജൂൺ 1 വരെ അഖില മലങ്കര യുവജന പ്രസ്ഥാനം വാർഷിക ക്യാമ്പ് പീരുമേട് മാർ ബസേലിയോസ് എഞ്ചിനീയറിംഗ് കോളേജിൽ നടത്തും.**

സാമൂഹിക പ്രതിബദ്ധതയ്ക്ക് ഒരു താളമുണ്ട്. ആ താളം നാമായി നഷ്ടപ്പെടുത്താതെ നോക്കുന്നതാണ് പ്രഥമവും പ്രധാനവുമായ കർത്തവ്യം. അപകടം ഉണ്ടായിട്ട് രക്ഷാപ്രവർത്തനം ചെയ്യുന്നതിനേക്കാൾ അപകടങ്ങൾ സൃഷ്ടിക്കാതിരിക്കുന്നതല്ലേ നല്ലത്. സാമൂഹിക പ്രതിബദ്ധതയുടെ രണ്ടാം ഘട്ടമാണ്, പ്രശ്നങ്ങൾ ഉണ്ടായിടത്ത് ആത്മാർത്ഥമായ ഇടപെടലുകൾ നടത്തി സാമൂഹിക പ്രതിബദ്ധതയുടെ താളം വീണ്ടെടുക്കുന്നത്. കുടുംബങ്ങളിലും, സമൂഹത്തിലും, ഇടവകയിലും, രാജ്യത്തും ആരോഗ്യകരമായ സമീപനം അത്യന്താപേക്ഷിതമാണ്. അതോടൊപ്പം തന്നെ, പ്രകൃതിയോട് അതിനർഹിക്കുന്ന രീതിയിൽ ബഹുമാന ആദരവുകളോടെ കാണുകയും, അതിനെ സംരക്ഷിക്കുകയും, പരിപാലിക്കുകയും ചെയ്യുന്നത് സാമൂഹിക പ്രതിബദ്ധതയും, കടമയുമാണ്. നമുക്ക് ലഭിച്ച താലന്തുകൾ നേരായി വ്യാപാരം ചെയ്യുക, മറ്റുള്ളവർക്ക് നമുക്കുള്ളത് നൽകുക, അതായത്, ചുരുങ്ങിയത് ദശാംശം മാറ്റിവച്ച് അർഹമായ കൈകളിൽ എത്തിക്കുക. വേദപുസ്തകാധിഷ്ഠിതമായ 'നിറഞ്ഞു കവിയൽ' പൗരസ്ത്യ വിശ്വാസത്തിന്റെ ആണിക്കല്ലാണ്.

### അണ്ഡകടാഹങ്ങളുടെ താളം

ദൈവം സൃഷ്ടിച്ച സർവ്വത്തിനും ഒരു താളമുണ്ട്. അത് ചരിക്കുന്നതും പ്രവർത്തിക്കുന്നതും താളാത്മകമായിട്ടാണ്. വി.യോഹന്നാൻ 3:16 ൽ പറയുന്നു, "... ദൈവം അവനെ നൽകുവാൻ തക്കവണ്ണം ലോകത്തെ സ്നേഹിച്ചു" എന്ന്. അതിൽ പറയുന്ന ലോകത്തിന് കോസ്മോസ് എന്ന വാക്കാണ് ഉപയോഗിച്ചിരിക്കുന്നത്. കോസ്മോസ് ക്രമമുള്ള അവസ്ഥയാണ്. മനുഷ്യജാതിക്ക് നഷ്ടപ്പെട്ടുപോയ ക്രമം വീണ്ടെടുക്കുവാനാണ് തന്റെ ഏകജാതനായ പുത്രനെ അയച്ചത്. നാം അർത്ഥമാക്കുന്ന ലോകമയത്വത്തെ അല്ല ദൈവം സ്നേഹിച്ചത്.

ഗോളങ്ങൾ ചലിക്കുന്നതും, സഞ്ചരിക്കുന്നതും തളാത്മകമായിട്ടാണ്. നമ്മൾ അധിവസിക്കുന്ന ഭൂമി, സൂര്യനെ ഒരു പ്രാവശ്യം ചുറ്റുമ്പോൾ മണിക്കൂറിൽ ഏകദേശം ഒരു ലക്ഷം കി.മീ. വേഗതയിലാണ് സഞ്ചരിക്കുന്നത്. അതേ സമയം തന്നെ അച്ചുതണ്ടിൽ 15° വീതം വേഗത്തിൽ കറങ്ങുകയും ചെയ്യുന്നു. (അതായത് 1700 കി. മീ. വേഗത്തിൽ കറങ്ങുന്നു) എന്നിട്ടും നാം അതിനെക്കുറിച്ച് ഒന്നുമറിയുന്നില്ല. ഇങ്ങനെ ഉള്ള കോടാനുകോടി നക്ഷത്രസഞ്ചയങ്ങൾ, അണ്ഡകടാഹത്തിൽ ശീഘ്രലത്തിൽ ചലിക്കുകയും, ഓടുകയും ചെയ്യുന്നു എങ്കിലും അവയെല്ലാം ക്രമം തെറ്റിക്കാത്തതിനാൽ ഏറ്റുമുട്ടലോ, അപകടങ്ങളോ ഉണ്ടാകുന്നില്ല. മാത്രമല്ല, അതിന്റെ സഞ്ചാ

> കുടുംബാംഗങ്ങൾ തമ്മിലുള്ള ജീവിതക്രമത്തിനും, വ്യക്തിബന്ധങ്ങൾക്കും, ഭാര്യാഭർത്തൃ ബന്ധത്തിനും ഈ താളം അനിവാര്യമാണ്. ഉപയോഗിക്കുന്ന വാക്കിലും, നോട്ടത്തിലും, അംഗ വിക്ഷേപത്തിലും, കൂട്ടായ പ്രാർത്ഥനയിലും ഈ താളം ഉണ്ടായിരിക്കണം. ഇല്ലാത്തിടത്ത് ശ്രുതി തെറ്റും അത് അപതാളം കൊട്ടലാകും.



രവും, രൂപഭംഗിയും, മനോഹാരിതയും നയനാനന്ദകരമാണ്, അത് നമുക്ക് സ്വസ്ഥതയും ആശ്വാസവും നൽകുന്നു. അതുകൊണ്ടാണ് പാട്ടുകാരനായ ദാവീദ് പാടിയത് 'ആകാശം ദൈവത്തിന്റെ മഹത്വത്തെ വർണ്ണിക്കുന്നു, ആകാശതട്ട് അവന്റെ കൈവേലയെ പ്രസിദ്ധമാക്കുന്നു....."

**നാം അധിവസിക്കുന്ന ഭൂമിയുടെ താളം**

നമ്മുടെ ഭൂമിയിൽ തന്നെ ഋതുക്കൾക്കും, കാലങ്ങൾക്കും താളവും സമയക്രമവുമുണ്ട്. മഴയ്ക്ക് മുൻപ് എത്തുന്ന കാറ്റിനും താളമുണ്ട്. മഴ പെയ്യുമ്പോൾ അറിയാതെ നമുക്ക് പാട്ട് വന്നുപോകും. മഴയെ അകമ്പടി സേവിച്ചുകൊണ്ട് ഇടിയും മിന്നലും കാറ്റും താളകൊഴുപ്പേകുന്നു. ഇടവപ്പാതികാലത്ത്, പ്രകൃതിയുടേയും ജീവജാലങ്ങളുടേയും താരാട്ടുപാട്ടിൽ സ്വസ്ഥമായി ഒന്ന് ഉറങ്ങാൻ തോന്നും. ചീവീടുകൾ മീട്ടുന്ന തന്ത്രിനാദത്തിന് മാക്രികളുടെ കിന്നരവും, തവളകളുടെ തമ്പേറടിയും വഴി അവരുടേതായ സംഭാവന നൽകുന്നു. വെളുപ്പാൻകാലത്ത് 4.30 മണിക്ക് പ്രാർത്ഥനയ്ക്ക് ഉണരുമ്പോൾ കിളികളുടെ സംഗീതാലാപനം ഒരു പ്രാർത്ഥനയുടെ സുഖവും താളവും നൽകുന്നു. കുടുംബാംഗങ്ങൾ തമ്മിലുള്ള ജീവിതക്രമത്തിനും വ്യക്തിബന്ധങ്ങൾക്കും ഭാര്യാഭർത്തൃബന്ധത്തിനും ഈ താളം അനിവാര്യമാണ്. ഉപയോഗിക്കുന്ന വാക്കിലും നോട്ടത്തിലും അംഗവിക്ഷേപത്തിലും, കൂട്ടായ പ്രാർത്ഥനയിലും ഈ താളം ഉണ്ടായിരിക്കണം. ഇല്ലാത്തിടത്ത് ശ്രുതി തെറ്റും അത് അപതാളം കൊട്ടലാകും.

**ദൈവവും മനുഷ്യനും പ്രകൃതിയും തമ്മിലുള്ള താളം**

തൻ കൈപ്പണിയാമാദത്തെ-ദൈവമായിരുന്നു നിരീക്ഷിച്ചു തോപ്പിൽ പറുദീസിനുള്ളിൽ - സ്രഷ്ടാവൊടു സമനാം സൃഷ്ടി വൃക്ഷങ്ങൾക്കിടയിൽ സൈ്വര്യം - വിഹരിക്കുന്നത് വീക്ഷിച്ചാൽ മണ്ണിൻ മഹിമാവിൽ - വിസ്മയമീറേന്മാ-രാർന്നു. (കാനോനിക പ്രാർത്ഥന, ശനിപ്രഭാതം)

ഏദൻ തോട്ടത്തിൽ സ്രഷ്ടാവും സൃഷ്ടിയും പ്രകൃതിയും താളാത്മകമായി നീങ്ങിയത് കണ്ടിട്ട് മാലാഖമാർ അത്ഭുതം കൂറുന്ന ചിത്രമാണ്, നാം ഇവിടെ കാണുന്നത്. ഈ താളത്തിന്മേൽ, അപതാളം കൊട്ടിയത് പിശാചിന്റെ പ്രേരണയിൽ ഹൗവ്വായാണ്. ഇന്നും ഇതുപോലെയുള്ള അപതാളംകൊട്ടലുകൾ കുടുംബങ്ങളുടേയും സമൂഹത്തിന്റേയും രാജ്യത്തിന്റേയും രാഷ്ട്രത്തിന്റേയും സംസ്ഥാനത്തിന്റേയും ശ്രുതി തെറ്റിക്കുന്നു. ഭീകരർക്ക് സമൂഹത്തിൽ അസ്വസ്ഥത സൃഷ്ടിക്കുകയാണ് ലക്ഷ്യം. വിമാനം റാഞ്ചലിൽ ആണെങ്കിലും ചെയ്യുന്ന വിധ്വംസക പ്രവർത്തനങ്ങളിൽ ആയാലും അവരുടെ കൈയൊപ്പ് അവർ ഇടുന്നതിന് കാരണം, സമൂഹത്തിൽ അവരെക്കുറിച്ച് ഭീതി ഉണ്ടാക്കുവാനാണ്. പണത്തിനുവേണ്ടി നെട്ടോട്ടമോടുന്ന മനുഷ്യനും കുടുംബബന്ധങ്ങളിലെ പരിപാവനത കാത്തുസൂക്ഷിക്കാത്തവരും അവരുടെ സ്വാർത്ഥതയ്ക്ക് വേണ്ടി അപതാളം ചവിട്ടുമ്പോൾ, സമൂഹത്തിന്റെ സ്വസ്ഥത നഷ്ടപ്പെടും. ഞാനെന്ന ഭാവം സമൂഹത്തേയും, സഭയേയും, രാഷ്ട്രത്തേയും, താളം തെറ്റുന്ന അവസ്ഥയിൽ എത്തിക്കുന്നു. ചിലരുടെ സ്വാർത്ഥ മോഹങ്ങളാണ് പള്ളികളിലും സഭയുടെ ഭരണക്രമത്തിലും താളം തെറ്റിക്കുന്നത്. യഥാർത്ഥത്തിൽ പറഞ്ഞാൽ താളാത്മക ജീവിതത്തിന് വേണ്ടുന്നത് ചെയ്തു ജീവിക്കുക എന്നതാണ്, സാമൂഹിക പ്രതിബദ്ധതയുടെ യഥാർത്ഥ താളം. അതായത് ശ്രുതി തെറ്റാതെ നോക്കുക. പ്രകൃതിയുടെ മേൽ മനുഷ്യന്റെ കടന്നാക്രമണം നാം അധിവസിക്കുന്ന ഭൂമിയുടെ താളം തെറ്റിക്കുക മാത്രമല്ല, നമ്മുടെ നാശം വിളിച്ച് വരുത്തുകയുമാണ്.

**മനുഷ്യജീവിതത്തിന്റെ താളം**

ആത്മാവിന്റേയും, ശരീരത്തിന്റെയും മനസ്സിന്റെയും താളംതെറ്റലുകൾക്ക് ക്രമമുണ്ടാക്കുവാനാണ് ദൈവം വൈദികനേയും വൈദ്യനേയും അപ്പോത്തിക്കിരിയേയും നിയമിച്ചാക്കിയിരിക്കുന്നത്. സമൂഹത്തിന്റെ താളം തെറ്റലുകൾ, ക്രമമുള്ള അവസ്ഥയിൽ ആകണമെങ്കിൽ മാതൃകയുള്ള സാമൂഹിക പ്രവർത്തകരും വിശിഷ്ട ജീവിതത്തിന് ഉടമകളായ നേതൃനിരയും, അന്ധകാരം നീക്കുന്ന ഗുരുഭൂതൻമാരും തങ്ങളെ ഏൽപ്പിച്ച താലന്താകുന്ന മക്കളെ, യഥാർത്ഥ ജ്ഞാനം അഭ്യസിപ്പിച്ച് ദൈവിക സ്നേഹത്തിൽ വളർത്തുന്ന മാതാപിതാക്കളും നല്ല ദിശാബോധം നൽകുന്ന ആദ്ധ്യാത്മിക നേതാക്കളും ഉണ്ടാകേണ്ടിയിരിക്കുന്നു. നമ്മുടെ വ്യക്തിജീവിതക്രമത്തിനും ഒരു താളമുണ്ട്. ഹൃദയമിടിക്കുന്നതും താളാത്മകമായിട്ടാണ്. ഹൃദയത്തിന്റെ ശ്രുതി തെറ്റിയാൽ അറിയാം പോക്കായെന്ന്. താളാത്മകമായ ജീവിത അവസ്ഥയിലേക്ക് സമൂഹത്തെ ക്രമീകരിക്കുന്നതിന് മൂന്ന് പടികളുണ്ട്.

1. **പ്രാർത്ഥന :** ദൈവവുമായി സംസാരിക്കുന്ന അവസ്ഥ. വി.യോഹന്നാൻ 17 : 1 -ൽ പറയുന്നു 'ഇത് പറഞ്ഞിട്ട് അവൻ സ്വർഗ്ഗത്തിലേക്ക് നോക്കി പറഞ്ഞതെന്തന്നാൽ'; ഈ അദ്ധ്യായം നമുക്കൊരു മാതൃക പ്രാർത്ഥനയാണ്. പരി.പരുമല തിരുമേനിയും മറ്റ് പരിശുദ്ധൻമാരും ദൈവത്തോട് ഇടതടവില്ലാതെ സംവേദിച്ചവരാണ്. അതിന്റെ ഊർജ്ജവും ആത്മികജ്ഞാനവും അവരെ വിശ്വാസധീരൻമാരും വീരൻമാരുമാക്കി.

2. **പഠനം :-** സമൂഹത്തിന്റെ ചുറ്റുപാടുകളെക്കുറിച്ചും, മുന്നിൽ നടന്നവർ കാണിച്ച് തന്ന പാഠങ്ങളെക്കുറിച്ചും, ചെയ്യാൻ പോകുന്ന വിഷയങ്ങളെക്കുറിച്ചും, യഥാർത്ഥമായ അവബോധമുള്ളവന് മാത്രമേ താളം തെറ്റിയ അവസ്ഥയിൽ നിന്ന് താളാത്മകമായ അവസ്ഥയിലേക്ക് എത്തിക്കുവാൻ കഴിയൂ. അല്ലാത്തവർ അത് കൂടുതൽ വഷളാക്കുകയെയുള്ളു. ദൈവികമായ ചിന്തയിൽ, പ്രാർത്ഥനയുടെ ആത്മാവിൽ പരിശുദ്ധാത്മ നിറവിൽ വിഷയങ്ങൾ പഠിക്കുകയും അതനുസരിച്ച് മുന്നേറുകയും ചെയ്യണം. അതിനനുസരിച്ച് നമ്മിലേക്കുതന്നെ ഒരു എത്തിനോട്ടം അത്യന്താപേക്ഷിതമാണ്. ഹിമാലയ സാനുക്കളിൽ പാർക്കുന്ന ഋഷിമാരെക്കുറിച്ച് ശ്രീ.എം.കെ.രാമചന്ദ്രൻ പറഞ്ഞിരിക്കുന്നു; 'തന്നിലേക്ക് തന്നെ സഞ്ചരിക്കേണ്ടതിനെക്കുറിച്ച്, അവർക്ക് ബാഹ്യപ്രലോഭനങ്ങളിൽ താൽപ്പര്യം കാണില്ല'. വി.പൗലോസ് ശ്ലീഹാ കൊരിന്ത്യർക്ക് എഴുതിയ ലേഖനം മൂന്നാം അദ്ധ്യായത്തിൽ ദൈവം വസിക്കുന്ന മന്ദിരത്തെക്കുറിച്ച് പറയുന്നു.

3. **സേവനം :-** മുമ്പിൽ പറഞ്ഞ രണ്ടും ക്രമമുള്ള അവസ്ഥയിൽ കൈവശമുണ്ടെങ്കിൽ പ്രവർത്തനം സുഗമമായിരിക്കും - താളാത്മകമായിരിക്കും. പരി.പരുമല തിരുമേനി രാത്രിയാമങ്ങളിൽ ദൈവത്തോട് സംവദിക്കുകയും തന്നിൽ വസിക്കുന്ന ദൈവത്തെ ജ്വലിപ്പിക്കുകയും (പ.പൗലോസ് തിമോത്തിയോസിനോട് പറയുന്നു ; നിനക്ക് ലഭിച്ച ഉപനിധി ജ്വലിപ്പിക്കണമെന്ന്) പ്രഭാതത്തിൽ, പ്രാർത്ഥനയ്ക്കുശേഷം തനിക്ക് ലഭിച്ച ജ്ഞാനം വേദപുസ്തക അടിസ്ഥാനത്തിലും സഭാപിതാക്കന്മാരുടെ പഠിപ്പിക്കലിന്റേയും അടിസ്ഥാനത്തിലും ശിഷ്യർക്ക് പകർന്ന് കൊടുക്കുകയും, ഒരായുഷ്ക്കാലത്ത്, ഒരു മനുഷ്യനും ചെയ്യുവാൻ കഴിയാത്തത്ര പ്രവർത്തനം

കാഴ്ച വയ്ക്കുകയും ചെയ്തത്. വീണ്ടും, ഈ കഴിഞ്ഞ വർഷം നമ്മിൽ നിന്ന് ശാരീരികമായി വേർപെട്ട പരിശുദ്ധ പിതാവ് മാർ ഇവാനിയോസ് തിരുമേനി തന്റെ ആദ്ധ്യാത്മിക ജീവിത ക്രമവും, ദൈവീകജ്ഞാനവും കൊണ്ടാണ് കോട്ടയം ഭദ്രാസനത്തേയും തന്നോട് അടുത്തവരേയും താളാത്മകമായി നയിച്ചത്. സാമൂഹിക പ്രതിബദ്ധതയുടെ ഈ താളം നാം ഓരോരുത്തരും തിരിച്ചറിഞ്ഞാൽ മാത്രമേ, നമുക്ക് യഥാർത്ഥമായി സഭയുടെ പ്രസ്ഥാനങ്ങളെ മുന്നോട്ട് കൊണ്ടുപോകുവാൻ കഴിയുകയുള്ളു.

**ഉപസംഹാരം**

പ്രശ്നങ്ങളും പ്രയാസങ്ങളും നമ്മേ, അലട്ടുമ്പോൾ നമ്മുടെ നാഥൻ അമരത്തുണ്ടെന്ന് നാം അറിയണം. മലനാട്ടിൽ ജീവിച്ചുവളർന്ന എനിക്ക്, പരുമല പള്ളിയിൽ മാനേജരായി ഇരിക്കുന്ന കാലത്ത്, വള്ളംകളി കാണുവാൻ ബഹു.അലക്സാണ്ടർ എബ്രഹാം അച്ചൻ (അപ്പു അച്ചൻ) അവസരം ഒരുക്കിത്തന്നു. അന്ന് അനുഭവപ്പെട്ട രോമാഞ്ചം, ഇന്നും മറക്കുവാൻ കഴിയുന്നില്ല. തുഴക്കാരുടെ താളാത്മകമായ തുഴച്ചിലും, അകമ്പടി സേവക്കാരായ പാട്ടുകാരുടെ മേളവും, മുറുകുന്ന ക്രമത്തിന്, ചുണ്ടൻ വള്ളത്തിലുള്ള അടനയമ്പുകാരുടെ തുഴ പ്രയോഗവും, അതിനെ ശരിയായ ദിശ തിരിച്ച് വിടുന്ന അമരത്തിരിക്കുന്നവന്റെ വലിയ തുഴയേറും, വലിയൊരു പാഠം പഠിപ്പിക്കുന്നു. താളാത്മകമായി തുഴയുന്നവർ നാമും, ചെറിയ അടനയമ്പുമായി ഇരിക്കുന്നവർ വിശുദ്ധന്മാരും, അമരത്തിരിക്കുന്ന വലിയ അടനയമ്പുകാരൻ നമ്മുടെ കർത്താവും. ഈ ക്രമമാണ് കോസ്മോസിൽ ദൈവം സൂചിപ്പിക്കുന്നത്. നമ്മുടേയും സമൂഹത്തിന്റെയും, അണ്ഡകടാഹത്തിന്റെയും അവസ്ഥയും ഇതുതന്നെ. ആകയാൽ സാമൂഹിക പ്രതിബദ്ധതയുടെ ഹൃദയതാളം പാലിക്കുവാനും, കേടുവന്നതിനെ വേണ്ടുംവണ്ണം നന്നാക്കുവാനും നമുക്ക് കഴിയട്ടെ. ■

## ദൈവശാസ്ത്ര ബിരുദ കോഴ്സ്

മാവേലിക്കര: സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്ററിൽ സെറാംപൂർ സർവ്വകലാശാലയുടെ ദൈവശാസ്ത്രപഠന പദ്ധതികളിൽ ഒന്നായ ബാച്ചിലർ ഓഫ് മിഷ്യോളജി (B.Miss) ബിരുദ കോഴ്സ് ആരംഭിക്കാനുള്ള അഫിലിയേഷൻ ലഭിച്ചു.

2014 ജൂൺ 2-ന് ആരംഭിക്കുന്ന മൂന്നു വർഷത്തെ ബാച്ചിലർ ഓഫ് മിഷ്യോളജി ബിരുദ കോഴ്സ് പ്രവേശനത്തിന് പതിനെട്ട് വയസ്സും +2 പാസ്സായവരുമായ സഭാംഗങ്ങളായ സ്ത്രീപുരുഷന്മാരിൽ നിന്ന് അപേക്ഷ ക്ഷണിക്കുന്നു. അപേക്ഷ ലഭിക്കേണ്ട അവസാന തീയതി മെയ് 15, ഇന്റർവ്യൂ മെയ് 22. ക്ലാസ്സ് ജൂൺ രണ്ടിന് ആരംഭിക്കും. അപേക്ഷാ ഫോറത്തിന് 20 രൂപാ സഹിതം പ്രിൻസിപ്പാൾ, സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ, മാവേലിക്കര, 690103 എന്ന വിലാസത്തിൽ ബന്ധപ്പെടുക. ഫോൺ: 0479 2302473, 2342709

# മൈലപ്രാ വലിയപള്ളി പെരുന്നാൾ , മെയ് 6, 7



സത്യ വിശ്വാസത്തിന്റെയും മഹത്തായ പാരമ്പര്യത്തിന്റെയും ചരിത്രമുറങ്ങുന്നതും, മലങ്കര ഓർത്തഡോക്സ് സഭയിലെ അതിപുരാതനവും, കേരളത്തിലെ പ്രസിദ്ധ തീർത്ഥാടനകേന്ദ്രവുമായ മൈലപ്രാ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് വലിയപള്ളിയുടെയും ദേശത്തിന്റെയും കാവൽ പിതാവും മധ്യസ്ഥനുമായ വി. ഗീവറുഗ്ഗീസ്സ് സഹദായുടെ ചരിത്രപ്രസിദ്ധമായ പെരുന്നാൾ 2014 ഏപ്രിൽ 27 മുതൽ മെയ് 7 വരെയുള്ള തീയതികളിൽ പരി. കാതോലിക്ക ബാവയുടെയും അഭിവന്ദ്യ തിരുമേനിമാരുടെ മുഖ്യ കാർമ്മികത്വത്തിൽ നടത്തപ്പെടുന്നു.

കൊല്ലവർഷം 1019 -ൽ സ്ഥാപിതമായ ഈ ദേവാലയം മൈലപ്രാ പ്രദേശത്തെ ആദ്യ ദേവാലയമാണ്. "ചക്കിട്ടയിൽപള്ളി" എന്ന അപരനാമത്തിൽ ഇത് അറിയപ്പെടുന്നു. മലമേൽ ശോഭിക്കുന്ന വിളക്കുപോലെ ഈ ദേവാലയം ദിവ്യപ്രഭചൊരിഞ്ഞുനിൽക്കുന്നു. ആ പ്രകാശവലയത്തിൽ ഈ പ്രദേശം തന്നെ അനുഗ്രഹിക്കപ്പെടുന്നു. വി. ഗീവറുഗ്ഗീസ്സ് സഹദായുടെ മധ്യസ്ഥത ഈ ദിവ്യതേജസ്സിനെ കൂടുതൽ ജ്വലിപ്പിക്കുന്നു.

പ്രശ്ന സങ്കീർണ്ണതകളിൽ ദൈവസഖിത്വം ദർശിക്കുവാൻ വി. ഗീവറുഗ്ഗീസ് സഹദായുടെ മാദ്ധ്യസ്ഥം നമുക്ക് ഇടയാക്കും., ആ സഹദായുടെ അനുഗ്രഹത്തെപ്പറ്റി കേട്ടറിഞ്ഞ് വിവിധ ദേശങ്ങളിൽ നിന്നായി വിശ്വാസികൾ ഇവിടെയെത്തി അനുഗ്രഹം പ്രാപിക്കുന്നു. ഈ അനുഗ്രഹങ്ങൾ അനേകർ ഇവിടെയെത്തുന്നതിന് പ്രചോദനമാകുന്നു. പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി ഇവിടെയെത്തുന്ന നാനാജാതി മതസ്ഥരായ ആളുകൾക്ക് ഈ ആത്മീയ നിറവ് വെളിപ്പെട്ടുമിരിക്കുന്നു. ദേവാലയത്തിനുമുമ്പിൽ സ്ഥിതിചെയ്യുന്ന കൊല്ലവർഷം 1104 ൽ സ്ഥാപിതമായ കുരിശിൻതൊട്ടി അനുഗ്രഹങ്ങളുടെ കലവറയാണ്. മനസ്സുനുറുങ്ങി ഇവിടെയെത്തുന്ന നാനാജാതി മതസ്ഥരായ ആളുകൾ തങ്ങളുടെ ഹൃദയവേദനകൾക്ക് ആശ്വാസം കണ്ടെത്തി സംതൃപ്തിയോടെ തിരികെപ്പോകുന്നത് ഇവിടുത്തെ നിത്യകാഴ്ചയാണ്. ഇതുവഴി കടന്നുപോകുന്ന യാത്രക്കാർ ഈ കുരിശടിയിൽ തങ്ങളുടെ നേർച്ചകൾ സമർപ്പിച്ച് തങ്ങളുടെ യാത്ര ദൈവസന്നിധിയിൽ സുരക്ഷിതമാക്കുന്നു. മുത്തുക്കുട വയ്ക്കുക, പിടിപ്പണം വാരിക്കുക, നേർച്ചയായി കുരിശെടുക്കുക , കുട്ടികളുടെ ആദ്യ ചോറൂണ്, ചെമ്പ് വഹിക്കുക ആദിയായവയാണ് ഇവിടുത്തെ പ്രധാന നേർച്ചകൾ.

എല്ലാദിവസവും രാവിലെ 6 മുതൽ രാത്രി 8 മണിവരെ ദേവാലയം വിശ്വാസികൾക്കായി തുറന്നു നൽകപ്പെട്ടിരിക്കുന്നു. എല്ലാ മാസത്തിന്റെയും ആദ്യ വെള്ളിയാഴ്ച സഹദായുടെ മദ്ധ്യസ്ഥതയിൽ അഭയപ്പെട്ടുക്കൊണ്ട് വിശ്വാസികൾക്കായി പള്ളിയിൽ ധ്യാനം നടത്തപ്പെടുന്നു.ദൈവീകസാന്നിദ്ധ്യം നിത്യം ദർശിക്കുന്ന വിശുദ്ധ ഗീവർഗ്ഗീസ് സഹദായുടെ അനുഗ്രഹം ലഭിക്കുവാൻ വേണ്ടി ജനലക്ഷങ്ങൾ പെരുനാൾ ദിനങ്ങളിൽ മൈലപ്രായിലേക്ക് ഒഴുകി എത്തുന്നു.

**പെരുന്നാളിന്റെ സുവർണ്ണ ശോഭയിൽ വിളങ്ങി നിൽക്കുന്ന മൈലപ്രാ വലിയ പള്ളിയിലേക്ക് ഏവരെയും കർത്തൃനാമത്തിൽ സ്വാഗതം ചെയ്യുന്നു.**

27/04/2014 : വി. കുർബ്ബാന, പെരുന്നാൾ കൊടിയേറ്റ്.

03/05/2014 : വി. കുർബ്ബാന, കുടുംബസംഗമം.

04/05/2014 : വി. കുർബ്ബാന : പരി. ബസേലിയോസ് മാർത്തോമ്മ പൗലോസ് ദ്വിതിയൻ കാതോലിക്ക ബാവായുടെ പ്രധാന കാർമ്മികത്വത്തിൽ. ജോർജിയൻ അവാർഡ് ഫോർ എക്സലൻസ് 2013, അഖില മലങ്കര ക്വിസ് മത്സരം.

05/05/2014 : വി. കുർബ്ബാന.



06/05/2014 : വി. കുർബ്ബാന, അഖണ്ഡ പ്രാർത്ഥന, പദയാത്രികർക്ക് സ്വീകരണം, തീർത്ഥാടക സംഗമം, **ഭക്തിനിർഭരമായ റാസ**, ആകാശ ദീപകാഴ്ച.

07/05/2014 : വി. മൂന്നിന്മേൽ കുർബ്ബാന, റാസ, കുട്ടികളുടെ ചോറൂണ് നേർച്ച, നേർച്ചവിളമ്പ്, **ചരിത്രപ്രസിദ്ധമായ മൈലപ്രാ ചെമ്പെടുപ്പ്**, ഗാനമേള.

**ഫാ. ഗബ്രിയേൽ ജോസഫ്**
(വികാരി)

Facebook/ kadampanadpally www.kadampanadpally.com

കടമ്പനാട് വലിയപള്ളിപ്പെരുന്നാൾ

A.D. 325-ൽ സ്ഥാപിതമായ

പുരാതന മാർത്തോമ്മൻ തീർത്ഥാടന കേന്ദ്രം

കടമ്പനാട് സെന്റ് തോമസ് ഓർത്തഡോക്സ് കത്തീഡ്രലിൽ

കബറടങ്ങിയിരിക്കുന്ന

പരിശുദ്ധ മൂന്നാം മാർത്തോമ്മായുടെ

326-ാം

ഓർമ്മപ്പെരുന്നാൾ

ഏവർക്കും സ്വാഗതം

2014 ഏപ്രിൽ 21, 22, 23
(മേടം 8, 9, 10)
തീയതികളിൽ



## ചെയർമാൻ



സംസ്ഥാന പരിസ്ഥിതി ആഘാത നിർണ്ണയ അതോറിറ്റിയുടെ ചെയർമാനായി നിയമിതനായ ഡോ. കെ. പി. ജോയി.

മഹാത്മാഗാന്ധി, കണ്ണൂർ യൂണിവേഴ്സിറ്റികളുടെ, ബിരുദാനന്തര പരിസ്ഥിതി പഠന വിഭാഗത്തിന്റെ സ്ഥാപക ഡയറക്ടറായിരുന്നു. പരിസ്ഥിതി സംബന്ധമായ നിരവധി ഗ്രന്ഥങ്ങളുടെ കർത്താവാണ്. പുതുപ്പള്ളി. സെ. ജോർജ് ഓർത്തഡോക്സ് ഇവടവകാംഗമാണ്.

## ഒന്നാം റാങ്ക്



എം.ജി. സർവ്വകലാശാലയിൽ നിന്നും M.Pharm ന് ഒന്നാം റാങ്ക് നേടിയ നീതു വർഗീസ്. പന്തളം കുരമ്പാല സെന്റ് തോമസ് വലിയ പള്ളിയിൽ തോളൂർക്കിടത്ത് വലിയ വീട്ടിൽ ബോബി രാജന്റെ ഭാര്യയാണ്.

## Favours Received





ബിന്ദു ജോൺ & ഫാമിലി
തേവർകാട്ടിൽ, വയലത്തല


## പരസ്യ നിരക്കുകൾ

| | | |
|---|---|---|
| Back Page (Colour) | : | 25,000 |
| Front Inside (Colour) | : | 20,000 |
| Back Inside (Colour) | : | 20,000 |
| Inner Page (Colour) | | |
| Full " | : | 15,000 |
| Half " | : | 8,000 |
| Quarter " | : | 5,000 |
| Minimum (Col.) 9x4 c.m. | : | 2,500 |
| Favours Block (Stamp) | : | 1500 |
| Full page (B&W) | : | 8000 |
| Half page (B&W) | : | 5000 |
| Quarter page (B&W) | : | 3000 |
| Matrimonial (Minimum) | : | 1000 |
| Minimum (B&W) 9x4 c.m. | : | 1250 |
| Favours Block (B&W) (Stamp) | : | 750 |



ഫാ. ഷാലു ലൂക്കോസ്, തിരുമംഗലം


# സമ്യഗ് ദർശനം

ഒരു ഗുരുവിന് ഒരാൾ കത്തെഴുതി "എനിക്ക് ഒരു സന്യാസിയാകണമെന്നുണ്ട്. എന്നാൽ ഞാൻ ഭയപ്പെടുന്നു. കാരണം എനിക്ക് അറിയാം ഞാൻ ഒരു യൂദാസ് ആണെന്ന്. അങ്ങയുടെ മുമ്പിൽ ഞാനൊരു യൂദാസായിത്തീരുമെന്ന്. എനിക്കുറപ്പാണ്."

ഗുരു അയാൾക്ക് മറുപടി അയച്ചു. "നിങ്ങൾക്ക് ഒരു സന്യാസിയാവാം എനിക്ക് ഇപ്പോൾത്തന്നെ ധാരാളം യൂദാസുമാരുണ്ട്. ഒരാളെക്കൂടെ സ്വാഗതം ചെയ്യുന്നത് കൊണ്ട് എന്ത് വ്യത്യാസം സംഭവിക്കാനാണ്? യേശുവിന് ഒരു യൂദാസ് മാത്രമാണുണ്ടായിരുന്നത്. എന്റെ കൂടെ ഒരുപാട് യൂദാസുമാരുണ്ട്. കൂടുതൽ ഉണ്ടാവുന്നതാണ് നല്ലത്. ഒരാൾ മാത്രമാകുമ്പോൾ അത് കൂടുതൽ അപകടകരമാകും. ഒരുപാട് പേർ ഉണ്ടാകുമ്പോൾ അവർ പരസ്പരം മത്സരിച്ച്കൊള്ളും അവരുടെ ഊർജ്ജം അവർക്കിടയിൽത്തന്നെ പാഴാക്കപ്പെടും അവർ പരസ്പരം പൊരുതും ചതിക്കും യൂദാസിന് യേശുവിനെ മാത്രമെ ചതിക്കാൻ കഴിഞ്ഞുള്ളൂ. കാരണം യേശുവിന് പന്ത്രണ്ട് ശിഷ്യന്മാർ മാത്രമേ ഉണ്ടായിരുന്നുള്ളൂ. എനിക്ക് ഒരുലക്ഷം ശിഷ്യന്മാരുണ്ട്."

ഗുരു തുടർന്ന് എഴുതി "ആരാണ് യൂദാസ് ആരാണ് അല്ലാത്തത് എന്നതിനെക്കുറിച്ച് ഞാൻ കൂടുതൽ ശ്രദ്ധിക്കാറില്ല എനിക്ക് അതിന്റെ ആവശ്യമില്ല. കാരണം സംഭവിക്കുന്നതെന്തും ദൈവഇച്ഛയാണ്. ഒരു യൂദാസാണ് ആവശ്യമെങ്കിൽ അയാളുണ്ടാകും അതാണ് ദൈവത്തിന്റെ അഭീഷ്ടമെങ്കിൽ"

ഇന്നിന്റെ പരിതോവസ്ഥയിൽ ആളുകൾക്ക് തങ്ങൾ യേശുവാണ് എന്ന് ധരിപ്പിക്കാനാണ് ഇഷ്ടം. യേശുവായി ഭാവിക്കുകയും യൂദാസായി ജീവിക്കുകയും ചെയ്യുന്ന കൗതുകം. യേശുവിന് ഒരു യൂദാസ് മാത്രമുണ്ടായിരുന്നത് കൊണ്ടാണ് ആ ചുംബനം ജീവനെടുക്കുന്നിടത്തോളം അപകടകരമായി മാറിയത്. ഇന്ന് യേശുവിന്റെ ഭാവവും യൂദാസിന്റെ ആത്മാവുമുള്ള ഒരുപാട് പേർ ഉള്ളത് കൊണ്ട് അവർ പരസ്പരം വഞ്ചിച്ചും കുതികാൽ വെട്ടിയും ജീവിക്കുന്നു. അതുകൊണ്ട് യേശുവാകാൻ താത്പര്യമുള്ളവർ യേശുവിന്റെയത്രയും അപകടം അനുഭവിക്കേണ്ടിവരികയില്ല എന്നൊരു വിചാരം ഉണ്ട്.

നിങ്ങൾക്ക് യേശുവാകണമെങ്കിൽ യൂദാസിനെ അഭിമുഖീകരിക്കാതെ കഴിയില്ല. യൂദാസിനെ നിങ്ങൾക്ക് നിങ്ങളുടെ മേശയിൽ സ്വീകരിക്കേണ്ടിവരും അയാൾക്ക് നിങ്ങളുടെ താലത്തിൽ നിന്ന് പങ്കിടേണ്ടിവരും. ഒരു കളങ്കവുമില്ലാതെ അയാളെ സ്നേഹിതാ എന്ന് സംബോധന ചെയ്യേണ്ടിവരും. ഇങ്ങനെ ഒരു യൂദാസിനെ അഭിമുഖീകരിച്ച് യേശുവാകുക എന്നത് വല്ലാത്ത ഒരു നീതി തന്നെയാണ്.

നമ്മൾ എല്ലാ കഷ്ടാനുഭവ പാദങ്ങളിലും യൂദാസിനെതിരെ കയർക്കുകയാണ്. എന്നിട്ടും നമ്മുടെ ജീവിതം അയാളുടെ നിഴലാവുകയുമാണ്. പരുത്തിത്തുണി പൊതിഞ്ഞും കരത്തിലെടുത്തും ഒരു കുരിശ് യാത്ര നമ്മൾ നടത്തുന്നുണ്ട്. ആ കുരിശ് നമ്മുടെ മുമ്പിൽ വന്നാൽ അതിന് പിറകിൽ അനുയാത്ര ചെയ്യാൻ എത്ര പേരുണ്ടാകും? കുരിശുകൾ ജീവിതത്തിൽ നിന്ന് വിട്ടുപോകാനാണ് നാം കൂടുതൽ പ്രാർത്ഥിക്കുന്നത് എന്ന് ഞാൻ ശങ്കിച്ച് പോയിട്ടുണ്ട്. യൂദാസാണ് കുരിശുകൾ മാറ്റി നിർത്തേണ്ടതാണ് എന്ന് നമ്മെ ഓതിപ്പഠിപ്പിച്ചത് എന്ന് നാം മറക്കരുത്. യേശുവാകാൻ കൂടുതൽ പരിശ്രമിക്കുക എന്ന്. എന്റെ ആദ്യ ആത്മീയ വിചാരത്തിൽ ഞാൻ ധരിച്ചിട്ടുണ്ട് എന്നാൽ യാത്രകളിലെ ഓരോ നിഴലാട്ടങ്ങളിലും യൂദാസിന്റെ നിഴലുകൾ എന്നിൽ പൊരുന്നയിരിക്കുന്നത് കണ്ടപ്പോൾ ഞാൻ നിശ്ചയിച്ചു, ഒരിക്കലും ഒരു യൂദാസാകാതിരിക്കാൻ ഞാൻ കരുതണം എന്ന്. ഓരോ നിമിഷവും എന്നിലെ യൂദാസിന്റെ നിഴലിനെ നിഹനിക്കുന്നതാണ് എന്റെ യേശുവുമായുള്ള ദൂരത്തിന്റെ അളവു കോലാകേണ്ടത്.

"സ്നേഹിതാ അതുകൊണ്ട് ഞാൻ യേശുവാകാനുള്ള അല്ലെങ്കിൽ യേശുവാണെന്നുള്ള ആത്മവിശ്വാസം മാറ്റി വെക്കുകയാണ് എന്നിലെ യൂദാസിനെ തുരത്താനുള്ള ആർജ്ജവം ശീലിക്കുകയാണ് ". ■


E-mail: fr.thirumangalam@gmail.com

ഫാ. ടി.എ. ഇടയാടി

# THE STEWARD OF NATURE

കോഴഞ്ചേരി മാരാമൺ 'സമഷ്ടി'യിലെ വൃക്ഷങ്ങൾക്കിടയിലൂടെ ഒരു മെത്രാപ്പോലീത്തായും അദ്ദേഹത്തിന്റെ ഇടവകകളിലൊന്നിലെ കുഞ്ഞാടുകളും നടക്കുകയാണ്. കുഞ്ഞാടുകൾ ആവലാതികൾ അറിയിക്കാൻ വന്നതാണ്. ഗൗരവമായ ചർച്ചകൾ. മെത്രാപ്പോലീത്താ എല്ലാം കേൾക്കുന്നുണ്ട്. പള്ളിക്കാര്യങ്ങളാണ്. പരാതികൾ, ഗ്രൂപ്പുകളികൾ, എതിർചേരികൾ എല്ലാം വാതോരാതെ വന്നവർ പറയുന്നു. ഉടനെ ഒരു കല്പന ലഭിക്കും എന്ന് കരുതിയവർ പെട്ടന്ന് ഞെട്ടി.

"ഇത് രുദ്രാക്ഷം. ഞാൻ മണ്ണുത്തിയിൽ നിന്നും കൊണ്ടുവന്നതാണ്. ഇതിന്റെ ഇലകൾ ...... വേരുകൾ.... കായ്കൾ"....

മെത്രാപ്പോലീത്ത രുദ്രാക്ഷ വൃക്ഷത്തെക്കുറിച്ച് ഒരു സ്റ്റഡി ക്ലാസ്സിനുള്ള പുറപ്പാടാണ്. വന്നവർ ഇനി പഴയ വിഷയത്തിലേക്ക് എങ്ങനെ കടക്കും എന്നറിയാതെ വാപൊളിക്കുന്നു.

ഇത് തുമ്പമൺ ഭദ്രാസനത്തിന്റെ അഭിവന്ദ്യ കുറിയാക്കോസ് മാർ ക്ലിമ്മീസ് മെത്രാപ്പോലീത്ത. 2014 മാർച്ച് 15 ന് വൈദിക സ്വീകരണത്തിന്റെ 50 സംവത്സരങ്ങൾ അദ്ദേഹം പിന്നിട്ടു. ദൈവകൃപയുടെ 50 വർഷങ്ങൾ! 77 ന്റെ യൗവ്വനത്തിൽ നൂറുകൂട്ടം സ്വപ്നങ്ങൾ ചിദാകാശത്തിൽ പറന്നുകളിക്കുന്നു. ഓരോന്നും പറയുമ്പോൾ വാക്കുകൾക്ക് എത്ര തെളിമയും ഗരിമയും.

## പ്രകൃതിയുടെ പരിപാലകൻ

അഭിവന്ദ്യ ദാനീയേൽ മാർ പീലക്സിനോസ് തിരുമേനിയിൽനിന്നും വൈദികപട്ടം സ്വീകരിച്ച് തുമ്പമൺ ഭദ്രാസനത്തിലെ വൈദികഗണത്തിൽ പ്രവേശിച്ച പി.എം.കുര്യാക്കോസ് അച്ചന്റെ വഴികൾ പലതാണ്.

പൂർവ്വാശ്രമത്തിലെ വഴികൾ അദ്ധ്യാപനത്തിന്റേതാണ്. കുണ്ടറ സ്കൂളിലും കാതോലിക്കേറ്റ് സ്കൂളിലും അദ്ധ്യാപകനായി. പിന്നീട് കാതോലിക്കേറ്റ് കോളജിൽ സസ്യശാസ്ത്ര വകുപ്പിൽ അദ്ധ്യാപകനായി. പ്രൊഫസർ ആയിരിക്കെ മേൽപ്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെട്ടു.

ഒരു കുഞ്ഞു പൂവു വാടുമ്പോൾ മുഖമിരുളുന്ന മനസ്സിനുടമയാണ് മാർ ക്ലിമ്മീസ്. പരിസ്ഥിതിയുടെ ആനുകാലിക വായ്ത്താരികൾ ഉയരും മുമ്പേ പ്രകൃതിയുടെ പരിപാലനത്തിലേക്ക് സ്വയം സമർപ്പിച്ചു മാർ ക്ലിമ്മീസ്. വാക്കും നോക്കും പ്രകൃതിയുടെ പരിപാലനത്തിന്റെ ഊർജ്ജമായി അദ്ദേഹം ഉപയോഗിച്ചു. അദ്ധ്യാപനത്തിലൂടെ ലഭിച്ച ശിഷ്യഗണങ്ങൾ പരിസ്ഥിതി സംബന്ധമായ ജോലിയും താത്പര്യവും തങ്ങളുടെ ഗുരുവിന് അർപ്പിക്കുന്നവർ ഏറെ.

അതമ്പും വയമ്പും പൂക്കുന്ന വയനാടൻ മലനിരകൾ മുതൽ പമ്പയും ഗവിയും ഒക്കെ സന്ധിക്കുന്ന തുമ്പമണ്ണിന്റെ ശാദ്വലഭൂമികൾ വരെ എത്തിനിൽക്കുന്നു മാർ ക്ലിമ്മീസിന്റെ പ്രകൃതി പരിപാലനത്തിന്റെ നാൾവഴികൾ.

പ്രകൃതിയിൽനിന്നും അന്യമായ ഒരു ജീവിതം മനുഷ്യനില്ല എന്നതാണ് തിരുമേനിയുടെ അടിസ്ഥാന ചിന്ത. പ്രകൃതിയെന്ന് അദ്ദേഹം പറയുമ്പോൾ പരിസ്ഥിതി വാദികളുടെ മുദ്രാവാക്യങ്ങളിൽ തെളിയുന്ന വനപർവ്വങ്ങളോ, ഗിരിശൃംഗങ്ങളോ, സൈലന്റ് വാലി, പശ്ചിമഘട്ട മലനിരകളോ ഒന്നുമല്ല. പറവകളും നാൽക്കാലികളും മനുഷ്യനും സസ്യങ്ങളും ഒന്നോടൊന്നിണങ്ങി പരസ്പര പൂരകങ്ങളായി വർത്തിക്കുന്ന ഒരു ജീവിതക്രമത്തിനെയാണ് പ്രകൃതിയെന്ന് അദ്ദേഹം



ജനനം: 1936, ജൂലൈ 26; നെല്ലിയ്ക്കൽ വടക്കേത്ത് പെരുമേത്തുമണ്ണിൽ പി. കെ. മത്തായി-ശോശാമ്മ ദമ്പതികളുടെ മകൻ. മാതൃ ഇടവക: സെ. മേരീസ് ഓർത്തഡോക്സ് പള്ളി കൂർത്തമല; ഗവ. ഹൈസ്ക്കൂൾ കോയിപ്രം, ഇടയാറന്മുള, കാതോലിക്കേറ്റ് കോളജ്, പത്തനാപുരം മൗണ്ട് താബോർ ട്രെയിനിംഗ് കോളജ്, കോട്ടയം എം.ഡി. സെമിനാരി എന്നിവിടങ്ങളിൽ വിദ്യാഭ്യാസം.

കുണ്ടറ, പത്തനംതിട്ട കാതോലിക്കേറ്റ് ഹൈസ്ക്കൂൾ, കോട്ടയം ബസേലിയോസ് കോളജ്, പത്തനംതിട്ട കാതോലിക്കേറ്റ് കോളജ് എന്നിവടങ്ങളിൽ സുവോളജി അധ്യാപകൻ. 1957 മെയ് 13-ന് ശെമ്മാശൻ; 1964 മാർച്ച് 15-ന് വൈദികൻ, 1990 മാർച്ച് 31-ന് റമ്പാൻ; 1991 ഏപ്രിൽ 31-ന് മെത്രാപ്പോലീത്താ; 1991-2009 സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ; 2009 മാർച്ച് 1 മുതൽ തുമ്പമൺ ഭദ്രാസനാധിപൻ.

വിളിക്കാനിഷ്ടപ്പെടുക. മനുഷ്യന്റെ ദുരയ്ക്കും സുഖത്തിനും വേണ്ടിയല്ല ജീവസന്ധാരണത്തിന് ഉപയുക്തമാകുന്ന ഒരു സാമൂഹിക അവസ്ഥയുണ്ട്. അവിടെ വനമുണ്ട്, ഔഷധ സസ്യങ്ങളുണ്ട്, ഫലവൃക്ഷങ്ങളുണ്ട്, പുഴയും, കുളവും, കാവുകളും, നെൽപ്പാടങ്ങളും, തണ്ണീർത്തടങ്ങളും അതിന്റെ നൈസർഗ്ഗീകതയിൽ വിരാജിക്കുന്നു. മനുഷ്യന്റെ ഉപയോഗത്തിനായി ആടും പശുവും താറാവും കോഴിയും എല്ലാത്തരം വളർത്തു പക്ഷികളും വളർത്തു മത്സ്യങ്ങളും ഈ പ്രകൃതിയിൽ ഉണ്ട്. ഒരർത്ഥത്തിൽ വ്യഭിചരിക്കപ്പെടാത്ത ഭൂമിയുടെ 'കന്യാവനങ്ങളും', ഇനിയും മരിക്കാത്ത ഭൂമിയുടെ 'പ്രാണവായുവും' ഈ പ്രകൃതിയിലുണ്ട്. ഇതിന്റെ ഉത്തമ നിദർശനമാണ് മാരാമൺ ഉള്ള 'സമഷ്ടി'. മൂന്നര ഏക്കർ പട്ടയഭൂമിയായും ഒന്നര ഏക്കർ വിരിവായും കിടക്കുന്ന ഈ സ്ഥലം ഭൂമിയിലെ പറുദീസയാകണം എന്നതാണ് തിരുമേനിയുടെ താത്പര്യം.

ഇവിടെ നിങ്ങൾക്ക് യഥേഷ്ടം വിഹരിക്കാം. പമ്പയുടെ ഇളം കുളിരോലുന്ന മന്ദമാരുതനേൽക്കാം. പേരെഴുതി നിരനിരയായി നിൽക്കുന്ന നാനതരം ചെടികളും ഔഷധ സസ്യങ്ങളും കാണാം. ആടും പശുവും താറാവും കോഴിയുമൊക്കെ കാണാം. വേണമെങ്കിൽ അടുത്ത് ചെന്ന് തൊട്ടുരുമി അരുമയായി നിൽക്കാം. തീർന്നില്ല. ഇന്നു നിങ്ങൾ ഒരു വൃക്ഷത്തെ നടുക. ആ വൃക്ഷത്തിന് നിങ്ങളുടെ പേരോ നിങ്ങൾ നിർദ്ദേശിക്കുന്ന പേരോ നൽകാം. അതിനെ തിരുമേനി സംരക്ഷിക്കും. അതിൽ ഫലം കായ്ക്കുമ്പോൾ നിങ്ങൾക്ക് അവിടെത്തി അതിന്റെ ഫലം ആവോളം തിന്നാം. വേണമെങ്കിൽ കൊണ്ടുപോകാം.

പ്രകൃതിയോടുള്ള ഒടുങ്ങാത്ത ദാഹമാണ് വെച്ചൂച്ചിറ പെരുന്തേനരുവിക്ക് സമീപം സ്ഥലം വാങ്ങിക്കുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചത്. അതു വാങ്ങിക്കുമ്പോൾ കുര്യാക്കോസ് അച്ചൻ മനസ്സിൽ കരുതിയത് പെൻഷൻ പറ്റി വിശ്രമജീവിതത്തിന് പറ്റിയ സ്ഥലം എന്നുമാത്രം. ഇന്നത് പെൻഷനേ ഇല്ലാത്ത ഉറ്റവരും ഉടയവരും ഇല്ലാത്ത വാർദ്ധ്യക്യങ്ങൾക്ക് ആശ്രയകേന്ദ്രമായ 'മേഴ്സി ഹോം'.

1991 ൽ മെത്രാപ്പോലീത്തയായ ശേഷം തുമ്പമണിന്റെ 'സമ്പത്‌വസന്ത'ങ്ങളിൽനിന്നും ബത്തേരിയിലേക്കുള്ളത് 'ദരിദ്രഗ്രീഷ്മ'ത്തിലേക്കുള്ള ഒരു പറിച്ചുനടലായിരുന്നു. പക്ഷേ ഈ വൃക്ഷം വാടിയില്ല. മുഖം ചുളിക്കാതെ, പിറുപിറുക്കലില്ലാതെ വയനാടൻ ചുരങ്ങൾ നീണ്ട 18 സംവത്സരം കയറിയിറങ്ങി. എളിമയുടെ ഇടയനെ 'വലിയ ഇടയൻ' കൈവിട്ടില്ല. ശബ്ദകോലാഹലങ്ങൾ ഇല്ലാതെ സമ്പാദിച്ചവ അനവധിയാണ്. നിർമ്മലഗിരി അരമന- നാലര ഏക്കർ, ബത്തേരി കെ.എസ്.ആർ.ടിസി ഡിപ്പോയോട് ചേർന്ന് സെപ്ഷ്യൽ സ്കൂളിനായി ഒന്നേമുക്കാൽ ഏക്കർ, വൈത്തിരി എസ്റ്റേറ്റ്- പത്തേക്കർ, ചെട്ടിമൂല കോഫി എസ്റ്റേറ്റ്-ഒമ്പതേക്കർ, ഉളിക്കൽ മിഷൻ സെന്റർ, ഇരിട്ടി സ്റ്റുഡൻസ് സെന്റർ, മാനന്തവാടി വനിതാ തൊഴിൽ പരിശീലന കേന്ദ്രം, ഏകദേശം മുപ്പതോളം ദൈവാലയങ്ങളുടെ പുനരുദ്ധാരണം. ഇതെല്ലാം സർവ്വശക്തന്റെ നടത്തിപ്പെന്നേ തിരുമേനിക്കുള്ളു.

മനുഷ്യന്റെ ദൈന്യതയ്ക്കു നേരെ ചിറികോട്ടുകയും നായുടെ സുഖത്തിനു വേണ്ടി ഒച്ച വയ്ക്കുകയും ചെയ്യുന്ന കപട പ്രകൃതി സ്നേഹികളിൽ നിന്നും ഭിന്നനാണ് തിരുമേനി. സഹജീവികളുടെ ഇല്ലായ്മകളിലും വേദനകളിലും അദ്ദേഹത്തിന്റെ കരളുരുകും. പ്രകൃതിയുടെ വിഭവങ്ങൾ തനിക്കുമാത്രമല്ല അത് പങ്കുവെയ്ക്കുവാൻ ദൈവം ഏൽപ്പിച്ചതാണ് എന്ന് അദ്ദേഹം വിശ്വസിക്കുന്നു. കൂടുതൽ ഒന്നും ആരോടും ചോദിക്കാറില്ല. ഒരു രൂപ ഒരുദിവസം മിച്ചം വെച്ചാൽ ഒരു വർഷംകൊണ്ട് 365. അതുകൊണ്ട് എന്തെന്തുകാര്യങ്ങൾ സാധിക്കും. കണക്കുകൾ കൂട്ടി വിവരിച്ച് അവതരിപ്പിക്കുമ്പോൾ നാം ആലോചിച്ചു പോകും ശരിയാണല്ലോ ! അതുകൊണ്ട് തന്നെ തന്റെ ശിഷ്യഗണങ്ങളും സതീർത്ഥ്യരും വിശ്വാസി സമൂഹവും നല്ല കാര്യങ്ങൾക്ക് കൈതാങ്ങായി എന്നും അദ്ദേഹത്തോടൊപ്പം ഉണ്ട്.

സഭയുടെ എക്കോളജിക്കൽ കമ്മീഷന്റെ അദ്ധ്യക്ഷനാണ് തിരുമേനി. ഗ്രീൻപാരീഷ് അവാർഡ് ഏർപ്പെടുത്തി ഇടവകകളെ പരിസ്ഥിതി സൗഹൃദകേന്ദ്രങ്ങളാക്കാൻ തിരുമേനി ശ്രമിക്കുന്നു. ഒരു തളിരിലയുടെ സൗഭഗത്തിൽ, കാഴ്ചകളിൽ ദീപ്തമാകുന്ന മനസ്സിന്റെ ഉടമയാണ് തിരുമേനി. നമ്മുടെ സന്യസ്ത പിതാക്കന്മാരുടെ ചരിത്രങ്ങൾ പരതിയാൽ ഹിംസ്ര മൃഗങ്ങൾ നമ്രശിരസ്കരാകുന്ന വിശുദ്ധ സാന്നിദ്ധ്യം കാണാം. ഏദനിലെ പ്രകൃതിയിലും ഇത്തരം ദൃശ്യങ്ങൾ ഉണ്ടല്ലോ. കൊന്നും തിന്നും വാഴുന്ന ഇക്കാലത്തിലൊരു സ്വപ്നമായെങ്കിലും ഇത്തരം ഓർമ്മകൾ അവശേഷിക്കട്ടെ. പറഞ്ഞുവന്നത് പ്രകൃതിയും മനുഷ്യനും ഭിന്നമല്ല പരസ്പര പൂരകങ്ങളാണ് എന്ന സത്യത്തിലേക്കാണ്. മനുഷ്യസ്നേഹം പോലെ തന്നെ മൃഗങ്ങളെയും സ്നേഹിക്കുന്ന പിതാക്കന്മാർ നമുക്ക് അന്യംനിന്നുപോയിട്ടില്ല. ലാഭങ്ങളുടെ അക്കങ്ങൾക്കും അപ്പുറം ഇത്തരം പ്രവൃത്തികളിൽ ആത്മസംതൃപ്തിയാണ് മുഖ്യം എന്ന് തിരുമേനി ശഠിക്കുന്നു. നിയുക്ത മെത്രാനെ കാണാൻ ബേസിൽ അരമനയിലെത്തിയവർ പശുവിനെ കുളിപ്പിക്കുന്ന കുര്യാക്കോസ് റമ്പാച്ചനെ കണ്ടൊന്ന് ഞെട്ടിയത് പഴയ കഥ. ഏത് ജോലിയും ഇപ്പോഴും തനിക്കിണങ്ങുമെന്ന് ശ്രേഷ്ഠ ഇടയത്വത്തിന്റെ ഇക്കാലദൃശ്യങ്ങൾ കാട്ടിത്തരും.



ബത്തേരിയുടെ 'കുളിരിൽ' നിന്നും തുമ്പമണിന്റെ 'ഉഷ്ണ'ത്തിലേക്കൊരു മടക്കയാത്ര. അതും ഒരു നിയോഗമാണ്. പുത്തൻകാവിൽ മാർ പീലക്സിനോസ് വെട്ടിപ്പിടിച്ചു; ഓമല്ലൂരിന്റെ മാർ പീലക്സിനോസ് വേലികെട്ടി ശക്തീകരിച്ചു; പ്രതിബദ്ധതയുടെ പ്രവാചകൻ മാർ യൗസേബിയോസ് ഉഴുതുമറിച്ച് വിത്തെറിഞ്ഞു; ഇന്ന് പ്രകൃതിയുടെ പരിപാലകൻ മാർ ക്ലിമ്മീസ് മുപ്പതും അറുപതും നൂറും കൊയ്യാൻ പാകത്തിൽ വളർത്തി വലുതാക്കി. തുമ്പമൺ ഭദ്രാസനത്തിന് അദ്ദേഹത്തിന്റെ കൈയ്യൊപ്പുകൾ പലതാണ്. ദശാംശ പദ്ധതി, തട്ട ബാലികാഭവൻ, അങ്ങാടിക്കൽ പകൽവീട്, മാരാമൺ സമഷ്ടി, വയലത്തല റബ്ബർ എസ്റ്റേറ്റ്, മല്ലശ്ശേരി, വാഴമുട്ടം തുടങ്ങിയ സ്ഥലങ്ങളിൽ സമ്പാദിച്ച പുരയിടങ്ങൾ, കോന്നി, താവളപ്പാറ സെന്റ് തോമസ് കോളജ്, മാക്കാംകുന്ന് മാർ ക്ലിമ്മീസ് റിസേർച്ച് സെന്റർ, വെച്ചൂച്ചിറ മേഴ്സി ഹോം, പത്തനംതിട്ട പാലിയേറ്റിവ് കെയർ സെന്റർ . എണ്ണിക്കണക്കെടുത്താൽ ഇനിയുമേറെ പറയാൻ കാണും.

പൂർവ്വസൂരികളുടെ ഗരിമയും മഹിമയും ഭംഗം വരാതെ കാത്തുസൂക്ഷിക്കുന്ന പ്രകൃതിയുടെ ഇടയന്, ഇനിയും, പരിപാലനത്തിന്റെ സംവത്സരങ്ങൾ നിറനിലാവുപോലെ പരന്നൊഴുകട്ടെ..

■

## ചുറ്റുവട്ടം

ജോയി കുളനട

BUS

പച്ചക്കറിചന്തയിൽ കേറി വോട്ടു ചോദിച്ചില്ലേ?

വേണ്ട. ജനം കാന്താരി അരച്ചു കണ്ണിൽ തേക്കും... MP ആയിപ്പോയതിൽ പിന്നെ വരുന്നത് ആദ്യമാ!

എല്ലാം വോട്ട്

പച്ചക്കറി വില

GAS AGENCY

ഗ്യാസ് ഏജൻസിയിൽ നമുക്കൊന്ന് കേറിപ്പോയാലോ?

താനെന്റെ ഗ്യാസ് തീർക്കും. അതിനുള്ള വേലയാ!

ഗ്യാസ് വില വർദ്ധന പിൻവലിക്കുക

ദേ, തൊഴിലുറപ്പുകാരു കൂട്ടം കൂടി നിൽക്കുന്നു. പോയി നോക്കിയാലോ?

തിരികെ നടക്ക്.. വെട്ടുകത്തിയാ അവരുടെ കയ്യിൽ

എല്ലാം വോട്ട്

തൊഴിലുറപ്പ് സമരം കുടിശ്ശിക ശമ്പളം നൽകുക

ദേ.. പള്ളിപിരിഞ്ഞു. അങ്ങോട്ട് പോയാലോ?

അവിടെ കുഴപ്പമില്ല. വാ ഇപ്പോ നോമ്പാ. അവർ എല്ലാം ക്ഷമിച്ചോളും.

ST. THOMAS ORTHODOX CHURCH

## യു. ജി. സി. ദേശീയ സെമിനാർ



ബത്തേരി സെന്റ് മേരീസ് കോളേജിൽ യു.ജി.സി. ദേശീയ സെമിനാർ പരമ്പര സംസ്ഥാന വനിതാ കമ്മീഷൻ അദ്ധ്യക്ഷ ശ്രീമതി റോസക്കുട്ടി ടീച്ചർ ഉത്ഘാടനം ചെയ്തു. പ്രിൻസിപ്പാൾ പ്രൊഫ. പ്രേംജി ഐസക്ക് അദ്ധ്യക്ഷത വഹിച്ച യോഗത്തിൽ കോളേജ് ഗവർണിംഗ് ബോർഡ് സെക്രട്ടറി സി.എ. ജോർജ്ജ്, മത്തായി നൂറനാൽ, ഡോ. വിഷ്ണുമായ ബന്നൂർ, ഡോ. വിൻസെന്റ് മാത്യു, പ്രൊഫ. ജോൺ മത്തായി, പ്രൊഫ. ഗീതാ ജോർജ്ജ്, കോളേജ് യൂണിയൻ ചെയർമാൻ ശ്രീ. പ്രവീൺ കുമാർ എന്നിവർ പ്രസംഗിച്ചു.

*Advt.*


11th Death Anniversary

21-04-2014



**REV. FR. GEORGE VENGAL (86)**

**VENGAL HOUSE**
**NEERATTUPURAM**






ഒരു വലിയ ലക്ഷ്യത്തിലേക്ക്
ഒരു ചെറിയ ചുവട്

പരുമല സെന്റ് ഗ്രീഗോറിയോസ്
ഇന്റർനാഷണൽ കാൻസർ കെയർ സെന്ററിന്റെ
നിർമ്മാണത്തിന് ഒരു ചതുരശ്ര അടിക്ക് വേണ്ട തുക

# ₹3700

## ഞാൻ നൽകുന്നു

## നിങ്ങളും തയ്യാറല്ലേ ?

Cheques & Drafts are to be drawn in favour of
**ST. GREGORIOS INTERNATIONAL CANCER CARE CENTRE, PARUMALA**

**A/c No. 11310200003697, IFSC: FDRL0001131**
Federal Bank, Mannar, Kerala.

## ST. GREGORIOS INTERNATIONAL CANCER CARE CENTRE

**Parumala P.O., Pathanamthitta (Dist), Kerala State, Pin Code - 689 626,**
**Tel : 0091 (0) 479 2312266/2312465 www.sgiccc.com , sgicccparumala@gmail.com**
**Fax : 0091 (0) 479 2312866 Find on as Facebook: sgi cancercarecentreparumala**

www.presscomads.com

## രാജ്യാന്തര പുരസ്ക്കാരം നിറ്റിൻ വി. രാജന്



കോട്ടയം: രാഷ്ട്രീയ പൊതുസമൂഹത്തിൽ 'ക്രിസ്തീയതയുടെ സാമൂഹിക മൂല്യങ്ങൾ' എന്നവിഷയത്തിൽ ഇന്റർ പാർലമെന്ററി അസംബ്ലി ഓൺ ഓർത്തഡോക്സി നടത്തിയ പ്രബന്ധ മത്സരത്തിൽ രാജ്യാന്തര പുരസ്ക്കാരം നേടിയ നിറ്റിൻ വി. രാജൻ. ആയിരം യൂറോയും (85000 രൂപ) പ്രശസ്തി പത്രവും ജൂൺ 26ന് മോസ്കോയിൽ വച്ച് നടക്കുന്ന സമ്മേളനത്തിൽ സമ്മാനിക്കും.

ബഹുസ്വര സമൂഹത്തിൽ ശാന്തിയും സമാധാനവും നീതിയും നിലനിർത്തുവാൻ 1993ൽ റഷ്യ കേന്ദ്രമാക്കി ആരംഭിച്ച സംഘടനാണ് ഇന്റർ പാർലമെന്ററി അസംബ്ലി.

ബാംഗ്ലൂർ സെന്റ് മേരീസ് ഓർത്തഡോക്സ് വലിയ പള്ളിയിൽ മണക്കളത്തിൽ രാജൻ ജോർജ്ജിന്റെയും വത്സമ്മ രാജന്റെയും മകനായ നിറ്റിൻ വി. രാജൻ കോട്ടയം ഓർത്തഡോക്സ് സെമിനാരിയിൽ നാലാം വർഷ വിദ്യാർത്ഥിയാണ്. സഹോദരി ജിഷ ബിനു മാത്യു.

## നിയമിതനായി



സംസ്ഥാന സാമൂഹിക ക്ഷേമ വകുപ്പ് ഉപദേശക സമിതി അംഗമായി നിയമിതയായ കൊടുമൺ പുത്തൻവീട് കുഞ്ഞന്നാമ്മ കുഞ്ഞ്. ഐക്കാട് സെന്റ് മേരീസ് ഇടവകാംഗമാണ്.

## നിയമിതനായി



കേരള സംസ്ഥാന യുവജന കമ്മീഷൻ അംഗമായി നിയമിക്കപ്പെട്ട സുജിത്ത് പോൾ. കോലഞ്ചേരി സെ. പീറ്റേഴ്സ് & സെ. പോൾസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗവും വടവുകോട് രാജർഷി മെമ്മോറിയൽ ഹയർ സെക്കണ്ടറി സ്കൂൾ അധ്യാപകനുമാണ്.

## വിജയികൾ





സൺഡേസ്ക്കൂൾ മലബാർ സോൺ സഹപാഠ്യ മത്സരങ്ങളിൽ സബ് ജൂണിയർ സംഗീതത്തിൽ രണ്ടാം സ്ഥാനം നേടിയ അബിയ സണ്ണിയും (പാലനിൽക്കുന്നതിൽ) ഹയർ സെക്കണ്ടറി പൊതുവിജ്ഞാനത്തിൽ ഒന്നാം സ്ഥാനം നേടിയ ദിവ്യ റെജി ഫിലിപ്പും (കല്ലോലിക്കൽ). ചുങ്കത്തറ സെ. ജോർജ് വലിയ പള്ളി ഇടവകാംഗങ്ങളാണ്.



സൺഡേസ്ക്കൂൾ അഖില മലങ്കര വേദ പ്രവീൺ ഡിപ്ലോമാ പരീക്ഷയിൽ (12-ാം ക്ലാസ്സ്) ഒന്നാം റാങ്ക് നേടിയ അഖിൽ വർഗീസ് മാത്യു. കോട്ടയം മാർ ഏലിയാ കത്തീഡ്രൽ ഇടവകാംഗം. വങ്ങാനത്തുവയലിൽ ഷിബു വർഗീസിന്റെയും അനില ഷിബു വിന്റെയും മകൻ.





സൺഡേസ്ക്കൂൾ സൗത്ത് സോൺ സഹപാഠ്യ മൽസരത്തിൽ ജൂനിയർ വിഭാഗം വേദവാക്യത്തിൽ ഒന്നാം സ്ഥാനം ലഭിച്ച അനീറ്റ മറിയം സാബുവും, അഖില മലങ്കര ബാലസമാജം ജൂനിയർ വിഭാഗം പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം ലഭിച്ച ജയ്ഡൻ ജൂലിയന്റും കൊല്ലം അടുതല സെ. ജോർജ് ഇടവകാംഗങ്ങളാണ്.



അഖില മലങ്കര മർത്തമറിയം വനിതാ സമാജം കേന്ദ്ര പരീക്ഷയിൽ സൂപ്പർ സീനിയേഴ്സ് വിഭാഗത്തിൽ ഒന്നാം റാങ്ക് നേടിയ ഏലിയാമ്മ യോഹന്നാൻ. ബോംബെ ഭദ്രാസനത്തിൽ മലാഡ് സെ. തോമസ് മഹായിടവകയിലെ റ്റി. വി. യോഹന്നാന്റെ സഹധർമ്മിണിയാണ്.

## ആരോഗ്യ പോഷണം പദ്ധതി

അഗളി: കൃഷിയുടെ വികസനത്തിനും വിദ്യാഭ്യാസത്തിനും ഊന്നൽ നൽകിയുള്ള പ്രവർത്തനങ്ങൾ ആദിവാസികളെ സമൂഹത്തിന്റെ മുഖ്യധാരയിലേക്ക് കൊണ്ടുവരുന്നതിന് സഹായിക്കുമെന്ന് സുന്നഹദോസ് സെക്രട്ടറി ഡോ. മാത്യൂസ് മാർ സേവേറിയോസ് അഭിപ്രായപ്പെട്ടു.

ഓർത്തഡോക്സ് സഭയുടെ സാമൂഹിക വികസന പ്രവർത്തനങ്ങൾ കൂടുതൽ ആദിവാസി മേഖലകളിലേക്ക് വ്യാപിപ്പിക്കേണ്ടതുണ്ട്. അതിനുള്ള പദ്ധതികൾ സെന്റ്.തോമസ് ആശ്രമത്തിന്റെ നേതൃത്വത്തിൽ സഭ ആരംഭിക്കുമെന്ന് മെത്രാപ്പൊലീത്ത പറഞ്ഞു. സെന്റ്.തോമസ് ഓർത്തഡോക്സ് ചാരിറ്റബിൾ സൊസൈറ്റിയും കേന്ദ്ര തൊഴിലാളി പരിശീലന ബോർഡും സംയുക്തമായി സംഘടിപ്പിച്ച പരിശീലന പരിപാടിയുടെ രണ്ടാം ഘട്ടം നെല്ലിപ്പതി ഊരിൽ ഉദ്ഘാടനം ചെയ്യുകയായിരുന്നു മെത്രാപ്പൊലീത്ത.

സെന്റ്.തോമസ് ആശ്രമം മാനേജർ ഫാ. എസ് പോൾ റമ്പാൻ അദ്ധ്യക്ഷത വഹിച്ചു. കെ.ജെ മാത്യു, ഡൊമിനി മാത്യു, മുൻ ഡപ്യൂട്ടി ഡയറക്ടർ സാറാമ്മ മാത്യു, പി. ബാലകൃഷ്ണൻ, മിഷൻ ഡയറക്ടർ ഡോ.സിബി തരകൻ, എലിസബത്ത് തോമസ് എന്നിവർ പ്രസംഗിച്ചു.



മസ്ക്കറ്റ് സെ. ഗ്രിഗോറിയോസ് ഓർത്തഡോക്സ് മഹാ ഇടവകയുടെ തണൽ പ്രൊജക്ടിന്റെ വാർഷിക സമ്മേളനം പരുമലയിൽ പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. ഡോ. സഖറിയാ മാർ അപ്രേം, വികാരി ഫാ. ജോജി ജോർജ് കോയിക്കലേത്ത്, ഫാ. ഡോ. ജോൺസ് ഏബ്രഹാം കോനാട്ട്, ഫാ. ഷാജി മുകടിയിൽ എന്നിവർ സമീപം.

## സുറിയാനി പദപരിചയം
## സ്കീപ്പാ

കഷ്ടാനുഭവ ആഴ്ചയിലെ നമസ്കാരങ്ങളിൽ ആവർത്തിച്ചു കേൾക്കുന്ന പദമാണ് 'സ്കീപ്പാ' എന്നുള്ളത്. 'സ്കാഫ്' എന്ന ക്രിയാധാതുവിൽ നിന്ന് രൂപംകൊണ്ട വാക്കാണിത്. 'ഉയർത്തപ്പെടുക', 'മരത്തിൽ തൂക്കുക' 'കുരിശിൽ തൂക്കുക' എന്നൊക്കെയാണ് ഇതിന്റെ അർത്ഥം. നമ്മുടെ കർത്താവിന്റെ കുരിശുമരണത്തെ മുഴുവനായി സൂചിപ്പിക്കുന്ന പദമാണ് 'സ്കീപ്പാ' എന്നുള്ളത്. പുതിയ നിയമത്തിൽ യേശുവിന്റെ ക്രൂശീകരണ വിവരണങ്ങളിൽ 'സ്കാഫ്' എന്ന വാക്കാണ് സുറിയാനിയിൽ കാണപ്പെടുന്നത് (മത്താ. 27.22, ലൂക്കോ. 23:21). മുൻപറഞ്ഞ അർത്ഥങ്ങൾ കൂടാതെ 'ഉഴുതുമറിക്കുക' (to plow) എന്നൊരർത്ഥവും ഈ വാക്കിനുണ്ട്. ഇതും കർത്താവിന്റെ കഷ്ടാനുഭവവുമായി ബന്ധപ്പെടുത്താവുന്നതാണ്. "തന്റെ ശരീരം ഉഴവുചാലുകൾ പോലെ കീറപ്പെട്ടു" എന്ന് ചില പ്രാർത്ഥനകളിൽ കാണുന്നുണ്ട്. (സങ്കീ. 129.3). ഹാശാ ആഴ്ചയിലെ മാർ യാക്കോബിന്റെ ബോവൂസാ മിശിഹാ സ്കീപ്പാ.... എന്ന ഗീതം മനുഷ്യാവതാരത്തിന്റെ ലക്ഷ്യം തന്നെ ക്രൂശീകരണവും മരണവും കഷ്ടതകളുമാണെന്ന് സന്ദേശിക്കുന്നുണ്ട്.

**ഫാ. മാത്യു വർഗീസ്, റോം**

## മസ്ക്കറ്റിൽ പുതിയ ദേവാലയം

മലങ്കര ഓർത്തഡോക്സ് സഭയുടെ അഹമ്മദാബാദ് ഭദ്രാസനത്തിന്റെ കീഴിൽ മസ്ക്കറ്റിൽ പുതിയ ദേവാലയം. ഗാലാ സെ. മേരീസ് ഓർത്തഡോക്സ് പള്ളിയാണ് ഏപ്രിൽ ഒന്ന് മുതൽ നിലവിൽ വന്നത്. പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിൽ മസ്ക്കറ്റിലെ പ്രഥമ ദേവാലയമാണിത്. നിലവിൽ റൂവി, സലാല, സോഹാർ എന്നിവടങ്ങളിൽ സഭയ്ക്ക് ആരാധന സൗകര്യം ഉണ്ടെന്ന് ഭദ്രാസനാധിപൻ ഡോ. ഗീവർഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്താ പറഞ്ഞു.

## ഹർജി സുപ്രീം കോടതി തള്ളി

കുറിഞ്ഞി സെന്റ് പീറ്റർ & സെ. പോൾസ് ഓർത്തഡോക്സ് പള്ളിയുടെ തെരഞ്ഞെടുക്കപ്പെട്ട ട്രസ്റ്റിമാർക്ക് അധികാരം കൈമാറുന്നത് തടയണമെന്ന് ആവശ്യപ്പെട്ട് യാക്കോബായ വിഭാഗം സുപ്രീം കോടതിയിൽ സമർപ്പിച്ച ഹർജി തള്ളി. കേരള ഹൈക്കോടതിയുടെ ഉത്തരവിന്റെ അടിസ്ഥാനത്തിലും കോടതി നിയമിച്ച അഡ്വക്കേറ്റ് കമ്മീഷന്റെ മേൽനോട്ടത്തലുമാണ് ഭരണസമിതിയുടെ ബി. പട്ടികയിലുള്ള തെരഞ്ഞെടുപ്പ് നടന്നത്. എ. പട്ടികയിൽ നിന്ന് തിരഞ്ഞെടുത്തിട്ടുള്ള പള്ളി ട്രസ്റ്റിമാർക്ക് ഭരണം കൈമാറുന്നതിനുവേണ്ടി കോടതി പ്രത്യേക സമയക്രമീകരണവും മേൽനോട്ടം വഹിക്കാൻ അഡ്വക്കേറ്റ് കമ്മീഷനെയും നിയമിച്ചിരുന്നു. എന്നാൽ ഹൈക്കോടതിയുടെ ഉത്തരവ് പ്രകാരം നിലവിൽ വന്ന പള്ളി ഭരണസമിതിക്ക് ഭരണം കൈമാറാതിരിക്കുവാനും അനധികൃതമായി പള്ളിഭരണം തുടരുന്നതിനും വേണ്ടിയാണ് യാക്കോബായ വിഭാഗം സുപ്രീംകോടതിയെ സമീപിച്ചത്. ഈ വിഷയം വിശദമായി പരിശോധിച്ച സുപ്രീം കോടതി അഡ്വക്കേറ്റ് കമ്മീഷൻ അഡ്വ. ശ്രീലാൽ വാര്യരോട് കോടതിയുത്തരവ് കിട്ടുന്ന മുറയ്ക്ക് പള്ളി റിസീവറായി ചാർജ്ജ് എടുക്കുവാനും 15 ദിവസത്തിനകം തിരഞ്ഞെടുക്കപ്പെട്ട പള്ളി ട്രസ്റ്റിമാരായ ഡോ. ജേക്കബ് ജോൺ, തോമസ് കെ. ജോർജ് എന്നിവർക്ക് പള്ളിയുടെ ഭരണം കൈമാറുവാനും ഉത്തരവായി.



## കെ.സി.സി.

കേരള കൗൺസിൽ ഓഫ് ചർച്ചസിന്റെ ഇന്റേണൽ ഓഡിറ്റർ ആയി തെരഞ്ഞെടുത്ത ഡോ. വിനോദ് ജോൺ. ആയൂർ സെ. മേരീസ് വലിയ പള്ളി അംഗമാണ്. തിരുവനന്തപുരം ഭദ്രാസന കൗൺസിൽ അംഗം, വൈ.എം.സി.എ. എക്യുമെനിക്കൽ സെന്റർ ട്രഷറാർ.

## പുരസ്ക്കാരം



**കോലഞ്ചേരി:** സംസ്ഥാനത്തെ മികച്ച വ്യവസായ സംരംഭകയ്ക്കുള്ള കേരള ഇൻഡസ്ട്രിയൽ പ്രമോഷൻ കൗൺസിലിന്റെ അവാർഡ് കിഴക്കമ്പലം 'സേവന മെഡിനീഡ്സ്' മാനേജിംഗ് ഡയറക്ടർ ബിനു ഫിലിപ്പോസിനു ലഭിച്ചു.

കോലഞ്ചേരി സെ. പീറ്റേഴ്സ് & സെ. പോൾസ് ഇടവകയിൽ ചിത്തേത്തുപാറ വീട്ടിൽ പീറ്റർ തോമസിന്റെ ഭാര്യ. മക്കൾ: ലിയാ സാറാ പീറ്റർ, ലിയോൺ പീറ്റർ.

### അഡ്വ. സൈമൺ അലക്സ്



അഞ്ചൽ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമായ അഡ്വ. സൈമൺ അലക്സിനെ കേന്ദ്ര ഫിലിം സെൻസർ ബോർഡ് അംഗമായി തെരഞ്ഞെടുത്തു.

ഫുഡ് കോർപ്പറേഷൻ ഓഫ് ഇൻഡ്യയുടെ കേരള സ്റ്റേറ്റ് കൺസൾട്ടൻസി അംഗവുമാണ്.



പഴഞ്ഞി എം.ഡി. കോളജ് പ്രിൻസിപ്പാളായി നിയമിതനായ പ്രൊഫ. അലക്സാണ്ടർ വി. ജോർജ്. മാവേലിക്കര വടക്കേ തലയ്ക്കൽ പറമ്പിൽ പരേതനായ റവ. ജോർജ് സഖറിയ കോർഎപ്പിസ്ക്കോപ്പായുടെ മകൻ. ഭാര്യ: എലിസബത്ത് അലക്സാണ്ടർ (അധ്യാപിക) മക്കൾ: ജോർജ് വി. അലക്സാണ്ടർ, സൈറ അലക്സാണ്ടർ

## അവർ ഒന്നാകുന്നു

മലങ്കര ഓർത്തഡോക്സ് സഭ മാനവശക്തീകരണ വിഭാഗത്തിന്റെ നേതൃത്വത്തിൽ നടപ്പാക്കുന്ന 'അവർ ഒന്നാകുന്നു' എന്ന ദാമ്പത്യ മാർഗ്ഗനിർദ്ദേശ പദ്ധതികളുടെ ലോഗോ പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാ ബാവാ അസ്സോസിയേഷൻ സെക്രട്ടറി ഡോ. ജോർജ് ജോസഫിന് നൽകി പ്രകാശനം ചെയ്തു. ഒരു വർഷം നീണ്ടു നിൽക്കുന്ന ഈ ദാമ്പത്യ ബോധവൽക്കരണ കർമ്മ പദ്ധതി മലങ്കര സഭയുടെ എല്ലാ പള്ളികളിലും 2014-ൽ നടപ്പാക്കണമെന്ന് പ. കാതോലിക്കാ ബാവാ ഉദ്ബോധിപ്പിച്ചു.

QUOTE : "the day is still young. but madam prime minister called it as night" - field marshal sam manekshaw

# പൂർണ്ണവിരാമം.

## പ്ലേറ്റോ ദർശിച്ചതും ; ചിലർ ഛർദ്ദിച്ചതും

ഇന്ത്യയിലെ ഓരോ പഞ്ചായത്തുകളുടെയും വലിപ്പമുള്ള സിറ്റികൾ അഥവാ പോളിസുകൾ (police), നാടുകളായി കാണപ്പെട്ടിരുന്ന കാലത്ത് പൊതുഭരണത്തെപ്പറ്റി പ്ലേറ്റോ എന്ന ദാർശനിക കുലപതി എഴുതിവച്ച ചിന്താധാരകളുണ്ട്.

ഏഥൻസിലും ഗ്രീസിലും ഒഴുകിയിറങ്ങിയ കലയുടെയും സർഗ്ഗാത്മകതയുടെയും ഓളങ്ങൾക്കൊപ്പം പ്രചാരം നേടിയിട്ടുള്ള ദാർശനിക ചിന്തകൾക്കുപോലും ഒരു അതീന്ദ്രിയ സൗന്ദര്യമുണ്ട്.

കാടും കടലും മലകളും കടന്നെത്തിയ കലയും ആവിഷ്കാരങ്ങളും അതിരുകൾ വരയ്ക്കാത്ത ഈ മഹാഭാരതത്തിന്റെ പ്രദർശനശാലകളിൽ വരെ വിസ്മയക്കാഴ്ചകളായെത്തിയിട്ടുണ്ട്. എണ്ണം പറഞ്ഞ മ്യൂസിയങ്ങളിലൊന്നായ സാലാർജംഗിലെ 'ദി വെയ്ലിംഗ് ബ്യൂട്ടി' പ്രക്ഷകമനസ്സിനെ മെഡിറ്ററേനിയൻ കടലിനക്കരെ കൈ പിടിച്ചു നടത്തുന്നുണ്ട്.

പ്ലേറ്റോ അവതരിപ്പിക്കുന്ന ഫിലോസഫി ആത്മാവുള്ളതും തദ്വാരാ സ്വർഗ്ഗത്തിലേക്ക് നയിക്കപ്പെടുന്നതുമാണ്. ആത്മാവിനെ തിരിച്ചറിയുന്നവനേ ഭരിക്കാനർഹതയുള്ളൂ എന്നാണ് പ്ലേറ്റോണിക് മതം.

ഒരു പ്ലാറ്റ്ഫോമിൽ ഇരുത്തിയിരിക്കുന്ന മനുഷ്യർ ഭിത്തിയിൽ തങ്ങളുടെ ചലിക്കുന്ന കൈകൾ പ്രതിഫലിക്കുന്നതു കാണുമ്പോൾ അത് വെറും നിഴലുകൾ (മായ) ആണെന്ന് തിരിച്ചറിയുന്നതാണ് ജ്ഞാനത്തിന്റെ തുടക്കം.

'ഷാഡോ ഓഫ് കേവ്സ്' എന്ന തിയറിയിലൂടെ തത്വശാസ്ത്രത്തിന്റെ തൊങ്ങലുകൾ ഇഴനാര് കീറുകയാണ്.

സമൂഹത്തെ മൂന്നു ഗണങ്ങളായി തിരിക്കുകയും (പ്രൊഡ്യൂസേഴ്സ്, ആക്സലറീസ്, ഗാർഡിയൻസ്) അതിൽ നിന്നും കഠിന പരിശീലനത്തിലൂടെയും ചിട്ടകളിലൂടെയും ഒരു ദാർശനിക രാജാവിനെ (Philospher King) ഭരണാധിപനായി കൊണ്ടു വരുകയും ചെയ്യുന്ന വിദ്യാഭ്യാസ പദ്ധതി.

കുടുംബവും സ്വകാര്യ സ്വത്തുമൊക്കെ നിരോധിച്ചു കൊണ്ട് ഒരാളെ സത്യസന്ധനും ഉന്നതമാനസനും സുശിക്ഷിതനും ധൈര്യശാലിയുമായ ഭരണാധികാരിയായി രൂപപ്പെടുത്തുന്ന വഴികൾ...

ദൈവങ്ങൾ മോശമായി പെരുമാറുന്ന 'ഹോമർ' പോലെയുള്ള ഇതിഹാസങ്ങളുടെ വായന കർശനമായി നിരോധിച്ചുകൊണ്ടും 'അരിത്തമെറ്റിക്കി'നെപ്പറ്റി ബോധമില്ലാത്തവർക്ക് പ്രവേശനമില്ലെന്ന' വാതിൽക്കുറിപ്പിലൂടെ കണക്കിനെ ഗൗരവമായി പഠിപ്പിച്ച് മസ്തിഷ്ക പ്രക്ഷാളനം നടത്തിയും ഒരാൾ നേതൃത്വത്തിലെത്തുന്ന കാഴ്ച.

30 വർഷത്തെ നിരന്തരപഠനവും 15 വർഷത്തെ പരിശീലനവും പിന്നെ സ്ഥാനലബ്ധിയും... രാഷ്ട്രതന്ത്രജ്ഞന്റെ കനൽ വഴികൾ...

ഇരുട്ടി വെളുക്കുന്നതിന് മുമ്പ് മുന്നണി മാറുന്ന നേതാക്കളും, തന്റെ കിടക്കയിൽ ഉണ്ടാകും എന്ന വിശ്വാസത്തിൽ കണ്ണടച്ചുറങ്ങുന്നവനെ കബളിപ്പിക്കുന്ന സഹശയിതരും, മോഹങ്ങൾക്കു മീതെ കരിമ്പടം വീണപ്പോൾ നിദ്രാവിഹീനരായവരും, ഒരു ടിക്കറ്റെങ്കിലും കിട്ടിയാൽ മതിയെന്ന മതിഭ്രംശത്തിൽ പാദക്ഷാളനം നടത്തുന്ന അതിമോഹികളും...

പിന്നെ, നാൽക്കാലികളുടെ അന്നത്തിൽ നിന്നു വരെ കൈയ്യിട്ടുവാരി തീറ്റകുംഭകോണത്തിൽ കുടുങ്ങിയവരും, രാജ്യത്തെ കുറ്റാന്വേഷണ വിദഗ്ദരെക്കൊണ്ട് സാരികളുടെയും ചെരിപ്പുകളുടെയും കണക്കെടുപ്പിച്ച കുറ്റകൃത്യങ്ങളിൽ ഏർപ്പെട്ടവരും, നോട്ടുകെട്ടുകൾ പറത്തിയവരും, കോടികൾക്ക് പ്രത്യുപകാരമായി അവിശ്വാസത്തെ പരാജയപ്പെടുത്തിയവരും കൊലചെയ്തവരും ചെയ്യിച്ചവരും...

കോർപ്പറേറ്റുകളുടെ ശുഭലഗ്നം നോക്കി രാജ്യത്തിന്റെ ജാതകം തിരുത്തുന്നവരും...

പ്രകടന പത്രികൾക്കു വിശപ്പടക്കാനാവില്ല എങ്കിൽ തന്നെയും നേരാംവണ്ണം ജനസംഖ്യാകണക്കെടുപ്പ് പൂർത്തീകരിക്കാനാവത്തവിധം ഭിക്ഷാടകരും, അഭിസാരികളും, മാനസികരോഗികളും ചുറ്റിത്തിരിയുന്ന മഹാഭാരത പരിഛേദം.

കൈവിരൽത്തുമ്പിൽ എത്രവട്ടം മഷിപുരണ്ടാൽ നാമൊക്കെ ക്ഷേമരാഷ്ട്രത്തിലെ പൗരന്മാരാകും?

പ്രിയപ്പെട്ട പ്ലേറ്റോ, അരിസ്റ്റോക്രസി ഞങ്ങൾ സഹിച്ചുകൊള്ളാം. ഇത്രയും ജ്ഞാനിയായൊരു 'ഫിലോസഫർ കിംഗ്' നിയമത്തിനതീതമായി പ്രവർത്തിക്കുമെന്നും കരുതിന്നില്ല. പക്ഷേ കനകസിംഹാസനങ്ങളിലിരിക്കുന്നവർക്ക് 'പൂലപ്പേടി', 'മണ്ണാപ്പേടി' കൂടാതെ ഉത്തരവുകളിറക്കുവാൻ താങ്കളുടെ ആശയങ്ങളെ ഞങ്ങൾക്ക് ഉട്ടോപ്യൻ എന്നു വിളിക്കേണ്ടി വരുന്നു. സദയം ക്ഷമിക്കുക!

പുറം താളിലെ ഈ എഴുത്ത് നിർത്തുകയാണ്. ഒപ്പം ഈ പണിയും. അവശേഷിക്കുന്ന സഭാസ്നേഹവും അഭിമാനവും കൈമുതലാക്കി പടിയിറങ്ങുന്നു. ഈ തൂലികത്തുമ്പിനെ സ്നേഹിച്ചവരേ... നന്ദി! നല്ല വാക്കുകൾക്ക് പഞ്ഞമുള്ള ഈ നാട്ടിൽ, സർഗ്ഗശേഷിക്കു ഒരു പരാതിയുമില്ല.

ഗുണിതം: എങ്കിലും, നന്മയ്ക്കു തിന്മയെന്നും
ഇരുളിന് വെളിച്ചമെന്നും പേർ പറയുന്നവരേ...
"വാളല്ലെൻ സമരായുധം"

നിങ്ങളുടെ പ്രിയപ്പെട്ട,
ഫാ.തോമസ് പി മുകളിൽ എന്ന മുകളിലച്ചൻ

www.facebook.com/mukalilachen





# സെന്റ് ജോർജ്ജ് ഓർത്തഡോക്സ് സിറിയൻ പള്ളി

അടുപ്പുട്ടി, കുന്നംകുളം Ph: 04885 222 807

# ദേവാലയ കൂദാശ

2014 ഏപ്രിൽ 21 22



അഭി.മാത്യൂസ് മാർ
തേവോദോസിയോസ് മെത്രാപ്പോലീത്ത







അഭി.ഡോ.ഗീവർഗ്ഗീസ്
മാർ യൂലിയോസ് മെത്രാപ്പോലീത്ത

പരിശുദ്ധ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായുമായ പരി. ബസ്സേലിയോസ് മാർത്തോമാ പൗലോസ് ദ്വിതിയൻ ബാവാ തിരുമേനിയുടെ പ്രധാന കാർമികത്വത്തിലും അഭി. മാത്യൂസ് മാർ തേവോദോസിയോസ് മെത്രാപ്പോലീത്ത, അഭി. ഡോ. ഗീവർഗ്ഗീസ് മാർ യൂലിയോസ് മെത്രാപ്പോലീത്ത എന്നിവരുടെ സഹകാർമികത്വത്തിലും കൂദാശ ചെയ്യപ്പെടുന്നു.

THE MALANKARA SABHA,
CATHOLICATE ARAMANA, KOTTAYAM-686 004
Published on 10/April/2014

RNI No. 3076/1948, Reg. No. KL/KTM/236/2012-14
License No. KL/CR/KTM/WPP-47/2012-14
Licensed to Post Without Pre-Payment


# മുംബയ്, കല്യാൺ വലിയപള്ളിയിൽ

## പരിശുദ്ധ മാർത്തോമ്മാ ശ്ലീഹായുടെ ഓർമ്മപ്പെരുന്നാൾ

### ഏപ്രിൽ 26, 27 തീയതികളിൽ



**പ്രോഗ്രാം**

| | | |
|---|---|---|
| ഏപ്രിൽ 20 ഞായർ | : 8.00 a.m. | കൊടിയേറ്റ് |
| ഏപ്രിൽ 25 വെള്ളി | : 7.30 p.m. | സന്ധ്യാനമസ്കാരം തുടർന്ന് പ. പരുമലതിരുമേനിയോടുള്ള മദ്ധ്യസ്ഥ പ്രാർത്ഥന. |
| ഏപ്രിൽ 26 ശനി | : 5.00 p.m. | പരിശുദ്ധ ബാവാ തിരുമേനിക്ക് സ്വീകരണം |
| | : 6.00 p.m. | പള്ളിക്കെട്ടിടത്തിന്റെ കൂദാശ |
| | : 7.30 p.m. | സന്ധ്യാനമസ്കാരവും തുടർന്ന് റാസ |
| ഏപ്രിൽ 27 ഞായർ | : 7.30 a.m. | പ്രഭാതനമസ്കാരം |
| | : 8.30 a.m. | വിശുദ്ധ കുർബ്ബാന തുടർന്ന് പൊതുസമ്മേളനം മുതിർന്ന ഇടവക ജനങ്ങളെ ആദരിക്കൽ, റാസ, ശ്ലൈഹിക വാഴ്വ്, നേർച്ചവിളമ്പ്, കൊടിയിറക്ക്. |

**ഫോൺ:0251-2209193 / 09967023532 / 09879980004**


PRINTED AND PUBLISHED BY FR. THOMAS P. MUKALIL, CATHOLICATE ARAMANA, DEVALOKAM ON BEHALF OF ORTHODOX VISWASA PARIPALANA SAMITHY, DEVALOKAM, KOTTAYAM. AND PRINTED AT CATHOLICATE PRESS, DEVALOKAM KOTTAYAM AND PUBLISHED AT CATHOLICATE ARAMANA, DEVALOKAM P.O., VIA MUTTAMBALAM, KOTTAYAM, KERALA-686004, EDITOR DR. ZACHARIAH MAR APREM RS. 15/-